# ശ്രീരാമഗീതാ

(ഭാഷാഗാനം)




തേലക്കാട്ട പത്മനാഭമേനോൻ,

ചിറ്റൂർ—കൊച്ചി.

ബി. വി. ബുക്ക്ഡിപ്പോ,

തിരുവനന്തപുരം.

1109.

# ശ്രീരാമഗീതാ

## (ഭാഷാഗാനം)



ഗ്രന്ഥകർത്താ:

തേലക്കാട്ട പത്മനാഭമേനോൻ,

ചിററൂർ—കൊച്ചി.






പ്രകാശകൻ:

തെക്കെ കുറുവന്തു കെ. ആർ. ജി. [redacted].

ബി. വി. ബുക്ക്ഡിപ്പോ,

തിരുവനന്തപുരം.

1109] [വില രൂപാ ൧

# മുഖവുര.

---

വേദാന്തം എന്നാലെന്താണ്? വേദങ്ങളെപ്പോലും അറിയാത്ത അസ്മാദൃശന്മാൎക്കെന്തോ വേദാന്തബോധം! വേദശാഖകളെ ആസ്പദമാക്കി ഓരോ വേദശാഖാതത്വങ്ങളേയും ഓരോ ഉപനിഷത്താക്കി ആൎയ്യന്മാരും അനശ്വരകീൎത്തി സമ്പാദിച്ചവരും ഇഹമൊന്നെന്നതെന്തെന്നും കാണേണ്ടതെന്തെന്നുമറിഞ്ഞവരുമായ ഭാരതമാതാവിന്റെ പുണ്യസന്താനങ്ങൾ നിൎമ്മിച്ചിട്ടുണ്ട്. ആ വക ഉപനിഷത്തുകൾ അനേകങ്ങളാണ്. അവയിൽ നൂറ്റിയെട്ടുപനിഷത്തുക്കളിൽ സൎവ്വോപനിഷത്തുക്കളിലേയും തത്വങ്ങൾ അടങ്ങിയിട്ടുണ്ട്. ആ നൂറ്റിയെട്ടുപനിഷത്തുക്കളിലേയും തത്വങ്ങൾ—അതായത് സൎവ്വവേദാന്തസാരം—അഖണ്ഡാനന്ദപ്രാപ്തിക്ക് ഉപയുക്തമായ ദിവ്യോപദേശം—ആണ് ഈ മഹത്തായ ശ്രീരാമഗീതാഗ്രന്ഥം കൊണ്ടു സാധിക്കുന്നത്.

നവവ്യാകരണിയായ് സൂക്ഷ്മശിഷ്യനായ് സകല വേദോപനിഷത്തുക്കളുടെയും മററു ശാസ്ത്രങ്ങളുടെയും തത്വങ്ങളെല്ലാം ഗ്രഹിച്ചിട്ടുള്ള ആ മഹാത്മാവായ ശ്രീ ഹനുമാനാണ് ഈ ഗീതോപദേശാൎഹനായ ദിവ്യശിഷ്യൻ. പരമഗുരുവായി വസിഷ്ഠാദ്യാചാൎയ്യവൎയ്യൎക്കും സംസേവ്യനായ സാക്ഷാൽ ശ്രീരാമദേവനാണ് ഈ ഗീതോപദേശദേശികൻ. ഇതുകൊണ്ടു മാത്രാംതന്നെ ഈ ദിവ്യഗീതയുടെ പ്രഭാവം അറിയാം.

മഹാത്മാവായ ശ്രീ വാല്മീകിമഹൎഷിയുടെ ദിവ്യമായ വദനാരവിന്ദത്തിൽ നിന്നു നിൎഗ്ഗളിച്ചതും സഹസ്രം ശ്ലോകങ്ങളുള്ളതും സൎവ്വോപനിഷത്സാരമായതുമായ ഈ ഗീതാമഹാശാസ്ത്രത്തെ മഹജ്ജനങ്ങളുടെ സമക്ഷം അവതരിപ്പിക്കവാൻ എത്രയോ [illegible]പാണ്ഡിത്യവും സജ്ജനസഹവാസവും ഇല്ലാത്ത ഈ നിസ്സാരൻ തുനിയുന്നത് അവിവേകത്തിന്റെ പരമകാഷ്ഠതന്നെ; എങ്കിലും, മൗഢ്യംകൊണ്ടോ, ദുരഹങ്കാരംകൊണ്ടോ ഇമ്മാതിരിയൊരു ഗ്രന്ഥം സജ്ജനസമക്ഷം

അവതരിപ്പിച്ച മഹത്തായ തെററിന്നായ് വിവേകികൾ എനിക്കു മാപ്പുതരുമെന്നു ആശിച്ചു സമാശ്വസിക്കുന്നു.

പഞ്ചശതാധികപ്രബന്ധകൎത്താവായ ശ്രീമദപ്പയ്യദീക്ഷിതാചാൎയ്യവൎയ്യരുടെ ദ്രാവിഡഭാഷാവ്യാഖ്യാനത്തെ ആസ്പദമാക്കി ഞാൻ പരിഭാഷചെയ്ത ഈ ഗ്രന്ഥം മഹജ്ജനങ്ങൾക്കു എന്നിൽ സ്വല്പമെങ്കിലും കനിവുതോന്നിക്കുമെങ്കിൽ ഞാൻ കൃതാൎത്ഥനായി.

ഉത്തമദേവീഭക്തനും പരമവേദാന്തജ്ഞനും സജ്ജനങ്ങളിൽവെച്ചു ഉത്തമോത്തമനും യശശ്ശരീരനും ആയ ശ്രീമാൻ പുതുക്കുളങ്ങരെ കോപ്പുമേനോൻ അവൎകൾ ആദ്യമായ് ഈ മഹാഗ്രന്ഥം പരിഭാഷപ്പെടുത്തിത്തരണമെന്നു എന്നോടാവശ്യപ്പെടുകയും മൂലഗ്രന്ഥത്തിന്റെ ഒരു പ്രതി എനിക്കു തരികയും ചെയ്തതുനിമിത്തമാണു ഈ ഗ്രന്ഥം പരിഭാഷപ്പെടുത്തുവാൻ എനിക്കു ഭാഗ്യം സിദ്ധിച്ചതു എന്നു ഞാൻ സജ്ജനങ്ങളെ സബഹുമാനം അറിയിച്ചുകൊള്ളുന്നു.

എന്റെ ഉത്തമസ്നേഹിതനും ഭാഷാഭിമാനികളാൽ എന്നും ബഹുമാനപൂൎവ്വം സ്മരിക്കപ്പെടുന്നവനുമായ ശ്രീമാൻ കുളക്കുന്നത്തു രാമൻമേനോൻ അവൎകളുടെ പ്രിയപുത്രന്റെ പ്രസിദ്ധീകരണമായ ഈ ഗ്രന്ഥത്തെ സാഹിത്യകുശലന്മാർ വെറുക്കുകയില്ലെന്നും അവരുടെ സൎവ്വവിധമായ അനുഗ്രഹങ്ങളും ഇതിനുണ്ടായ്വരുമെന്നും ഞാൻ വിശ്വസിക്കുകയും ആ മഹാത്മാക്കളുടെ പാദങ്ങളിൽ ഈ ഗ്രന്ഥം ഭക്തിയോടും വിനയാദരത്തോടും സമൎപ്പിക്കുകയും ചെയ്തുകൊള്ളുന്നു.

ചിററൂർ
15—10—109.

തേലക്കാട്ടു പത്മനാഭമേനോൻ.



# വിഷയവിവരം.





# ശുദ്ധിപത്രം.

| ഭാഗം. | വരി. | അശുദ്ധം. | ശുദ്ധം. |
| --- | --- | --- | --- |
| 8 | 21 | രഞ്ജിതം | റാഞ്ജിതം |
| 114 | 24 | ണ്ടടിയ | ണടിയ |
| 136 | 23 | യായിട്ടു | യായ് |
| 145 | 22 | മാണ്ണൊന്നി | മല്ലൊന്നി |

# ശ്രീരാമഗീതാ

## ഭാഷാഗാനം.

---

### ഒന്നാം അദ്ധ്യായം.

---

ശ്രീമദദ്വൈതദിവ്യാമൃതവർഷം വർഷിക്കും
കോമളകാളമേഘസന്നിഭ ദിവ്യഗാത്രൻ
ശ്രീരാമചന്ദ്രൻ തന്റെ ചേവടിത്തളിർക്കൂപ്പി-
ശ്ശ്രീരാമഗീതാഗ്രന്ഥം ഭാഷയായ് ചൊല്ലുന്നു ഞാൻ.
നിർമ്മലൻ നിരഞ്ജനൻ നിഷ്കളൻ നിത്യാനന്ദൻ
ചിന്മുദ്രാങ്കിതപാണിപല്ലവ പ്രശോഭിതൻ
സന്മാന്യൻ സനകാദിയോഗികളാലാരാധ്യൻ
ബ്രഹ്മജ്ഞൻ ബ്രഹ്മബോധദേശികൻ മഹായോഗി
ദക്ഷിണാമൂർത്തി ദേവൻ പണ്ടു നാന്മുഖനോടു
ശിക്ഷയാ ചൊല്ലീടിനാനിത്തരം മഹത്തരം:—
അത്യന്താത്ഭുത നാനാർത്ഥങ്ങളോടുപേതയായ്
ശ്രുത്യന്തദിവ്യബോധദായിനിയായിരിക്കും
ദേവിയാമാശ്രീരാമഗീതയെച്ചൊല്ലീടുന്നേൻ
സാവധാനമായ് ബ്രഹ്മൻ! കേട്ടുകൊണ്ടാലും ഭവാൻ.
ബ്രഹ്മാവേ! വൈകുണ്ഠത്തെപ്പോലെ സുപ്രസിദ്ധമായ്
ബ്രഹ്മലോകത്തെജ്ജയിച്ചുള്ളതായ് രമ്യമായി
ലക്ഷണമെല്ലാം തികഞ്ഞുള്ളതായയോധ്യയെ-
ന്നിക്ഷിതിതന്നിലുണ്ടു നഗരം സുപാവനം.
സർവ്വപക്ഷികളെല്ലാം വാസം ചെയ്യുന്നതായി-
സ്സർവ്വവൃക്ഷങ്ങളെല്ലാം ശോഭിച്ചു നിൽക്കുന്നതായ്

സൎവ്വത്ര പ്രശോഭിതമായിശ്ശോഭിച്ചീടുന്ന
സൎവ്വദാ സൎവ്വോത്തമമുദ്യാനമൊന്നങ്ങഹൊ!
സൎവ്വസന്താപങ്ങളും ശമിപ്പിക്കുന്നതായി-
സ്സൎവ്വാനന്ദവുമാക്കുമേകുന്നതായി നിത്യം
തത്ര മഞ്ജുളങ്ങളായ് ശോഭിച്ചു കൊണ്ടീടുന്ന
നിസ്തുല്യവാപീകൂപ നിൎമ്മലതടാകങ്ങൾ.
ഉത്തമമാകുമപ്പൂങ്കാവിന്റെ മദ്ധ്യത്തിങ്ക-
ലത്യന്താ തങ്കസ്തംഭാകാരന്മാർ ദേവന്മാരാൽ
വഹിക്കപ്പെട്ടതായി മാൎത്താണ്ഡകോടിക്കുള്ള
മഹജ്ജ്യോതിസ്സാൎന്നതായ് രത്നമണ്ഡപമേകം.
നന്നായിശ്ശോഭിക്കുന്നുണ്ടായതിൻ വിശേഷങ്ങ-
ളിന്നാരാലശേഷവുമോതുവാൻ കഴിഞ്ഞീടും?
ആ മണിമണ്ഡപത്തിൽ വൈഡൂൎയ്യവിരചിത-
ശ്രീമയകുട്ടിമങ്ങളാം മുനിമാരെക്കാണാം.
പൊന്മയത്തൂണുകൾക്കുള്ളഗ്രത്തിൽ പതിച്ചുള്ള
വെൺമുത്തുമാലക്കൂട്ടമാം മഹാക്ഷരംകൊണ്ടും
ഭൂതലത്തിങ്കലെങ്ങും വിരിച്ച വസ്ത്രങ്ങളാം
വേദവാക്യങ്ങൾകൊണ്ടും പാരമാസ്സിളങ്ങുന്നു.
തത്ര തോരണങ്ങളാം നൽപ്പുരാണങ്ങൾ കാണാ-
മുത്തമക്കദളികൾ നിൽക്കുന്ന സ്മൃതികൾ പോൽ.
ഹൃദ്യകളായീടുന്ന വിദ്യകളെന്നപോലെ
വിദ്യോതിക്കുന്നുണ്ടങ്ങു വലിയ കണ്ണാടികൾ
ഉത്തമ ദുകൂലാദി ശ്രേഷ്ഠപട്ടാംബരങ്ങൾ
നിസ്തുലമഹാമന്ത്രസ്തോമംപോൽ ചേൎന്നിൽപ്പൂ
ശാന്തിദാന്ത്യാദിയായ സൽഗുണങ്ങളെപ്പോലെ
കാന്തിയേറീടും നല്ല ചിത്രങ്ങളേറെക്കാണാം.
മുല്ലമല്ലികാശോക കുസുമവ്രാതങ്ങളാ-
യുള്ള ദൎശനശ്രവണാദികളുണ്ടങ്ങേററം.
കർപ്പൂരാഗരുചന്ദനങ്ങളാം സാംഖ്യം യോഗ-
മുത്തമസമാധികളെന്നിവ കാണാമേററം.
തങ്കപ്പാത്രങ്ങൾ, വെള്ളിപ്പാത്രങ്ങളെന്നുള്ളവ-
യങ്ങു നിഷ്കാമകൎമ്മവ്രാതംപോൽ ചേൎന്നിരിപ്പൂ.

ഉത്തമഫലപുഷ്പസ്തോമങ്ങൾ, ചിദാനന്ദ-
വൃത്തിഭേദങ്ങളെപ്പോലങ്ങെറെക്കണ്ടിടുന്നു.
ദിവ്യങ്ങൾ ലവംഗതാംബൂലവീടികാദ്യമാ-
മവ്യാജഭക്തിസ്തോമമങ്ങേറെശ്ശോഭിക്കുന്നു.
ചൊല്ലൊാങ്ങും ധൂപദീപമെന്നിവയായിട്ടുന്ന
തല്പ്പുണ്യമഹാമങ്ങളാലാശ്രിതമാമണ്ഡപം.
സ്വർണ്ണപീഠങ്ങളാകുമുന്നതസ്ഥാനങ്ങളാൽ
വർണ്ണനീയമാം സ്ഥലം മോടിക്കൂടിയതല്ലോ.
വിവിധവാദ്യങ്ങളാമഷ്ടാംഗയോഗങ്ങളാൽ
ഭുവിദീപ്തമാം മഹാമണ്ഡപം ചേർന്നിരിപ്പൂ.
ഷഡ്രസോപേതഭക്ഷ്യജാലമായിരിക്കുന്നൊ-
രത്ഭുതസ്വാത്മാനന്ദാമൃതത്താൽദീപ്തിചേൎന്നാം.
പലജന്മങ്ങൾതോറും വലിയ തപംചെയ്തു
ഫലമാജ്ജിക്കിൽമാത്രം ദർശിക്കാത്തതായും
വിശ്വകർമ്മാവിനാലും മാനസംകൊണ്ടുപോലും
വിശ്രുതാലോചനയ്ക്കും വിഷയമല്ലാതായും
പതിന്നാലുലോകത്തും നന്നായിത്തിരഞ്ഞാലു-
മതിന്നൊാത്തതായൊന്നു വേറിട്ടില്ലാത്തതായും
ഭൂതാദിയാകും ത്രികാലങ്ങളിൽപോലുമെങ്ങു-
മേതുമേ തൽസാദൃശ്യമോതാൻ വയ്യാത്തതായും
കോമളമാകുമയോദ്ധ്യാപുരം തന്നിലുള്ളൊ-
രാമണിശ്രീ മണ്ഡപമേററവും വിളങ്ങുന്നു.
തന്മദ്ധ്യത്തിങ്കൽ വജ്രം വൈഡൂര്യം ഗോമേദകം
വെൺമുക്താഹാരമെന്നീ നിസ്തുല്യവസ്തുക്കളാൽ
നന്നായിട്ടലങ്കരിച്ചുള്ളതായ് പൊന്മയമാ-
മുന്നതസിംഹാസനോത്തമമൊന്നുജ്ജ്വലിപ്പൂ.
ആ സിംഹാസനോത്തമംതന്നിലത്ഭുതാംഗിയാം
ഭൂസുതതാനും, തന്റെ സോദരന്മാരേവരും
സേവിച്ചുകൊള്ളുംവണ്ണം ശ്രീരാമൻ ചിദാകാരൻ
ശ്രീവിഷ്ണുവിശേഷശ്വരൻ വിളങ്ങീടുന്നുനിത്യൻ.
ബ്രഹ്മാവും ബ്രഹ്മപ്രാണപ്രിയയാം വാണിതാനും,
ബ്രഹ്മപുത്രന്മാർ സനകാദ്യരാം മുനികളും

വസിഷ്ഠശുകാദ്യരാം താപസശ്രേഷ്ഠന്മാരും
വിശിഷ്ടവാക്യങ്ങളാൽ രാമനെ സ്തുതിക്കുന്നു.
തക്കവ്യാകരണാദിശാസ്ത്രങ്ങൾ ശിഷ്യന്മാൎക്കായ്
വ്യക്തബോധമുണ്ടാകുമാറിധമായ്പഠിപ്പിച്ചും,
അതിശ്രദ്ധാലുക്കളാം ശിഷ്യൎക്കവേദപാഠം-
വിധിയാംവണ്ണമോതിക്കൊടുത്തഭ്യസിപ്പിച്ചും
മുഖ്യാധികാരികളാം ശിഷ്യൎക്കു വേദാന്തത്തി-
ലുക്തമാം രഹസ്യതത്വങ്ങളെബ്ബോധിപ്പിച്ചും
ആത്മസൌഖ്യത്തിലത്യൎത്ഥം രമിച്ചും ശ്രീരാമ-
നാത്മനാ ക്രീഡിച്ചുമീവണ്ണമോരോരോദിക്കിൽ
ആ മണിമണ്ഡപത്തിൽ വിളങ്ങിക്കൊണ്ടീടുന്ന
ശ്രീമനോഹരനായ രഘുപുംഗവവീരൻ.
സുവൎണ്ണമയമായും വജ്രവൈഡൂൎയ്യാദ്യമാം
വിവിധവിശേഷരത്നങ്ങൾ ചേൎത്തിണക്കിയും
വിളങ്ങും കിരീടത്തെത്തന്നുടെ ശിരസ്സിങ്കൽ
തിളങ്ങുംവണ്ണം നിത്യം വഹിച്ചും, കൎണ്ണങ്ങളിൽ
ചന്ദ്രസൂൎയ്യന്മാരെപ്പോലുള്ള കുണ്ഡലങ്ങളെ-
സ്സാന്ദ്രകൌതുകം ചേൎത്തും, സുവൎണ്ണത്തോൾവളകളെ
ഉന്നതമായ്വിളങ്ങും തോളിരണ്ടിലും ചേൎത്തും
തന്നുടെ പല്ലവത്തോടൊത്തൊരംഗുലികളിൽ
ചാരുമോതിരങ്ങളെപ്പൂണ്ടും, തന്നുഴകാലു-
മൂരുകാണ്ഡങ്ങളും നന്മൃദു പീതാംബരത്താൽ
മറച്ചും, മനോഹരമായും ഘൃഷ്ടിച്ചതായു-
മിരിക്കും കണ്ഠത്തിങ്കൽ മുക്താഹാരങ്ങൾ പൂണ്ടും
വാട്ടമില്ലാത്തതായ പാദപങ്കജങ്ങളിൽ
കോട്ടമററുള്ള രണ്ടു നൂപുരങ്ങളെപ്പൂണ്ടും,
ഗദയും ശംഖം നല്ല ചക്രവും നിജമായ-
മൂരുകൈത്താരിൽ ധരിച്ചും ജഗന്നാഥൻ നാഥൻ
പങ്കജനാഭൻ സാക്ഷാൽ ഭഗവാൻ ശ്രീരാഘവൻ
തിങ്കൾ കൈതൊഴും വക്ത്രപങ്കജമാൎന്ന ദേവൻ.
ആ മഹാസിംഹാസനത്തിങ്കൽ വാണാ;നെങ്കിലും;
ശ്രീമാനാത്തടത്തിങ്കൽ ഭജിച്ചാൻ വിരക്തിയെ.

ലൗകികവൈദികങ്ങളാകും വ്യാപാരങ്ങളാ-
ലാകുലപ്പെട്ടു ചിത്തം വിക്ഷിപ്തമാകയാലെ
സ്വസ്ഥമല്ലാത്തതായ ബുദ്ധിയെ സ്ഥിരമാക്കാ-
നുത്തമൻ വിരക്തിയെസ്സേവിച്ചുകൊണ്ടീടിനാൻ.
ശ്രീരാമനിപ്രകാരം വർത്തിച്ചുകൊണ്ടീടുമ്പോ-
ളാരാമേംഗിതജ്ഞന്മാരാകും ബ്രഹ്മാദ്യന്മാരും
ഭ്രാതാക്കന്മാരും മറെറല്ലാവരും പോയീടിനാർ
വാതാത്മജാതനാമദ്വാരപാലകനെന്യേ.
തദനന്തരം രാവണാന്തകൻ രഘുവീരൻ
വിദിതാഖില വേദവേദാന്ത ശാസ്ത്രതത്വൻ
ബദ്ധപത്മാസനസ്ഥനായ് വിഷയങ്ങളോടു
ബദ്ധമാം സർവ്വേന്ദ്രിയ ഗ്രാമസംഹാരംചെയ്തു.
സർവ്വവേദാന്തപ്രോക്തമായ് നിരഞ്ജനമായി
നിർവ്വികല്പമായ് ഗുണത്രയഹീനമായ് നിത്യം
സച്ചിദാനന്ദഘനമായ് ലസിച്ചിടുന്നോരാ-
നിശ്ചലബ്രഹ്മത്തിങ്കൽ മാനസം നന്നായ് ചേർത്തു
ആദരാലഖണ്ഡാനന്ദാംബുധിയായ് വിളങ്ങും
പൂത,നിർവ്വികല്പാഖ്യമാം സമാധിയിലേററാം.
മജ്ജനം ചെയ്തുകൊണ്ടേ തത്ര വാണരുളിനാൻ
സജ്ജനാധാരൻ നിവാതസ്ഥിതദീപംപോലെ.
ധന്യനായ് പൂർണ്ണാകാരനായിട്ടുമെവൻതന്നി-
ക്കന്യമായൊന്നും കാണുന്നില്ല കേട്ടിടുന്നില്ലാ
അറിയുന്നതുമില്ലപ്പൂരുഷൻ തനിക്കെങ്ങും
നിറയുംവണ്ണം ചേരുമസ്സുഖാനുഭൂതിയിൽ
ഉല്ലസിച്ചുള്ള നിഖിലേന്ദ്രിയമാർന്ന ഭൂമീ-
വല്ലഭൻ; ജഗദ്രക്ഷാധിബീജങ്ങളാൽപിന്നെ—
പ്രേരണചെയ്യപ്പെട്ടിട്ടസ്സമാധിയെ വിട്ടു
ശ്രീരാമൻ പുറത്താവിർഭവിച്ചുകൊണ്ടീടിനാൻ.
അന്നേരം വാതാത്മജൻ വിശ്രുതബുദ്ധിശാലി
മന്നവൻ സമാധിയിൽനിന്നുണർന്നതായ് കണ്ടു
കഞ്ചുകം രണ്ടുംകെട്ടി വിനയാധിക്യംകൊണ്ടു
മെയ്യൊതുക്കിത്തൻ മുഖംതാഴ്ത്തി ശ്രീരാമൻതന്റെ

തിരുമുമ്പാകെചെന്നു ദണ്ഡവൽഭൂമിയിങ്ക-
ലുരുഭക്തിയുൾത്താരിൽചേൎന്നു വീണുവന്ദിച്ചു
അൎഘ്യപാദ്യാദ്യങ്ങളാം സൎവ്വോപചാരങ്ങൾകൊ-
ണ്ടച്ചനീയനെത്തദാ വിധിവൽ സംപൂജിച്ചു
ഭക്തിശുശ്രൂഷകളാൽ രാമനെ സന്തോഷിപ്പിച്ചു
വ്യക്തമായ് മനോഹരമായി നന്മൃദുവായി
സാദരവായിട്ടേവം തത്വാൎത്ഥപ്രശ്നോത്തര-
മോതുവാനുത്സുകൻ ശ്രീരാമനോടുണൎത്തിനാൻ
നിന്തിരുവടിതന്നെ ശ്രീരാമ! പരമാത്മാ
നിന്തിരുവടിതന്നെ സച്ചിദാനന്ദാകാരൻ
സൎവ്വസൃഷ്ടിസ്ഥിത്യന്തകാരണമായിരിക്കും
സൎവ്വഗൻ സൎവ്വേശ്വരൻ നിന്തിരുവടിതന്നെ
നിന്തിരുവടിതന്റെ സേവാപുണ്യാതിരേകാ-
ലന്തരംഗത്തിലിത്തത്വം ഞാനൊട്ടറിയുന്നു.
സവിശേഷമാം ജ്ഞാനമടിയനില്ലായ്കയാ-
ലിവിടെദ്ദേഹം ഞാനെന്നോൎത്തു ദുഃഖിക്കുന്നു ഞാൻ.
സന്തതം ദുഃഖമാത്രമല്ലാതെ ചിന്തിക്കിലെ-
ന്നന്തരംഗത്തിൽ കാണുന്നില്ലഞാൻ സംസാരത്തിൽ
എങ്കിലും; ബളിശത്താൽ മത്സ്യമെന്നതുപോലെ
ഞാൻ കുഴങ്ങുന്നു സുഖബുദ്ധിയാൽ സംസാരത്തിൽ
സങ്കടക്കടലിന്നു തൻകരചെന്നു പററാ-
നെങ്കരൾകൊണ്ടുകാണുന്നില്ല ഞാൻ മാൎഗ്ഗമൊന്നും.
രോഗങ്ങൾക്കുള്ള വീടായ് നിത്യഷൾഭാവയുക്ത-
മാകുമിദ്ദേഹമെന്നുമനിത്യംതന്നെ നൂനം.
ഇദ്ദേഹം വജ്രത്തിന്നുതുല്യമായ് ഭവിക്കില-
മിദ്ദേഹം കൊണ്ടെങ്ങിനെ കൃതകൃത്യനാവൂ ഞാൻ.
സൎവ്വജ്ഞനായിസ്സൎവ്വശക്തനായിരിക്കുന്ന
സൎവ്വദേവേശ! ദയാവാരിധേ! ഗുണാംബുധേ!
നിന്തിരുവടി തന്റെ സഗുണസ്വരൂപമോ
നിന്തിരുവടി തന്റെ മായയാലാവിഷ്കൃതം.
നിഷ്കാമകൎമ്മികൾക്കു ചിത്തശുദ്ധിക്കായ്കൊണ്ടും
ഇക്കാണും സൎവ്വലോകക്ഷേമാപ്തിക്കായികൊണ്ടും

നിന്തിരുവടിയെ ഞാൻ ഹൃദ്പത്മകുഞ്ജരത്തിൽ
സന്തതം വിബുധരായുള്ളോരും ധ്യാനിക്കുന്നു.
എന്നുടെ പൂർവ്വപുണ്യസഞ്ചയമത്യുൽകൃഷ്ടം
ധന്യമാമിമ്മൂർത്തിതൻ ദർശനമെനിക്കേകി.
ചർമ്മചക്ഷുസ്സുകൊണ്ടു കാണത്തക്കതെല്ലല്ലോ
നിർമ്മല! നിർഗ്ഗുണമായ്ത്തിളങ്ങും ഭവദ്രൂപം
നിത്യശുദ്ധമായശരീരമായ് ശാശ്വതമായ്
നിത്യബുദ്ധമായ് മഹാകാശസന്നിഭമായി
സർവ്വജീവാത്മാക്കൾക്കും പരമാത്മാവായ് നിത്യം
സർവ്വതേജസ്സുകൾക്കുമുത്തമതേജസ്സായി
നിത്യമുക്തമായ് പരമവ്യയമായ് വിളങ്ങും
സത്യനിർഗ്ഗുണബ്രഹ്മമെന്നതെന്നുള്ളതിൽ
അറിവാനടിയനിന്നാഗ്രഹിച്ചീടുന്നതു-
ണ്ടരുളിച്ചെയ്തീടുവാനായപേക്ഷിച്ചീടുന്നേൻ.
അരുളിച്ചെയ്തീടുവാനായാസമില്ലെന്നാലു-
മറിവാനടിയനിന്നധികാരിയാകിലും,
തിരുവുള്ളത്തിലെന്നിൽ കൃപയുണ്ടെന്നാകിലും
പെരുതാമാത്മലാഭസിദ്ധിക്കായെനിക്കിപ്പോൾ
കരുണാവരുണാധിവാസമാം വിഭോ! കനി-
ഞ്ഞരുളിച്ചെയ്തീടുവാനായപേക്ഷിച്ചീടുന്നേൻ.

ശ്രീരാമഗീതാഗ്രന്ഥത്തിൽ അയോദ്ധ്യാമണ്ഡപാദിവർണ്ണനമെന്ന
ഒന്നാം അദ്ധ്യായം കഴിഞ്ഞു.



# രണ്ടാം അദ്ധ്യായം.

ഭക്തനാം ഹനൂമാന്റെ ചോദ്യം കേട്ടിട്ടു സർവ്വ-
ശക്തനാം ശ്രീരാഘവനരുളിച്ചെയ്തീടിനാൻ:—
മാരുതേ! മഹാപ്രാജ്ഞ! നന്നുനന്നാശ്ചര്യം മു-
പ്പാരിനും ഹിതമായിബ്ഭവമോക്ഷമാർഗ്ഗമായ്
വിളങ്ങുന്നതാണു നിൻചോദ്യം നീയ്യെങ്കൽ നിന്നി-
ട്ടളവററുള്ള വേദാർത്ഥങ്ങളെസ്സാമാന്യമായ്
ബോധിച്ചിട്ടുണ്ടെന്നാലും വിസ്തരിച്ചവ നിന-
ക്കോതുവാനിപ്പോളേററമുത്സുകനാകുന്നു ഞാൻ
ബ്രഹ്മവിദ്യയെ ശ്രവണാദിചെയ്തീടുവാനായ്
സ്സന്മതേ! നിനക്കൊക്കെമധികാരിയില്ലെങ്ങും
നിനക്കേകൊത്തതായ രഹസ്യാർത്ഥങ്ങളെക്കൊ-
ണ്ടെനിക്കില്ലൊരു ഫലമെന്നു ചിന്തിക്കുന്നു ഞാൻ.
അരികെ വരികെടോ! നിന്നുടെ ദേഹസ്പർശം
കരമിഷ്ഠിച്ചീടുന്നു; മാരുതേ! നിന്നെപ്പോലെ.
മൽപ്രീതിഭാജനമായ് ലോകത്തിലാരുമില്ലി-
ത്തുൾപ്രിയത്തിന്നായ് നിന്നോടോതുന്നതല്ലിന്നുഞാൻ.
ഇത്തരമരുൾചെയ്തു രഘുപുംഗവൻ,തന്റെ
ഹസ്തത്താലാപാദമസ്തകമക്കപീന്ദ്രനെ
നന്നായിത്തഴുകിനാൻ, തത്വാർത്ഥങ്ങളെപ്പിന്നെ—
മന്നവനരുളിച്ചെയ്തീടിനാൻ സസന്തോഷം.
ബ്രഹ്മക്ഷത്രാദി ഭേദരജ്ജിതം ദേഹജന്യ-
ധർമ്മങ്ങളശനാദ്യങ്ങൾക്കതീതം കേവലം
പരിപൂർണ്ണമദ്വയം പാപാദി ദോഷഹീനം
പരമം പഞ്ചകോശവർജ്ജിതംപരം സൂക്ഷ്മം.
അവസ്ഥാത്രയഹീനം ചിന്മാത്രമചഞ്ചലം
പവനാത്മജ! മമ നിർഗ്ഗുണബ്രഹ്മരൂപം.
യാതൊന്നാണതുതന്നെ പാരമാർത്ഥികമായു-
മേതൊരുകാലത്തിലുമത്ഭുതമായുമുള്ള

മത്സ്വരൂപമാകുന്നതെന്നു ബോധിച്ചീടു നീ-
വത്സ! സർവ്വവേദാന്തസ്ഥാപിതം മതമിദം.
വേദാന്തതരവാക്യജാലത്താൽ പരമാത്മ-
ബോധം നന്നായി നിനക്കുണ്ടാകയില്ലവല്ലോ.
ശ്രുതികൾ നാനാവിധ സ്മൃതികൾ പുരാണങ്ങ-
ളിതിഹാസങ്ങളെന്നിത്തരമുള്ളവകളിൽ
ഉത്തമപ്രമാണമായുള്ളതാം ശ്രുതികളാ-
ണത്രേ! മമ ഭക്തപ്രവര! ധരിച്ചാലും.
ഇന്നതുകൊണ്ടു ഭവമോചനാർത്ഥിയായ നീ-
യെന്നുടെ സത്യസ്വരൂപബോധത്തിന്നായിട്ടിപ്പോൾ
വേദാന്തങ്ങളെത്തന്നെയാശ്രയിച്ചുകൊണ്ടാലും
ഖേദാന്തം വരുത്തുവാനതുതാൻ സിദ്ധൗഷധം.
പ്രത്യക്ഷമുപനിഷൽ ദേവി, സർവ്വങ്ങളായ
തത്വാർത്ഥങ്ങളെത്തന്റെ ഗർഭത്തിൽ ധരിക്കുന്നു.
അദ്വൈതവിമർശിക്കാത്ത രഹസ്യതത്വമൊന്നും
വിദ്യോതിപ്പതില്ലീ ലോകങ്ങളിലീരേഴിലും
പവനാത്മജ ഭദ്ര! മാമകസ്വരൂപം നീ-
യ്യവളെയാശ്രയിച്ചിട്ടെന്നോടു ചോദിക്കെടോ!
അമ്മയെപ്പോലവൻ വിശപ്പാറുവാൻ തേടംവണ്ണ-
മമ്മഹാദേവി നിന്നെസ്സുഖം പ്രാപിക്കും നീ.
ഇത്തരം ശ്രീരാഘവനരുൾചെയ്തനേര-
മുത്തമൻ ശ്രീഹനുമാനിത്തരം ചോദ്യം ചെയ്താൻ:
വേദാന്തമെന്നുള്ള നാമധേയത്തെ ധരിക്കുന്നു?
വേദങ്ങളേത്? തച്ഛാഖകളേതുമാകുന്നു?
ആ ശാഖാവിശേഷത്തിങ്കലുമുപനിഷ-
ത്താരാം ഭവബന്ധനാശത്താൽ മോക്ഷസിദ്ധിപ്പാൻ
ഏവർക്കുമുള്ള ബോധകാരികളായ് മാർഗ്ഗമായ്ത്തീരു-
മവയാമുപനിഷത്തുക്കളെ കൃപയോടും—
തത്വമായരുളിയെന്നോടരുൾചെയ്യേണമേ
നിസ്തുല സൽകലാലങ്കാരാമൃതാംബുധേ!
അമ്മാരുതപുത്രവചനമേവം കേട്ടാ-
ശ്രീരാമചന്ദ്രനവനരുളിച്ചെയ്തീടിനാൻ:—

അഞ്ജനാത്മജ! സൎവ്വവേദാന്തസ്ഥിതിഭേദ-
മഞ്ജസാ നിനക്കുഞാനുപദേശം ചെയ്തീടാം.
വേദങ്ങൾ വിഷ്ണുവാമെൻ നിശ്വാസവായുക്കളായ്
ജാതങ്ങൾ കപിശ്രേഷ്ഠ! കേൾക്കവൈവിസ്താരങ്ങൾ.
എള്ളിന്റെയുള്ളിലെണ്ണപോലവേ വേദങ്ങൾ ത-
ന്നുള്ളിൽ വേദാന്തങ്ങളെ പ്രതിഷ്ഠിച്ചിരിക്കുന്നു.
ഋക്ക്യജുസ്സാമാദിയായ് നാലുമാതിരിയായി-
ച്ചൊൽക്കൊള്ളും വേദങ്ങളെ വേർപിരിച്ചോതീടുന്നു.
ആ നാലുവേദങ്ങൾക്കുമനന്തം ശാഖകളും
മാനാതീതോപനിഷത്വൃന്ദവുമുണ്ടെങ്കിലും,
ഇരുപത്തൊന്നു ശാഖാ ഋക്കിലും, യജുസ്സിങ്ക-
ലൊരു നൂറെറാൻപതുണ്ടു ശാഖകൾ, സാമത്തിങ്കൽ
സഹസ്രം,മഥൎവ്വണത്തിങ്കലയ്മ്പത് വൎണ്ണാ
ജഗത്തിൽ ശാഖാസംഖ്യ നിൎണ്ണയിച്ചിരിക്കുന്നു.
ഓരോരോ വേദശാഖയ്ക്കോരോന്നുണ്ടുപനിഷ-
ത്താരോതുമറിഞ്ഞിട്ടവതൻമാഹാത്മ്യങ്ങൾ.
എവനാശാഖകൾക്കുള്ളോരു ഋക്കിനെയെങ്കൽ-
സ്സവിശേഷമാം ഭക്ത്യാ പഠിച്ചുകൊള്ളുന്നുവോ,
ദുല്ലഭമായിടുന്ന സായൂജ്യപദവിയെ-
സ്സല്ലോകസ്തുതനവൻ സാദരം പ്രാപിച്ചീടും.
സാലോകസാരൂപ്യസാമീപ്യസായൂജ്യങ്ങളെ-
ന്നീലോകരോതീടുന്ന നാലു മുക്തികളേയും
അഞ്ചാമത്തേതായുള്ള കൈവല്യാഭിഖ്യാ മുക്തി-
ചഞ്ചലമെന്യേ ഹരിക്കുന്നിതെന്നറിക നീ.
സായൂജ്യമുക്തനായ മൎത്ത്യനാം ലയസ്ഥാന-
മായതുതന്നെ നൂനം കൈവല്യാഭിഖ്യാ മുക്തി.
ശ്രീരാമചന്ദ്രനേവമരുളിച്ചെയ്തനേരം
മാരുതി ഭക്തിയോടും പിന്നെയും ചോദ്യം ചെയ്താൻ:
ഇക്കാണും സംസാരകൂപത്തിങ്കൽ വീണ്ടും വീഴാ-
തിക്കാലം കൈവല്യമാം മുക്തി മേ സിദ്ധിക്കുവാൻ
എന്തുപായമാണുള്ളതായതു കനിവോടു
നിന്തിരുവടിയെനിക്കുപദേശിക്കേണമേ.

വാനരപ്രവരനേവമുണൎത്തിച്ചതു കേട്ടു
ജാനകീജീവനാഥനരുളിച്ചെയ്തീടിനാൻ.
മുണ്ഡ, തൈത്തിരീയൈ, തരേയ, ഛാന്ദോക്യ, കേന,
മാണ്ഡൂക്യ, കഠ, പ്രശ്ന, ബൃഹദാരണ്യകേ, ശ,
ഇത്യേവം മുക്തികാന്തമായ് മഹാശ്രേഷ്ഠങ്ങളായ്
വൎത്തിക്കുമൊരു നൂററിയെട്ടുപനിഷത്തുക്കൾ
പ്രശസ്തരഹസ്യാൎത്ഥമാലകളാക്കിച്ചൂടി-
ജ്ജഗത്തിലുപനിഷൽദേവി വർദ്ധിച്ചീടുന്നു.
ഭാവനാവിപരീതഭാവനാ പിന്നീടസം-
ഭാവനായെന്നു ചൊല്ലും ഭാവനാത്രയം നന്നായ്
നിശ്ശേഷം നശിപ്പിപ്പാനുള്ളതാം സിദ്ധൌഷധം
വിശദത്തിലുപനിഷൽദേവിയെസ്സേവിക്കയാം.
മാരുതേ! മാണ്ഡൂക്യോപനിഷത്തൊന്നിൻജ്ഞാനത്താൽ
ചേരുമേ നന്നായ് കൈവല്യാഭിഖ്യയായ മുക്തി.
അതുകൊണ്ടാമുക്തിക്കുള്ളധികാരിയാകായ്കിൽ
മതിമൻ! മുണ്ഡാദിയാം പത്തുപനിഷത്തുക്കൾ
പഠിച്ചീടേണമെന്നാൽ നിൎഗ്ഗുണസ്വരൂപത്തിൻ
സ്ഫുടബോധത്താൽപരോക്ഷജ്ഞാനമുണ്ടായ് പിന്നെ
സത്യലോകംവഴിക്കു വൈകുണ്ഠം പ്രാപിച്ചിട്ടു
നിത്യകൈവല്യമുക്തി സിദ്ധിക്കാം നിസ്സംശയം.
ക്രമമുക്തിയെന്നോതുമിച്ചൊന്ന മാൎഗ്ഗത്തിങ്ക-
ലമിതാ പ്രാണോൽക്രാന്തി മുതലാം ദുഃഖങ്ങളെ
ചിന്തിച്ചു പേടിക്കുകിൽ ജീവന്മുക്തിയിൽ മോഹ-
മന്തരംഗത്തിലുള്ള മാനുഷൻ സോത്സാഹമായ്
മുണ്ഡാദിഹംസാന്തമായ് മുപ്പത്തിരണ്ടെന്നുള്ളോ-
രെണ്ണമുള്ളുപനിഷത്തൊക്കെയും പഠിക്കേണം.
എങ്കിലോ, മമരൂപബോധത്താലപരോക്ഷം
സംഗവൎജ്ജിതനവനറിഞ്ഞാനന്ദിച്ചീടും.
മാരുതേ! ജീവന്മുക്തിതന്നിലും പ്രതീതിയാൽ
പ്രാരബ്ധദുഃഖം ജീവിക്കുള്ളതായിരിക്കയാൽ
ആയതുമററതാകുമാവിദേഹമുക്തിയെ
ന്യായമായ് ചെന്നുകൊണ്ടുവാനിച്ഛിച്ചീടുന്നാകിലോ

ഇച്ചൊന്നോരുപനിഷത്താകവെ പഠിക്കേണം
നിശ്ചയമെന്നാലവന്നില്ല സംകടം പിന്നെ.
ഈ ദേഹമുണ്ടെന്നാലും മൽഭക്ത! ശ്രവിക്ക നീ-
യ്യീദേഹമാം കാൎയ്യത്തിൻ കാരണമായിരിക്കും
പ്രാരബ്ധകൎമ്മജാലസംക്ഷയം മൂലം വന്നു-
ചേരുന്നു വിദേഹകൈവല്യമെന്നറിഞ്ഞാലും.
ആയിരത്തൊരുനൂറ്റിയെൺപത്തെന്നോതപ്പെട്ടു-
തായീടുമുപനിഷത്തുക്കളിലെല്ലാററിലും
പത്തു, മുപ്പത്തിരണ്ടെന്നുള്ള ഭാഗത്തെക്കാളു-
മെത്രയും പ്രധാനമായുള്ളത് നൂററെട്ടല്ലോ.
ജ്ഞാനവും വൈരാഗ്യവുമവയെസ്സാധിക്കുന്ന
മാനുഷൻ തനിക്കവ നിത്യവും വളൎത്തീടും.
ലോകവാസനയെന്നും ശാസ്ത്രവാസനയെന്നും
ദേഹവാസനയെന്നുമോതീടുന്നവയായ
വാസനാത്രയം നിശ്ശേഷം നശിച്ചിട്ടു, മിന്നു-
പാസനാദ്യുപനിഷത്തുക്കളൊച്ചെയ്യുകിൽ.
ആദ്യഭാഗത്തിൽനിന്നുമന്ത്യഭാഗത്തിൽ നിന്നും
വേദ്യമായിടുമന്നുപശാന്തിയെച്ചെയ്ക.
വേദവിദ്യാവ്രതത്താൽ സ്നാതന്മാം ദേശികർ തൻ-
പൂതമാം വക്ത്രാരവിന്ദത്തിങ്കൽ നിന്നു തന്നെ
ഈ നൂറെട്ടുപനിഷത്തന്ത്യം ഭക്ത്യാ ശ്രവി-
വാനവനെവൻ നിത്യം പഠിച്ചീടുന്നുവോ,
സൂൎയ്യനെപ്പോലെ ജ്ഞാനം സ്വയമായ് പ്രകാശിക്കു-
മാൎയ്യനാമവനെന്നു മാരുതേ! ധരിക്ക നീ.
ഉടനെ സദേഹനാണെങ്കിലും വിദേഹനാ-
യിട്ടുമായവനതിന്നില്ല കില്ലശേഷവും.
കൊടുക്കാം യാചിക്കുന്ന മൎത്ത്യന്നു വേണ്ടുംധനം-
കൊടുക്കാം രാജ്യത്തെയുമീയുപനിഷത്ശാസ്ത്രം
കൊടുത്തീടരുതെന്നു; മുപദേശക്രമത്തി-
ലടുത്തോരധികാരിയാമവൻ തനിക്കെന്ന്യേ
തൎക്കവ്യാകരണാദി ശാസ്ത്രഗ്രന്ഥത്തിൽ മുഷി-
ക്കക്കശബുദ്ധിയാണ്ട മൎത്ത്യനാം നാസ്തികന്നും

ഗുരുഭക്തിഹീനനും കൃതഘ്നനായുള്ളോനു-
മരുവാംഭക്തിയെന്നിച്ചുള്ളിലില്ലാത്തവനും.
മാരുതേ! ദുരാചാരനിരതനായവനും
സാരമാമുപനിഷൽ ശാസ്ത്രമോതരുതെന്നാം.
ഗുരുസേവയിൽ ശ്രദ്ധയാർന്നുള്ള സൽശിഷ്യന്നും
പെരികെ പിതൃപ്രീതിവാഞ്ഛിക്കും തനയനും
പരമഭക്തിയെന്നാൽ ചേർന്നിട്ടും മനുജനും
വരവംശത്തിൽ പിറന്നുള്ള സത്സ്വഭാവിക്കും
ധാരിച്ചു സദാചാരമാർഗ്ഗത്തിൽ ചരിപ്പോനും
പാരമായ് പരീക്ഷിച്ചു ശേഷമേകുകീശാസ്ത്രം.
ഇശ്ശാസ്ത്രം പഠിക്കിലും പഠിപ്പിക്കുന്നാകിലു-
മിശ്ശാസ്ത്രം കേട്ടീടിലുമന്യനെക്കേൾപ്പിക്കിലും
പ്രാരബ്ധകർമ്മസംബന്ധമാദ്ദേഹം പതിക്കുമ്പോൾ
ചേരുമായവനെന്നോടൈക്യമെന്നതു നൂനം.
ഇശ്ശാസ്ത്രശ്രവണത്തിന്നൊരു യോഗം വന്നാൽ
നിശ്ശേഷപാപങ്ങളുമടിയോടകന്നീടും
മാരുതേ! മൽശിഷ്യനാം നിനക്കായ്ക്കൊണ്ടീശാസ്ത്രം
പാരമാർത്ഥികബോധദായകമുപദിഷ്ടം.
ഈ നൂററെട്ടുപനിഷത്തായിട്ടും ശാസ്ത്രം ഗുഹ്യം
വാനരപ്രൗഢാ! ഭവാനെന്നാലിന്നുപദിഷ്ടം
ജ്ഞാനംകൊണ്ടെന്നാകിലുമജ്ഞാനംകൊണ്ടാകിലും
മാനവർ പഠിക്കുകിൽ ബന്ധമോചനം ഫലം.
"ജ്ഞാനദാവാസിക്കുന്ന വേദാന്തത്തിൽബ്ബ്രഹ്മീ-
വാനര! ഭവാനെന്നെ നിത്യവും രക്ഷിച്ചാലും.
സ്പൃഷ്ടാസ്പൃഷ്ടയാം പൃഥ്വിയിൽ ചേർന്നു ദുർമ്മാർഗ്ഗിയായി
വർത്തിക്കും ശഠൻ തന്നോടോതിടാതിരിക്കിൽ
നിത്യവും ജ്ഞാനവിദ്യാവർദ്ധനായിരിക്ക"മെ-
ന്നാശംബ്രഹ്മവിദ്യാന്തേ ചൊല്ലേണ്ടതിതിന്നാം.
ആലസ്യം പ്രമാദമെന്നുള്ളവയററ, ബുദ്ധി-
ശാലിയായ് വേദാന്താർത്ഥശ്രവണപടുവായി
സർവ്വദാ വിഷയത്തിൽ വാസനാരഹിതനായ്
സർവ്വദാ ധ്യാനംകൊള്ളുമുത്തമശിഷ്യനായ്

സന്മതിഗുരുവരൻ തൻ്റെ ശ്രുതിജ്ഞാനന്താം
സമ്യക്ശിഷ്യനെ പരിശോധന ചെയ്തശേഷം
ആത്മനി ബോധിക്കുന്ന വിദ്യയായ് വൈഷ്ണവിയാ-
യാത്മനിഷ്ഠയാമിതു നൽകീടേണ്ടതെല്ലോ.

ശ്രീരാമഗീതാഗ്രന്ഥത്തിൽ പ്രമാണസാരനിരൂപണമെന്ന
രണ്ടാം അദ്ധ്യായം കഴിഞ്ഞു.



# മൂന്നാം അദ്ധ്യായം

ശ്രീരാമചന്ദ്രൻ തൻ്റെ ചേവടിത്തളിർ കുപ്പി-
ശ്രീരാമദൂതൻ വീണ്ടുമിത്തരമുണർത്തിനാൻ:—
അപ്രമേയാ ഭഗവാനേ! ജാനകീജീവനാഥാ!
കല്യാണാകൃതേ! ജീവോൽപത്തി തന്നെ സംഭവാൽ,
ജീവൻ, ബ്രഹ്മത്തിൻകാര്യമായ് വരില്ലെന്നദ്വൈത-
ഭാവമാം മതമേററം പ്രസിദ്ധപ്പെട്ടതല്ലോ.
ജീവൻതന്നുൽപത്തിയെസ്സമ്മതിക്കും മാനുഷ-
രേവരും തദ്വിനാശം സമ്മതിക്കേണ്ടതല്ലോ.
ജീവനു വിനാശമുണ്ടെന്നതു വന്നാകിലീ-
ജ്ജീവനുണ്ടായ്വന്നീടാ ബ്രഹ്മത്വമൊരിക്കലും.
അങ്ങിനെയായാലേകത്വശ്രുതിവാക്യക്കോപ-
മങ്ങൊഴിപ്പാനാകാത്തവണ്ണമായ് വ്യാപിക്കുന്നു.
മൃത്യുവാം സംസാരമാർഗ്ഗത്തിൽ ദ്വൈതസിദ്ധിയാൽ
നിത്യവും ഭയം നേരിട്ടീടുന്നു നിരന്തരം.
ജന്മകാദ്യർക്കുമൊരു മോക്ഷരൂപമഭയവും
മനുജേശ്വര! നശിക്കുന്നതിങ്ങിനെയായാൽ.
വിദ്വാന്മാർ യാജ്ഞവൽക്യാദ്യന്മാരാമാചാര്യന്മാ-
രദ്വൈതബ്രഹ്മവാദവ്യാപ്തി സമ്പാദിച്ചവർ.

ആകയാലീശാസ്ത്രത്തിൽ ജീവബ്രഹ്മഭേദത്തെ
ലോകേശ! സ്ഥാപിക്കുവാനാവതല്ലാപോലും.
ഈവകയെല്ലാമുള്ളിലോൎത്തു പാൎത്തിടുന്നേരം
ജീവനും ബ്രഹ്മത്തിനും ഭേദമുണ്ടെന്നുള്ളതോ
ഇല്ലെന്നുള്ളതോ തീൎച്ചപ്പെടുത്തീടേണ്ടതെന്നെ-
ന്നുള്ളതിലുറപ്പൊട്ടും തോന്നിടാതിരിക്കുന്നു.
കരുണാംബുധേ! കനിഞ്ഞരുളിച്ചെയ്യാലുമി-
ധരണീതലത്തിലിപ്പരം നിൎത്താതുവാൻ.
ഭക്തനാം ഹനൂമാന്റെ ചോദ്യമിത്തരം സ്വ-
ശക്തനാം രാമൻ കേട്ടിട്ടുത്തരമരുൾചെയ്താൻ:—
ജീവനും, ബ്രഹ്മത്തിനും, കാൎയ്യകാരണങ്ങൾക്കും,
ഭൂവിതിലദ്വൈതികൾ തങ്ങടെ മതത്തിനാൽ
ഐക്യത്തെ സ്ഥാപിക്കുന്നുണ്ടാമതമാശ്രയിച്ചി-
ട്ടുൾക്കാമ്പിലോൎത്താൽ ജീവോല്പത്തിയുമാവാമല്ലോ.
സമ്മതിക്കയ്കിൽ ജീവോല്പത്തിയെസ്സന്മതേ! കേൾ-
ക്കന്മതാം കൊണ്ടു ജീവനാശം സിദ്ധമല്ലല്ലോ.
ദ്വൈതം, ജീവനാശമില്ലെന്നാകിൽ നിത്യമാം, അ-
ദ്വൈതവാക്യശ്രുതിക്കന്നേരം വരും കോപം.
രണ്ടുമാതിരിയായ ജീവനാമതുപോലെ
രണ്ടുമാതിരി ജീവനാശവും ചൊല്ലാമല്ലോ.
കൎത്തൃത്വഭോക്തൃത്വസുഖിത്വാദിഗുണങ്ങ-
ളൊത്തവനായ് സംസാരിയായ് ദേഹയുക്തനായ് പിന്നെ,
വികൃതിവികാരങ്ങളോടിടചേൎന്നു ലോക-
പ്രകൃതിയെന്നവണ്ണമവിദ്യാജാതനായി
ആയവിദ്യയിൽ സ്ഥിതിയാൎന്നതിൽ നശിപ്പവ-
നായിട്ടും ജഡജീവൻ "ത്വം" പദവാച്യാൎത്ഥനാം.
ഇദ്ദേഹാന്തൎഭാഗത്തിൽ ലിംഗദേഹാദിയിങ്ക-
ലിങ്ങവൻ തപ്തായഃപിണ്ഡംപോലെ വൎത്തിക്കുന്നു.
മറ്റൊരു ജീവ,നസംസാരിയായ് സാക്ഷിയായി
മറ്റേ ജീവന്റെ മൂലബിംബമായ് സദാകാലം.

ചേതനനായി പ്രത്യഗാത്മാക്കൂടസ്ഥനെന്നീ-
പ്പൂതനാമങ്ങൾകൊണ്ടു പേർപെറ്റുള്ളവനായി
ബ്രഹ്മവിദ്യയിൽ, തീയ്യിൽ തപ്പൊരിരുമ്പുപോലെയുണ്ടായ്
ബ്രഹ്മത്തിൽതന്നെ ലയം പ്രാപിക്കുന്നവനായി
അദ്വൈതവിദ്യാലയം തൻ പ്രകൃതിയായിസ്സദാ-
വിദ്യമാനനാമവൻ "ത്വം" പദലക്ഷ്യാർത്ഥനാം.
ഭൂതങ്ങളെല്ലാമഞ്ജനേയ! ക്ഷേത്രത്തിൽ നിന്നു
ജാതങ്ങളായീടുന്നിതതിനാൽ ജീവിക്കുന്നു
ഏതിങ്കൽ മോക്ഷകാലേ ലയിച്ചുകൊണ്ടിടുന്നു
വാദമില്ലതുതന്നെ, മുമുക്ഷുക്കളാലെന്നും
അറിയത്തക്കതായോരേകമാം ബ്രഹ്മമെന്ന-
തറിക മഹാമതേ! മാരുതേ! ഹൃദയേ നീ.
എന്നാലാഭൂതങ്ങളിജ്ജീവന്മാരാണോ? അത-
ല്ലെന്നാലാകാശാദിയാമഞ്ചുഭൂതങ്ങളാണോ?
അല്ലെന്നാൽ, പഞ്ചീകൃതലോകങ്ങളാണോയെന്നി-
ങ്ങുള്ള ശങ്കയ്ക്കുള്ള സമുത്തരം കേട്ടാലും നീ.
അറിയത്തക്കതായൊരേകമാം ബ്രഹ്മമെന്നു
പറയപ്പെട്ടമൂലം നിർഗ്ഗുണാവസ്ഥതന്നെ
ആ ബ്രഹ്മത്തിങ്കൽ വസിച്ചീടുന്നതെന്നുള്ളതിൽ
സൽബ്രഹ്മചാരിൻ! ധരിപ്പാൻ പ്രയാസമില്ലല്ലോ.
അതിനാൽ ഭൂതശബ്ദം ലോകത്തെക്കുറിക്കുന്നി-
ല്ലതു ലോകത്തെക്കുറിച്ചാകുന്നതാണെന്നാകിൽ
നിർഗ്ഗുണബ്രഹ്മം വിധിക്കേണ്ടതായ് വരുമപ്പോ-
ളിഹ കൈവല്യമുക്തിക്കവകാശമില്ലല്ലോ.
ആകയാൽ ഭൂതശബ്ദം ജീവനെന്നർത്ഥത്തിങ്ക-
ലാകുന്നു കഥിക്കപ്പെട്ടുള്ളതെന്നറിഞ്ഞാലും.
ഹേതുവിജ്ജീവന്മാർക്കു പഞ്ചീകൃതമായ
ഭൂതസ്ഥാനത്തിന്നുമാ നിർഗ്ഗുണബ്രഹ്മംതന്നെ.
നിർഗ്ഗുണബ്രഹ്മമെന്നാൽ കാരണമാകുന്നത-
ല്ലിതാണു ലോകങ്ങൾക്കെന്നുള്ളതുള്ളതാണല്ലോ.
തന്നുടെ പ്രകൃതിയാം ശക്തിയിൽ, മായാശക്തി-
തന്നെയുത്ഭവിപ്പിക്കും മൂന്നുമുള്ളതായുള്ള

കാലത്തെ സ്ഥിതിയാണാനിർഗ്ഗുണാവസ്ഥയെന്നി-
ക്കാലത്തു ചിന്തിച്ചാകിലില്ല സംശയം പിന്നെ.
ഈശ്വരാദിഖ്യമായ സഗുണബ്രഹ്മംതന്നെ
നിശ്ചയം ലോകത്തിന്നു കാരണമായീടുന്നു.
അതുതാൻ പഞ്ചീകൃതഭൂതങ്ങൾക്കശേഷവു-
മദ്ധ്യനാനിമിത്തകാരണമായ് നിന്നീടുന്നു.
തന്നെത്താനചിത്തിലും ചിത്തിലും ചൂഴപ്പെട്ടു-
നിന്നീടും മായയുപാദാനകാരണമല്ലൊ.
ജഗത്തിൻനിമിത്തകാരണമായ് നിന്നീടുന്നു
സഗുണേശ്വരൻ; കുടത്തിന്നു കുംഭാരൻപോലെ.
വടിവോടുപാദാനകാരണമാണു, മായാ-
കുടമുണ്ടാക്കീടുന്ന മണ്ണിന്നു തുല്യമല്ലോ.
കാൎയ്യകാരണങ്ങളാം ജഗത്തീശ്വരനെന്നീ-
കാൎയ്യത്തിൻ വിചാരമിങ്ങോൎത്താൽ നിഷ്ഫലമത്രേ.
കാരണം സാക്ഷാലുള്ളതാകുന്നു പാരം മുഖ്യം
കാരണം പരമ്പരാജാതം മുഖ്യമല്ലല്ലോ.
കാരണാതീതമെന്നു കല്പിക്കേണ്ടവയെല്ലാം
കാരണമെന്നു കല്പിച്ചീടുകിലയുക്തം താൻ.
അഭിന്നനിമിത്തോപാദാനകാരണവാദം
വിഭിന്നം ചേരാന്തനം "ലോകേശ"വിചാരത്തിൽ.
ഉന്നതമായ ജീവപുരുഷവിചാരണ-
തന്നിലും ചേരുന്നതല്ലീ വാദം മരുത്സുനോ!
നിത്യമല്ലീജഗത്തിൻ കാരണമാമീശനും
നിത്യം നിൎഗ്ഗുണബ്രഹ്മമൊന്നുതാനിന്നുമെന്നും.
ആശ്രയിച്ചദ്ധ്യാത്മമാം ശാസ്ത്രത്തെ, ഗുരുതന്നെ
വിശ്വസിച്ചദ്ദേഹത്തിൻ കരുണാബലത്തിനാൽ
മാരുതാത്മജ! ജീവപുരുഷവിചാരത്താൽ
സാരമാം പുരുഷാൎത്ഥം ഭുജിച്ചീടുന്നു മൎത്ത്യൻ.
ജീവൻ കാൎയ്യമാകുമ്പോൾ നിൎഗ്ഗുണബ്രഹ്മംതന്നെ-
യായ്‌വരും നിമിത്തകാരണ,മക്കാലത്തിങ്കൽ
ഭക്ത! കേൾക്ക ഭാനമാമാവൃതിതൻ കാരണ-
മായ്ക്കാണുമവിദ്യയായിരിക്കുമുപാദാനം.

സർവ്വജ്ഞനായി മായോപാധിയുള്ളവനായി-
സ്സർവ്വലോകേശനായിപ്പാർവ്വതീപതിയായി
വർത്തിക്കും സഗുണേശൻ തന്നെ നിഷ്കാമമായി
ചിത്തശുദ്ധ്യർത്ഥമായിദ്ധ്യാനിച്ചു കൊണ്ടീടുകിൽ
ഭൂതയോനിയായുള്ള നിർഗ്ഗുണബ്രഹ്മത്തിനെ
വാതസംഭൂത! പ്രാപിച്ചീടുമെന്നറിഞ്ഞാലും.
“നിർഗ്ഗുണബ്രഹ്മത്തിനെത്താനറിഞ്ഞീടാതെയും
നിർഗ്ഗുണബ്രഹ്മത്തിനെ ധ്യാനം ചെയ്തീടാതെയും
സഗുണസ്വരൂപോപാസനയെക്കൊണ്ടു മാത്രം
മികവേറും കൈവല്യമുക്തിസിദ്ധമോ?” യെന്നു
നിന്നുള്ളിൽ ശങ്കിച്ചുകൊള്ളുന്നുവെന്നാകിലതി-
ന്നിന്നുള്ള സമാധാനം കേട്ടുകൊണ്ടാലുമിപ്പോൾ—
നിർഗ്ഗുണബ്രഹ്മത്തിന്നു സ്വതസ്സിദ്ധമാകുന്നു
സൽഗുണബുദ്ധേ! ജ്ഞേയത്വവുമാധ്യേയത്വവും.
അതിനാൽ, കൈവല്യത്തെക്കാംക്ഷിച്ചുകൊണ്ടീടുന്ന
മതിമാനതിനെത്താനറിഞ്ഞിട്ടതിൽപ്പിന്നെ.
പരിപൂർണ്ണമായ് നിരന്തരമായ് നിർഗ്ഗുണമായ്
പരിശോഭിച്ചീടുമാ ബ്രഹ്മത്തെസ്സദാകാലം.
തന്നിൽ നിന്നഭേദമായ് നന്നായിദ്ധ്യാനിച്ചിട്ടു
ധന്യനാമവൻ പ്രാപിക്കുന്നു കൈവല്യം നൂനം.
തന്നുടെ പരമാർത്ഥരൂപത്തെയറിഞ്ഞീടാൻ
തന്നുള്ളിലിച്ഛിക്കുന്ന മോക്ഷേച്ഛുവാം മാനുഷൻ.
ആരംഭവാദമെന്നുള്ള ദുർന്നീതിവാദത്തിനെ
നേരോടെയാശ്രയിച്ചു ചെയ്യേണം വിചാരത്തെ.
അഭ്യാസിയായുള്ളവൻ പരിണാമവാദത്തെ-
യഭ്യംഗീകരിച്ചു ഭാവിക്കുന്നു ബ്രഹ്മത്തിനെ.
ആരൂഢൻ തങ്കൽ സ്വയം സിദ്ധിച്ചുകൊണ്ടീടുന്നു
മാരുതേ! വിവർത്താഭിധാനമായുള്ള വാദം.
അതിനെയനുരോധിച്ചനിശം ജല്പിപ്പവൻ
ഹതി തന്നാത്മാവിനു ചെയ്യുവനാകയാലെ.

രൗരവാദികളായ നരകാനൎത്ഥങ്ങളിൽ
ചേരുന്ന വിമോചനമായവന്നില്ലാ നൂനം.
ആരുരുക്ഷു വുമഭ്യാസിയുമാമട്ടിൽ നിന്നി-
ട്ടാരൂഢസ്ഥിതി തനിയ്ക്കൊത്തുവന്നുകാമാം.
വന്ധ്യാനന്ദനൻ, സ്ഥാണുചോര, നാരജ്ജുസൎപ്പ-
മെന്നാദിദൃഷ്ടാന്തത്തിൻ വിഷയമായിരിക്കും
വിവൎത്തവാദമൊട്ടുമിഷ്ടമാകുന്നതല്ലാ,
പ്രവൎത്തസംസാരമോക്ഷവിഷ്ഠവിന്നൊരിക്കലും.
മൺകുടം, കീടം, ഭൃംഗം, പാൽ, തയിരിവകൾനി-
ശ്ശങ്കം ദൃഷ്ടാന്തങ്ങൾക്കു വിഷയമായിരിക്കും.
പരിണാമാഖ്യ ചേൎന്ന ശോഭനവാദം, മോക്ഷ-
നിരതന്മാരേററവുമിഷ്ടപ്പെട്ടുകൊള്ളുന്നു.
ബ്രഹ്മത്തിൽ സ്വാത്മാവിനെയനുസന്ധാനംചെയ്തു
ബ്രഹ്മത്തിൽ സ്വാത്മാവിനെ നന്നായേകാന്തമാക്കി
വൎത്തിക്കിൽ ബ്രഹ്മാകാരവൃത്തിജ്ഞാനം മാത്രമായ്-
സിദ്ധിക്കുമന്നേരത്തിൽ മുക്തനാമസംശയം.
ജ്ഞാനം രണ്ടു;തിൽ സ്വരൂപജ്ഞാനമൊന്നു, വൃത്തി-
ജ്ഞാനം രണ്ടാമത്തേതെന്നറിഞ്ഞു കൊണ്ടാലും നീ.
സത്യമായനന്തമായ് സുഖരൂപമായുള്ള
നിൎഗ്ഗുണബ്രഹ്മം സ്വരൂപജ്ഞാനമെന്നതല്ലോ.
ആത്മാവുതന്നഖണ്ഡാകാരമാം ശുദ്ധസത്വ-
മാത്മനി ബോധിച്ചാലും വൃത്തിജ്ഞാനമാണെടോ!
ഇതിലും പരോക്ഷാപരോക്ഷങ്ങളെന്നു രണ്ടു-
വിധമാം വകഭേദം പറയത്തക്കതത്രേ.
ഇതിലാദ്യജ്ഞാനത്തിലഗ്ന്യാദിലോകാൽ ക്രമാൽ
വിധിതൻലോകം പൂകീട്ടാലോകക്ഷയത്തിങ്കൽ
കൈവല്യസിദ്ധി സിദ്ധിച്ചീടുന്നിതപരമാ-
യീവിശദപ്രസിദ്ധമായുള്ള വൃത്തിജ്ഞാനത്തിൽ.
കൈവല്യം, പ്രാരബ്ധകൎമ്മം ക്ഷയിച്ചീടുംകാലം
കൈവന്നീടുമെന്നുള്ളതുള്ളത്തിൽ ബോധിച്ചാലും.
വിദ്യമാനമായ് ദേഹം വൎത്തിക്കും കാലത്തിങ്ക-
ലദ്യജീവന്മുക്തിയെ പ്രാപിച്ചുകൊള്ളാമല്ലോ.

അതിനാൽ, കാമാദിയാം ദുർഗ്ഗുണങ്ങളെ വിട്ടു
സതതം ബ്രഹ്മത്തിനെബ്ഭാവനചെയ്താലും നീ.
രണ്ടുമാതിരിയായി നിർഗ്ഗുണബ്രഹ്മത്തെയു-
മുണ്ടുഘോഷിച്ചീടുന്നു വേദാന്തങ്ങളിലെല്ലാം.
ധ്യേയമായ്സച്ചിദാനന്ദാദിലക്ഷണയുക്ത-
മായതാണൊന്നു, മറ്റൊന്നാവക ലക്ഷണങ്ങൾ
ഉള്ളതാണെന്നാകിലും കേൾക്കതിൻ പ്രാപ്തിക്രമ-
മുള്ള കാലത്തിൽതന്നെ ധ്യാനിച്ചുകൊള്ളുന്നവൻ
ഇല്ലാതാവുകമൂലം ധ്യാനിപ്പാനവകാശ-
മില്ലാതാവുകകൊണ്ടു ലക്ഷണമററതല്ലൊ.
ഇതിലാദ്യം ചൊന്നതു സത്വം രാജസം തമ-
സ്സിതിചൊല്ലപ്പെടുന്നകാരണത്രിഗുണത്തിൻ—
മൂന്നു പാദങ്ങളാലെ മൂന്നുമാതിരിയായി-
ട്ടിന്നുരച്ചുകൊള്ളുന്നു ചൊല്ലേറുമാചാര്യന്മാർ.
നിത്യസിദ്ധമായതും സ്വഗതഭേദം ചേൎന്നാ
വൎത്തിക്കുന്നതു താനാണാത്രിപാദ്ബ്രഹ്മാമൃതാ
സ്വഗതഭേദമില്ലാതാവുകിൽ ധ്യേയത്വമൊ
വിഗതമായ് ഭവിക്കും, വസ്തുവിന്നക്കാലത്തിൽ.
ധ്യേയത്വമില്ലാതായാലിവിടെബ്ഭവബദ്ധ-
രായ മൎത്ത്യൎക്കു മോക്ഷം സിദ്ധിക്കയില്ലാ ദൃഢം.
നിൎഗ്ഗുണലക്ഷണ ബ്രഹ്മാത്മൈക്യധ്യാനാൽതന്നെ
നിശ്ചയം ജീവന്മുക്തി ലഭിക്കത്തക്കത്രേ.
ജീവങ്കൽ സജാതീയം, ജഗത്തിൽ വിജാതീയ-
മിവിധം ചൊല്ലും രണ്ടു ഭേദങ്ങളുണ്ടെങ്കിലും,
ത്രിപദാത്മകമായിപ്പരമാം ബ്രഹ്മത്തിങ്ക-
ലുപശോഭിക്കുന്നതല്ലാവക ഭേദമൊന്നും.
തൈജസവിശ്വപ്രാജ്ഞന്മാരാകും ജീവന്മാൎക്കു-
രാജസതമസ്സത്വ ഗുണപാദങ്ങളാലെ.
സിദ്ധിച്ചീടുന്നിതൈക്യം തൻസമാധികളാലീ-
ത്തത്വമോൎത്തീടുംനേരം സ്വഗതഭേദാമൂലം.
ഒട്ടുമേ തടസ്ഥമില്ലൈക്യസിദ്ധിക്കെന്നുള്ള-
തിഷ്ടമാം മതമല്ലോ സൎവ്വവേദാന്തികൾക്കും.

ആകയാൽ പത്മാദികളാകുമാസനങ്ങളി-
ലേകാന്തസ്ഥിരതയാ വാസംചെയ്തിട്ട വിദ്വാൻ.
ബ്രഹ്മത്തിൽ സ്വബുദ്ധിയെയനുസന്ധാനംചെയ്തു
ബ്രഹ്മവും താനുമൊന്നാണെന്നേററമുറപ്പിച്ചു.
താദാത്മ്യം പ്രാപിച്ചുകൊണ്ടീടുന്നിതെന്നുള്ളതു-
വേദാന്തതത്വജ്ഞന്മാർക്കനുഭൂതമാണല്ലോ.
ജീവൻതൻ ബന്ധസ്ഥിതിയിങ്കൽ ചിന്തിച്ചീടുകിൽ
ജീവാത്മാ, പരമാത്മാക്കൾക്കു ബന്ധമുണ്ടല്ലോ.
മോക്ഷാവസ്ഥയിലവയ്ക്കപ്പോഴുമഭേദം താൻ
മോക്ഷാതീതാവസ്ഥയിലില്ലൊട്ടും ഭേദാഭേദം.
ബന്ധം, മോക്ഷത്തിനെന്നും പ്രതിയോഗിയാകയാൽ
ബന്ധത്തെ മോക്ഷമപേക്ഷിപ്പതായോതീടുന്നു.
പരമാത്മചിന്തനം ചെയ്യുമ്പോളറിഞ്ഞീടാം
നിരപേക്ഷയാകുന്ന മോക്ഷാതീതാവസ്ഥയിൽ.
ഭക്തനും സാധകനും നാശവുമുല്പത്തിയും
മുക്തനും മുമുക്ഷുവുമില്ലെന്നുള്ളതുതന്നെ.
പരമാത്മമായിട്ടമായവസ്ഥയിലെന്നു-
പറയുന്നുണ്ടു ദിവ്യശ്രുതിവാക്യങ്ങളേററം.
അഖണ്ഡമാകുമേകരസ സാഗരംതന്നി-
ലകം മഗ്നമായുള്ള യോഗികൾക്കശേഷവും.
ശ്രുതിപാരഗന്മാരാം ബ്രാഹ്മണശ്രേഷ്ഠന്മാരാ-
ലധുനാവിദേഹമുക്തത ചൊല്ലപ്പെടുന്നു.
അതിനാൽ, മോക്ഷാതീതമായൊരാ വിലക്ഷണ-
സ്ഥിതിയിൽ വസ്തുവിദേഹസ്ഥാനമാകാ ദൃഢം.
ലോകവാസനാദിയാം വാസനാവിഹീനനായ്
യോഗയുക്താത്മാവായി നൽസമാധിശീലനാൽ.
നിശ്ചേഷ്ടനായി നിർവ്വികാരിയായിരിക്കുകിൽ
വിശ്വത്തിൽ വിദേഹനെന്നവനെച്ചൊല്ലീടുന്നു.
ദൃശ്യാനുവിദ്ധപ്രമുഖങ്ങളായ് ക്രമത്താലെ
ഷൾസമാധികൾ ചൊല്ലപ്പെടുന്നു മരുത്സൂനോ!
അസ്സമാധികളെത്താനാശ്രയിച്ചുപരിയായ്
ബുദ്ധിമാൻ ജളൂകന്യായത്താൽ നിഷ്ഠയെച്ചെയ്‌വൂ.

അസ്സമാധികൾ ചെയ്യാറ്റപാപികളായുള്ളോരും
വത്സ! തത്വമസ്യാദി വാക്യാർത്ഥജ്ഞാനത്തിനാൽ
അത്യന്തം അഹംഭാവം പൂണ്ടു വാണീടുന്നോരും
നിത്യവും സ്വേച്ഛാചാരപരരാം നരന്മാരും
ദുസ്തരരൗരവാദി നരകങ്ങളിൽ പതി-
ച്ചത്യന്തം നിജപാപഫലത്തെ ബ്ഭുജിച്ചീടും.
ചിത്തത്തിൻ വിനാശം വന്നിടാതെങ്ങിനെ മർത്ത്യൻ
ദുസ്തരസംസാരഘോരാർണ്ണവം കടന്നീടും?
അസ്സമാധികളെച്ചെന്നാശ്രയിക്കാത്തവന്നു-
വത്സ! മാനസനാശമെങ്ങിനെയുണ്ടായ്വരും?
കർമ്മസാദൃശ്യം വിധി ബുദ്ധിയാൽ സമാധിയിൽ
തന്മനസ്സിൽ കല്പിച്ചുവസിച്ചീടുന്ന മർത്ത്യൻ.
അല്പവുമാക്ഷേപമില്ലീബ്ഭവവിമുക്തനായ്
കല്പകാലങ്ങൾ കോടി ചെന്നാലും ഭവിച്ചീടാ.
"വിധിഹീനമാം വിചാരജ്ഞാനം," "സമാധിയോ-
വിധിയെയനുവർത്തിച്ചുള്ളതാണ" f തിനാലെ:—
ജ്ഞാനത്താൽമാത്രം തന്നെ സിദ്ധിപ്പു മുക്തിയെന്നു
മാനസേ ശങ്കയുണ്ടെന്നാകിലോ കേട്ടാലും നീ.
ചെയ്യണം, ചെയ്യപ്പെട്ടു, ചെയ്യും ചെയ്യുകെന്നേവ-
മിയ്യൂഴിപ്രസിദ്ധമായീടുമാവിധികളോ
ജ്ഞാനത്തിങ്കലും യോഗത്തിങ്കലും സമമെന്നു
ജ്ഞാനികളായിട്ടുള്ളോർ കല്പിച്ചതായിക്കേൾപ്പൂ.
ഇങ്ങിനെയാകയാല് ജ്ഞാനമാവിധികളെ-
യെങ്ങിനെയാശ്രയിക്കാതിരുന്നുകൊണ്ടീടുന്നു?
വേദാന്തവാക്യജങ്ങൾ മോക്ഷസാധനങ്ങളിൽ
വേദാന്തജ്ഞരോതീടുമാദ്യസാധനം ജ്ഞാനം.
അന്തിമമായ മോക്ഷസാധനമാണു യോഗം
സന്തതമെതുമൂലം യോഗത്തെബ്ഭജിക്ക നീ.
രണ്ടുമാതിരിയോഗം വേദാന്തപ്രോക്തമായി-
ട്ടുണ്ടതിൽ സഭേദമൊന്നപരമഭേദവും—
ഹഠ, രാജാദിഭേദഗതികൾ ബഹുവായി-
പ്പുട്ടുബുദ്ധികളാദ്യഭാഗത്തിൽ ചൊല്ലീടുന്നു.

രണ്ടാമത്തേത്തു ജീവബ്രഹ്മൈക്യലക്ഷണമായ്-
ക്കണ്ടീടും പ്രകൃതി ഭേദാഖ്യയോഗമാണല്ലോ.
അതിനെക്കൈവല്യത്തിൻ മുഖ്യസാധനമെന്നു-
മതിനെത്തന്നെ സമാധിസ്വരൂപമാണെന്നും.
പരമാത്ഥബോധജ്ഞന്മാരാകുമാചായ്യന്മാർ
പറയുന്നുണ്ടെന്നുള്ളതുള്ളത്തിൽ ധരിക്ക നീ.
ഇക്കാരണം ജീവാത്മാവിനാപ്പരമാത്മാവിങ്ക-
ലൈക്യയോഗത്തെശ്ശാസ്ത്രം ശാസിച്ചുകൊൾകയാലെ
യോഗഹീനമായീടും ജ്ഞാനത്താൽ മോക്ഷത്തിനു
യോഗമുണ്ടാകയില്ലെന്നത്യന്തം സുപ്രസിദ്ധം.
എങ്കിലോ, യോഗാഭ്യാസാൽ സംസാരസംഭൃതമാം
സങ്കടം തീരുമോയെന്നുള്ള ശങ്ക തീരുവാൻ
പറയാം:—യോഗാഭ്യാസരതനായ് വൈരാഗ്യമാ-
ന്നൊരുവിദ്വാനായുള്ള പൂരുഷശ്രേഷ്ഠനെന്നും
ദുസ്തരതരസംസാരക്കടൽ കടക്കുവാൻ
ചിത്തത്തിൽ തെല്ലുപോലും ഭീതിതേടുകയില്ല.
"ജ്ഞാനത്താൽ പാപമാകെ നീങ്ങിപ്പോകുമെന്നാലും
യോഗത്താൽ മാത്രം തന്നെ മുക്തിസിദ്ധിച്ചീടാവൂ".
ഇത്തരം ചിത്തതാരിൽ ശങ്കയുണ്ടെന്നാകിൽ നിൻ-
ചിത്തസംശയം നീങ്ങിക്കൊള്ളുവാൻ കേട്ടാലും നീ.
അത്യന്തം പാപങ്ങളെ ജ്ഞാനത്താലകററിട്ടു-
ത്തമസമാധിയോഗത്തെയാസ്ഥാനം ചെയ്തു
മായയും മായാകായ്യങ്ങളുമായിരിക്കുന്ന-
ത്യായത പാശമെട്ടുവിട്ടു മുക്തനാകുന്നു.
ഉപശാന്തങ്ങളാകുമിന്ദ്രിയഗ്രാമങ്ങളി-
ലപവാദംകൂടാതെ സഞ്ചരിപ്പവനായും
ചിത്തവിക്ഷോഭാദികളകന്നുള്ളവനായും
വത്തിക്കും ബ്രഹ്മാത്മൈക്യം ചെന്നൊരാമഹായോഗി.
സദ്യോ മുക്തിയെ പ്രാപിച്ചീടുമെന്നുള്ളതുള്ളി-
ലദ്യ മാരുതേ! ധരിച്ചാലും നീ മഹാമതേ!
ഈ മഹായോഗം ചെയ്തു വാണീടുന്നവനാകു-
മാമഹായോഗിക്കുപാസനയാവശ്യമാണോ?

എന്നുള്ള ശങ്കതീരെത്തീരുവാനുരചെയ്ത-
തിന്നു നീ നല്ലവണ്ണം കേട്ടാലും മരുത്സൂനോ!
വേദാന്തസിദ്ധാന്തരാശിസ്സമാധിയോഗമേ
പൂതമായുൾക്കൃഷ്ടമായിരിക്കുമുപാസനാം
"ജീവജന്മാദികൾക്കു കാരണമാം ബ്രഹ്മത്തെ-
സ്സാവധാനനായ് ക്ഷമയാനുപാസിച്ചീടുക."
ഇത്തരമഭേദോപാസനയെക്കുറിച്ചേററം
വ്യക്തമായ് ശക്തിപ്പെടുത്തിച്ചൊല്ലു ശ്രുതിവാക്യം.
എന്നാൽ, വേദാന്തശാസ്ത്രാഭ്യാസത്താൽ സിദ്ധമായീ-
ടുന്ന നൽജ്ഞാനമുള്ള മാനുഷശ്രേഷ്ഠൻപോലും.
ഈയുപാസനയെച്ചെയ്യേണമോയെന്നുള്ളത്തിൽ
നീയിപ്പോൾ സംശയിക്കുന്നാകിലോ കേട്ടാലും നീ.
സർവ്വശാസ്ത്രാർത്ഥതത്വവേദിയാണെന്നാകിലും
നിർവ്യഥം ബ്രഹ്മാത്മൈക്യോപാസന ചെയ്യായ്കിലോ
ചിത്തവിക്ഷേപത്തിന്നു ഭംഗമായവനെന്നും
സിദ്ധമല്ലറിഞ്ഞാലും കല്പാന്തം കഴിഞ്ഞാലും.
നിർഗ്ഗുണസഗുണോപാസനകൾ രണ്ടുള്ളതിൽ
നിർഗ്ഗുണോപാസനയ്ക്കു സദ്യോ മുക്തിതാൻ ഫലം.
ഫലമാസഗുണോപാസനയ്ക്കെന്താണെന്നുള്ളിൽ-
ക്കലരും ശങ്കയ്ക്കുള്ളൊരുത്തരമുരച്ചീടാം
നിഷ്കാമം സകാമമെന്നിങ്ങിനെ രണ്ടുവിധ-
മിക്കാലം സഗുണോപാസനയെ ഗ്രഹിക്ക നീ.
നിഷ്കാമം ചിത്തശുദ്ധിക്കായ്ക്കൊണ്ടും സകാമമീ-
ഹുക്കൾക്കു ഭോഗത്തിന്നായ്ക്കൊണ്ടും സംഭവിക്കുന്നു.
നിഷ്കാമ, സഗുണോപാസനയീരണ്ടും കൂടാ-
ത്തുൾക്കാമ്പു ശുദ്ധമാവാനുണ്ടുപാസന മററും.
നെൽമണിത്തൊലി, വാൽതുമ്പം, ഗുഷ്ഠം, മൊട്ടച്ചാണെ-
ന്നിമ്മട്ടിൽ നാനാവിധമാത്രകളൊത്തിരിക്കും.
നിർഗ്ഗുണപ്രത്യഗാത്മോപാസന ചിത്തത്തിന്നു
ശുദ്ധിയെച്ചേർത്തീടുന്നതാണു നിശ്ചയമാക്കും.
നിഷ്കാമസഗുണോപാസനയാൽ യാതൊരുത്ത-
നിക്കാണും ലോകേ ജന്മകോടികൾ നയിക്കുന്നു.

ഭാഗ്യവാനായിട്ടന്നൊരവനേ ലഭിച്ചീട്ടു
നിർഗ്ഗുണപ്രത്യഗാത്മോപാസകനാവാൻ യോഗം.
അന്തരംഗത്തിൽ "ഞാനേ ബ്രഹ്മ"മെന്നുറച്ചുള്ള-
ചിന്തനത്താനഖണ്ഡ സച്ചിദാനന്ദമായി
മഹത്താം നിർഗ്ഗുണോപാസനയെന്നുള്ള തത്തു-
മഹസ്തോമത്തിന്നേകീടുന്നിതു സദ്യോമുക്തി.
നിർഗ്ഗുണാഖണ്ഡ ബ്രഹ്മോപാസനചെയ്തീടുവാൻ
തക്കതാം സ്ഥിതിയെപ്പോളുണ്ടാമെന്നാകിൽ ചൊല്ലാം:
തത്ത്വമസ്യാദിമഹാവാക്യാർത്ഥജ്ഞാനത്തിനാൽ
ഉൾത്താരിൽ സർവ്വം ബ്രഹ്മമാണെന്ന ബോധത്തിനെ
ബലമായ്പ്രാപിച്ചിട്ടു സദ്യോമുക്തിക്കായിട്ടു
പലസൂരീന്ദ്രന്മാരുമീയുപാസന ചെയ്വൂ.
ബ്രഹ്മാത്മൈക്യോപാസന കൂടാതെ കേവലമാം
ബ്രഹ്മജ്ഞാനത്താൽ സദ്യോ മുക്തി സിദ്ധിക്കുമെങ്കിൽ
കേവലനായ വരനേകനെക്കൊണ്ടുമാത്രം
ഭുവിതിൽ കന്യയെന്യേ കല്യാണം കഴിച്ചീടാം.
പരമാത്മാവിനു സമീപത്തിങ്കലവൻ തങ്കൽ-
പരമൈക്യത്തെപ്പൂണ്ടു ജീവൻ വാഴ്വതുതന്നെ.
പരമസങ്കടൗഘശാന്തിയെ നൽകീടുന്ന-
പരമാത്മോപാസനയെന്നു ചൊല്ലപ്പെടുന്നു.
നിത്യസാകാരമെന്നും മുക്തസാകാരമെന്നും
സത്തുക്കൾ രണ്ടു ഭേദം കാണുന്നു പരാത്മാവിൽ.
നിത്യസാകാരധ്യാനമാകുന്ന സമാധിക്കു
നിത്യവും വിഷയപ്പെട്ടുള്ളവൻ മരുത്സൂനോ!
"നിത്യസാകാരൻ" സച്ചിദാനന്ദലക്ഷണത്തോ-
ടൊത്ത നിർഗ്ഗുണബ്രഹ്മംതന്നെയാകുന്നു നൂനം.
ആദ്ധ്യാനസമാധിയിൽ താദാത്മ്യപ്രാപ്തിമൂലം
സച്ചിദാനന്ദാഖണ്ഡാകാരവൃത്തിയോടൊത്തു
കേൾക്ക തൻസമീപത്തിൽ വാസം ചെയ്തീടും ജീവൻ
മുക്തസാകാരനാണെന്നോതുന്നു മനീഷികൾ.
പ്രാരബ്ധക്ഷയത്തിങ്കൽ മുക്തസാകാരൻ നിരാ-
കാരനിഷ്പ്രതിയോഗികാവസ്ഥാസഹിതമാം

വസ്തുവായിരിക്കുന്നു, നിത്യസാകാരൻ തന്നി-
ക്കൊളളുകയില്ലാ നിരാകാരനാം സത്വബുദ്ധേ!
ഏതുപാസനാ, ഭേദമെന്നിയെ പരിപൂൎണ്ണ-
ബോധരൂപിണിയായി വൎത്തിച്ചുകൊള്ളുന്നുവോ,
ആയുപാസനതന്നെയാശ്രയിച്ചിരിപ്പവ-
രായ സൎവ്വകൎമ്മക്ഷയാനന്ദം ലഭിച്ചീടും.
ദേഹമാകുന്നിതാത്മാവെന്ന ബുദ്ധി കയ്ക്കൊണ്ടു
മോഹിച്ചു സംസാരത്തിൽ ഭ്രമിക്കും നരൎക്കെല്ലാം
ബ്രഹ്മമാണാത്മാവെന്നുള്ളീയുപാസനകൂടാ-
തമ്മഹാഭ്രമശാന്തിക്കില്ലാ മററുപായങ്ങൾ.
സാക്ഷിയായ് ജീവേശപരന്മാൎക്കു ജാഡ്യഹീനമായ്
ലക്ഷീഭൂതമാമഖണ്ഡാകാരവൃത്തിജ്ഞാനം
ബ്രഹ്മാനുസന്ധാനത്താലെവനാവിൎഭൂതമോ
ബ്രഹ്മവിത്തായീടുന്നതാമഹാത്മാവുതന്നെ.
ഇച്ചൊന്നവൃത്തിജ്ഞാനം മായാശക്തിയോയെന്നു-
ള്ളശ്ശങ്കയുണ്ടെന്നാകിൽ ചൊല്ലീടാം കേട്ടാലും നീ.
ശുദ്ധസത്വപ്രധാനമാണു മായ, യിച്ചൊന്ന
വൃത്തിജ്ഞാനം, വിശുദ്ധസത്വവൃത്തിയാണല്ലോ
ആകയാൽ ചിച്ഛക്തി താനാണെടോ പരാശക്തി-
യാകുലാവേണ്ട, തെല്ലും മായയല്ലതു നൂനം.
ആ വൃത്തിജ്ഞാനം തന്നെ നിൎഗ്ഗുണജ്ഞാനമായ
മുക്തസാകാരബ്രഹ്മമെന്നും ചൊല്ലപ്പെടുന്നു.
നിത്യസാകാരബ്രഹ്മമെന്നു ചൊല്ലാമോ യെന്നാ-
ലൊരാശങ്കയുണ്ടെന്നാകിൽ പറഞ്ഞാൽ
വാക്കിനും മനസ്സിനും ഗോചരമല്ലാതുള്ള
നിഷ്പ്രതിയോഗികാദ്യബ്രഹ്മമായ്തീരുമൊരാൾ
നിത്യസാകാരമാണെന്നതിനെച്ചൊല്ലീടുകിൽ
തത്വവിത്തുക്കളോരോ മായയാദരിച്ചീടാ.
ഇല്ല ലക്ഷണങ്ങളൊന്നുമൊരുരൂപവും, മാൎഗ്ഗ-
മില്ല നിൎദ്ദേശിപ്പതിനുമുള്ള നാമവാദവും.
ബ്രഹ്മമെന്നൊരു പേരുമാത്രമുണ്ടതുകൊണ്ടു
സന്മതിയായ ശിഷ്യൻതൻഗുരുതന്നോടെന്നും,

നിഷ്പ്രതിയോഗികാഖ്യം വാക്കിനും മനസ്സിനും
ദുഷ്കരം തൽപ്രാപ്തിയാം ധ്രുവമതെക്കുറിച്ചിട്ടു
ചോദിച്ചീടരുതെന്നു, ചൊല്ലുന്നിതനാരതം
വേദിയന്മാരും വാഴ്ത്തും വിശ്രുതശ്രുതിപദം.

ഇങ്ങനെ ജ്ഞാനയോഗനിരൂപണമെന്ന മൂന്നാം അദ്ധ്യായം കഴിഞ്ഞു.



# നാലാം അദ്ധ്യായം.



ജ്ഞാനയോഗത്തെക്കുറിച്ചിത്തരം മഹാത്മാവാം
മാനവശ്രേഷ്ഠൻ കനിവോടരുളിച്ചെയ്തനേരം
സാനന്ദമാനന്ദസന്ദോഹമൂർത്തിയെച്ചിത്തെ
മാനിച്ചു പ്രണമിച്ചു വാതജൻ ചൊല്ലിനാൻ:—
സ്വാമിൻ! സർവലോകൈകസദ്ഗുരോ! ദേവാഭ്യുത
ഭൂമൻ! ഭക്തർക്കു ഭവ്യം നൽകീടും ദീനബന്ധോ!
മാനവന്മാർക്കു ജീവന്മുക്തി സിദ്ധിപ്പതിനു
ജ്ഞാനമാലംബനത്തെ ഗ്രഹിച്ചുകൊണ്ടീടുവാൻ.
ഞാനകത്തളിരിങ്കലോരാഗ്രഹിക്കുന്നു;
മാനസേ കൃപയോടിന്നരുളിച്ചെയ്യേണമേ!
സിദ്ധാന്തവസ്തുതന്നെക്കുറിച്ചുള്ള മൽപ്രശ്നം
സിദ്ധവന്ദിതപ്രഭോ! ദേവ! ഞാനപേക്ഷിപ്പാൻ
ശക്തനല്ലായ്കയാലിന്നതിനെച്ചൊല്ലീടുന്ന
ഭക്തവാത്സല്യാലിദം പ്രതിഷേധിച്ചീടാമോ?
ശ്രീമാനാം ശ്രീഹനുമാനിത്തരം ഉണർത്തുമാ-
ധാമാവു സംപ്രാർത്ഥിക്കെ, കരുണാസമന്വിതം.
പാരമായ് ശ്രീമദദ്വൈതാമൃതം ചൊരിഞ്ഞിടും
വാരിവാഹസങ്കാശനരുളിച്ചെയ്തീടിനാൻ:—
കേൾക്കുക, സത്യസ്സുഖബോധലക്ഷണമായി
ദിക്കിലും വിദിക്കിലും സർവത്ര പൂർണ്ണമായ്!—

ഉത്തരപ്രശ്നങ്ങൾക്ക വിഷയമായി ഭക്ത-
സത്തമ! പരമാത്മാവപരോക്ഷമായിട്ട്,
സിദ്ധിക്കുന്നുണ്ടിങ്ങെ,ന്നാൽ:—കാമാദി ദോഷലേശം
സിദ്ധമല്ലാതെയുള്ള ശുദ്ധമാം മനസ്സിനും
ശുദ്ധങ്ങളായീടും ശ്രുത്യാചാര്യവാക്കുകൾക്കും
സിദ്ധമായ് ഭവിപ്പതാണാ ബ്രഹ്മം പരമെടോ!
സുഗുണാജലംബുധേ! ബ്രഹ്മത്തെച്ചൊല്ലാം മൂന്നായ്
സഗുണം, സലക്ഷണം, പിന്നത്തേതലക്ഷണം.
ഈ യലക്ഷണസഗുണങ്ങൾക്ക മദ്ധ്യത്തിങ്ക-
ലായ മുൻചൊന്നതായോരു സലക്ഷണബ്രഹ്മം.
മദ്ധ്യമബ്രഹ്മമെന്നു വിഖ്യാതം പ്രശ്നോത്തര-
സിദ്ധിദമെന്നു ലോകവിഖ്യാതം ബോധിക്ക നീ.
"അപരോക്ഷാനുഭൂതമായൊരു ബ്രഹ്മത്തിനെ-
കൃപയാ ചൊൽകെനിക്കെ"ന്നോതീടും ശ്രുതിവാക്യം.
ഈ സലക്ഷണബ്രഹ്മം പ്രശ്നസദ്വിഷയമായ്
ഭാസമാനമാണെന്നു സ്പഷ്ടം കല്പിക്കുന്നു.
രൂഢി, യോഗമെന്നുള്ള രണ്ടു നാമധേയങ്ങൾ
രൂഢമായിരിക്കുന്ന വസ്തുക്കൾക്കെല്ലാമിതിൽ
യോഗനാമമാർന്നതാണീ സലക്ഷണബ്രഹ്മം
ലോകത്തിലിതിനെത്താൻ മദ്ധ്യമബ്രഹ്മമെന്നു
പറയുന്നതും സച്ചിദാനന്ദാകാരമെങ്ങും
നിറയുംവണ്ണം വഹിച്ചുള്ളതും മരുത്സൂനോ!
അറിവാലറിയാവുന്നതുമാധ്യാനാൽ സർവ്വ-
മറവുംതീർന്നു നേരേ പ്രത്യക്ഷപ്പെടുന്നതും.
"മറയെയറിയാത്തോനാവലുതിനെയെന്നു-
മറിയുന്നതല്ലെ"ന്നാശ്രുതിവാക്യങ്ങളാലെ.
പ്രതിപാദിതവുമായ് നിത്യവസ്തുവായുള്ള-
തിതുതാനിതുതന്നെ പ്രശ്നയോഗ്യമാം ബ്രഹ്മം.
രൂഢിയാൽ സങ്കല്പിതമാണലക്ഷണബ്രഹ്മമാ
പ്രൗഢന്മാർ തത്വാർത്ഥവിത്തുക്കളാമാചാര്യന്മാർ.
ഇതിനെ പ്രശ്നോത്തരവിഷയമല്ലെന്നെന്നും
പ്രതിപാദിച്ചീടുന്നു രൂപമില്ലിതിന്നെന്നും.

ബ്രഹ്മത്തല്ലണവല്ലജ്ഞേയമല്ലതോ ധ്യാന-
മഹത്വത്തിനാൽ വിഷയപ്പെടത്തക്കതല്ലാ.
മാരുതേ! മഹാത്മാർ ബ്രഹ്മത്തെ പ്രാപിക്കുന്ന
പ്രാരബ്ധദേഹം പതിച്ചീടുന്നകാലത്തിങ്കൽ
എങ്കിലും, അറിവാനും ധ്യാനിച്ചുകൊള്ളുവാനും
ശങ്കയില്ലിപ്പോളതു വിഷയമല്ലാതെല്ലും.
ശ്രുതിതൻ സമന്വിതാവസ്ഥ ശാസ്ത്രകാരന്ന
സ്ഥിതിജീവജന്മാദിമഹത്വമിദ്ധർമ്മങ്ങൾ.
വസ്തുജിജ്ഞാസകനാലറിയപ്പെടത്തക്ക-
കൃത്യങ്ങളാണെന്നുള്ളതുള്ളത്തിൽ ഗ്രഹിക്ക നീ.
ഈ രൂപബ്രഹ്മത്തിലിദ്ധർമ്മങ്ങളൊന്നുമി-
ല്ലായവസ്ഥയാൽതന്നെ സൂത്രകാരാചാര്യരും
ഇതിനെ വിചിന്തനം ചെയ്യാതെ സരൂപമാ-
മതിനെ വിചിന്തനം ചെയ്തതെന്നറിഞ്ഞാലും.
മായാബന്ധഹീനമായവിദ്യാബന്ധഹീന-
മായി നിത്യസിദ്ധങ്ങളായ് സ്വയമിരിക്കുന്ന
ധർമ്മങ്ങൾ ചിദാനന്ദാദികളാനിർവിശേഷ-
ബ്രഹ്മത്തിന്നാണുള്ളതെന്നുള്ളതോ വിശ്രുതങ്ങൾ.
മദ്ധ്യമബ്രഹ്മത്തിന്നു നിർവിശേഷത്വനാശം
സിദ്ധമല്ലെ,ന്നാൽ; ഇതിൻരൂപം പ്രാപിച്ചിരിക്കും.
മുക്തസാകാരത്തിൻെറ ധർമ്മങ്ങ,ളസത്തിനാൽ
യുക്തമാമവിദ്യതൻ ധർമ്മങ്ങളെല്ലാം വിട്ടു.
വർത്തിച്ചീടുകയാലെ, ജലകന്മഷംപോക്കി-
ശ്ശുദ്ധിചെയ്യുന്ന തേററാമ്പരലിൻ പൊടിപോലെ.
കാര്യശേഷമില്ലാതെയാവുകകൊണ്ടു പിന്നെ-
യാര്യമാം നിരാകാരവസ്തുവിൽ ലയിക്കുന്നു.
എന്നാലും; നശിച്ചീടാകേൾക്ക പ്രാരബ്ധദേഹ-
മെന്നതൊന്നുള്ള കാലത്തിങ്കലിതറിയേണം.
മുക്തസാകാരബ്രഹ്മധർമ്മങ്ങളേവം ലയ-
യുക്തമായിട്ടുമെന്നല്ലാതെ യാതൊരിക്കലും
നിത്യസാകാരബ്രഹ്മധർമ്മങ്ങൾ ലയിക്കയി-
ല്ലുത്തമോത്തമ! മമ ഭക്തസത്തമ! കേൾ നീ.

സത്തിന്നന്യമല്ല സത്താമോക്ഷാവസ്ഥയിങ്കൽ
സത്താസത്തിന്നന്യമായീടുന്ന ബന്ധത്തിങ്കൽ
സത്താസത്തിനെ നിരസിക്കുന്നതല്ലാതെയീ-
സത്തിനെയസത്തെന്നും നിരസിക്കുന്നതല്ലാ.
ആവരണത്താൽസത്ത, ബന്ധനസ്ഥിതിയിങ്കൽ
കേവലം മറഞ്ഞിട്ടുണ്ടെങ്കിലുമുണ്ടെപ്പോഴും
പ്രതിബിംബത്തെക്കണ്ടു, ബിംബമില്ലെന്നു കഷ്ടം!
പ്രതിപാദനം ചെയ്യതാകിലജ്ഞാനം തന്നെ.
സത്തിനെ, സലക്ഷണം ലക്ഷണഹീനമെന്നും
നിത്യസാകാരം മുക്തസാകാരമെന്നുമേവം
രണ്ടായും നാലുപാദശ്രുതിയാലഞ്ചായിട്ടും
കൊണ്ടാടത്തക്കതാകും പ്രണവമാത്രകളിൽ
ചേർന്നീടും വിഭാഗത്താൽ ആറിരുപത്തെട്ടായു-
മിന്നശേഷന്തന്നാദ്വൈതികളോതീടുന്നു.
ഇതിനാൽ പ്രസിദ്ധമാമദ്വൈതവാദത്തിന്നു
പ്രതിബന്ധം ഭവിക്കുമെന്നു സിദ്ധമാണല്ലോ.
അദ്വൈതസാമാന്യബോധത്താലായതിൻ നാശം
സിദ്ധമായ്വരാ; ദ്വൈതത്തിൻ വിശേഷബോധത്താൽ
തദ്വിനാശം ഭവിക്കാ; ഭവിച്ചീടുകിലന്നു
വിദ്യുതാമിന്നാമിനുങ്ങാൽ സൂര്യൻ നിറംകെടും.
എങ്കിലദ്വൈതവാദത്തിൻ ഫലമെന്താണെന്നു-
ശങ്കയുണ്ടെന്നാകിലോ കേട്ടാലും സശ്രദ്ധം നീ.
വിസ്താരമായിപ്പാരം പൂർവ്വന്മാരരുൾചെയ്തോ-
രദ്വൈതബ്രഹ്മവാദം വിശദവിശ്രുതമല്ലോ.
ആയതിൽ പരോക്ഷജ്ഞാനൈകഹേതുവായ് നിൽക്കു-
മായൊരുമാർഗ്ഗം പൂർവ്വപക്ഷമാകുന്നുവല്ലോ.
വിവിധശ്രുതികളിൽ വിസ്തരിച്ചുരച്ചോരീ-
ദ്വിവിധബ്രഹ്മവാദമപരോക്ഷജ്ഞാനത്തിൻ
ഹേതുവാകയാലിതു സിദ്ധാന്തപക്ഷമത്രേ
സാധു നീ ജീവന്മുക്താവസ്ഥയെയിനിക്കേൾക്ക.
ദേഹമാകുന്നു ഞാനെന്നനാശമുണ്ടായിട്ടും
മോഹനാശാർത്ഥം ബ്രഹ്മാത്മൈക്യവിജ്ഞാനം വേണ്ട

ഇദ്ദേഹാഹംകൃതിയെയകലെക്കളഞ്ഞുള്ളോ-
രദ്ദേഹം തന്നെയാണു ജീവന്മുക്തനായവൻ.
സത്യതാസത്യതാജ്ഞാനങ്ങളീ ജഗത്തിങ്ക-
ലുത്തമനെവന്നില്ലാ ദൃഢമായൊരിക്കലും
തടസ്ഥജ്ഞാനമുള്ള മർത്ത്യപുംഗവനവൻ
തടവററീലോകത്തിൽ ജീവന്മുക്തനാണവൻ.
സ്വാനുഭൂതിമാൻ സമാധിസ്ഥിതിയിങ്കൽ പിന്നെ-
ത്താനുണർന്നെഴുന്നേററുകൊള്ളുകിലനന്തരം.
സ്വപ്രജ്ഞാമാത്രവാനീവിധമായിരിപ്പവ-
നപ്പവും വാദമില്ലാ ജീവന്മുക്തനാണവൻ.
പ്രാചീനം സാക്ഷിവൃത്തിക്കെന്നല്ല ചിന്തിക്കില-
വാചീനമഖണ്ഡകമാം രസസ്ഥിതിക്കേവം
സ്ഥിതിചെയ്യുവനെവനവനെ നിരന്തരം
മതിയിലറിക നീ ജീവന്മുക്തനാണവൻ.
ചിത്തത്തിൽ ചിന്മയമാമഖണ്ഡാകാരവൃത്തി-
സിദ്ധമായിരിക്കുന്നതെവനാണവൻ ധന്യൻ.
ചിത്തമുണ്ടെന്നാകിലും ചിത്തഹീനനാണു നൽ-
സത്തമനവൻതന്നെ ജീവന്മുക്തനായവൻ.
ഭക്തനാണിവൻ യോഗയുക്തനാണിവൻ കർമ്മ-
യുക്തനാണിവൻ പരോക്ഷജ്ഞാനിയാണെന്നേവം.
ഏവനീ വ്യവഹാരമാത്രനിഷ്ഠയുള്ളവ-
നവനീലോകത്തിങ്കൽ ജീവന്മുക്തനായവൻ.
ബന്ധമീദേഹത്തിങ്കൽ ഞാനെന്ന ഭാവംതന്നെ
ബന്ധമോക്ഷമോ, ബ്രഹ്മം ഞാനെന്ന ഭാവംതന്നെ.
അതിനാൽ "ബ്രഹ്മംതന്നെ ഞാ"നെന്ന ഭാവത്തോടും
മതിമാൻ ബ്രഹ്മത്തിങ്കൽ ബുദ്ധിയെച്ചേർത്തീടേണം.
"ഞാനാണാബ്രഹ്മ"മെന്ന സതതാധീന്ന ബുദ്ധി
മാനവന്നിയതമായേവനു ഭവിക്കുന്നു.
ആയവനൊരിക്കലുമില്ലല്ലോ ഭയമൊന്നു-
മായവ"ന്നഭയമാണെങ്ങു"മെന്നല്ലോ ശ്രുതി.
ദേഹമാണാത്മാവെന്ന ബുദ്ധി കയ്ക്കൊണ്ടു പാരം
മോഹമാർന്നവന്നെങ്ങുമെപ്പോഴും ഭയംതന്നെ.

അതിനാൽ ദേഹാത്മഭാവനയെ ത്യജിച്ചീടാൻ
മതിമൻ! സർവ്വാത്മനാ നീ പ്രയത്നം ചെയ്ക്കാലും.
എന്നാലോ, ചിദ്രൂപനാത്മാവിന്നഭയം താ-
നെന്നും മുഖ്യലക്ഷണമെന്നിരിക്കകയാലെ.
എങ്ങിനെ ഭയമവന്നുണ്ടാവാൻ മൂലമെന്നി-
ന്നിങ്ങുഴം ശങ്കയ്ക്കുള്ളൊരുത്തരം ചൊല്ലീടാം ഞാൻ.
ചെമ്പരുത്തിപ്പൂവിന്റെ സമ്പക്കാൽ സ്ഫടികവും
ചെമ്പരുത്തിപ്പൂവിന്റെ വണ്ണമായ്ക്കണ്ടിടുന്നു.
ഇത്തരം, ആത്മാ, ഗുണത്രിതയസമ്പക്കത്താൽ
ഉത്തമസ്ഥിതിവിട്ടു ജഡമായ്ക്കാണാകുന്നു.
എന്നാ,ലാത്മാവിലാത്മാവിനെയാരോപിച്ചി-
ട്ടിന്നാശപ്രദമായ ജഡത്വം വന്നുചേൻ.
ആത്മത്വമനാത്മാവിലാരോപിച്ചാകിലപ്പോ-
ളാത്മാവിൻ ജഡത്വവും നശിച്ചീടേണമല്ലോ.
ഇത്തരമൊരുശങ്ക നിനക്കുണ്ടെന്നാകിൽ നിൻ-
ചിത്തചാഞ്ചല്യം നീങ്ങുംവണ്ണം ഞാനുരചെയ്യാം.
ഇങ്ങാത്മാവിങ്കലനാത്മാവിനെയാരോപിക്കി-
ലെങ്ങിനെ ജഡഭാവം വന്നണഞ്ഞീടുന്നുവോ.
അങ്ങിനെതന്നെയനാത്മാവിലാത്മാരോപത്താ-
ലിങ്ങു സംഭവിപ്പതും ജഡത്വംതന്നെ നൂനം.
ജ്ഞാനമന്യഥാചേന്നാലായതിൻ വിപരീത-
ജ്ഞാനംകൊണ്ടല്ലാതതു തീരുകില്ലൊന്നുകൊണ്ടും.
ആരോപം വിവിധമായ് ചേന്നാലുമനത്ഥമാ-
ണാരോപാഭാവം തന്നെ സ്വസ്ഥിതി കാട്ടീടുന്നു.
എങ്ങിനെ ചൂടഗ്നിയിലെപ്പോഴുമിരിക്കുന്നി-
തങ്ങിനെ ചിത്തംപരമാത്മാവിൽ സ്ഥിതമത്രേ
ചിത്തൊന്നാണെല്ലാമെന്നു ബോധിച്ചുകൊണ്ടീടുക്-
ലുത്തമനവൻ നൂനം കൈവല്യം പ്രാപിക്കുന്നു.
മാരുതേ! താൽക്കാലികജഡത്വം ജീവാത്മാവിൽ
ചേരുന്നു പരാത്മാവിലില്ലീ ജാഡ്യത്വമൊന്നും.
ഞാനനന്തനാകുന്നു ജ്ഞാനഘനനാകുന്നു
ഞാനെങ്ങും പരിപൂണ്ണനദ്വയനാകുന്നു ഞാൻ

ധ്യാനമിങ്ങിനെ ചെയ്‌വതാരതിധന്യനാമാ-
മാനവശ്രേഷ്ഠൻ ദൃതാം ജീവന്മുക്തനായീടും.
ജീവന്മുക്തി സിദ്ധിച്ച മൎത്ത്യനും, സമാധിയെ-
ക്കൈവെടിയുന്നനേരം ദൃഷ്ടദുഃഖത്തിൽപെട്ടു
കഷ്ടപ്പെട്ടീ പ്രാരബ്ധപാതപൎയ്യന്തം ലോകം
ദൃഷ്ടിയിൽ കണ്ടീടുന്നു സത്യമായിട്ടുതന്നെ.
മാരുതേ! ജീവന്മുക്തനായവന്നീജഗത്തിൻ
പാരമാൎത്ഥികസത്യതജ്ഞാനം നശിക്കിലും
പ്രാരബ്ധകൎമ്മഭോഗാൽ പ്രാതിഭാസികമായി-
ച്ചേരുന്നു സത്യതജ്ഞാനം ഹൃദി ബോധിക്ക നീ.
തീക്കത്തിദ്ദഹിച്ചതാം വസ്ത്രത്തെപ്പോലെ, ജീവ-
ന്മുക്തന്നിദ്ദേഹാദികൾ തോന്നീടുമതിനാലെ.
പ്രാരബ്ധദേഹപാതപൎയ്യന്തം സ്വല്പ ദുഃഖം
ചേരുന്നു താൽക്കാലികമായിട്ടാ,യതല്ലാതെ
പുനൎജ്ജന്മമെന്നതു സംഭവിച്ചീടുമെന്നു
നിനയ്ക്കേണ്ടവനെന്നും വന്നീടാ പുനൎഭവം.
സഞ്ചിതമാഗാമികം പ്രാരബ്ധമിവ മൂന്നിൽ
സഞ്ചിതമാഗാമികമെന്നിവ നിശ്ശേഷമായ്
നശിച്ചുപോയീടിലും ജീവന്മുക്തന്നു ഫല-
മാശിച്ചീടുവാനായി പ്രാരബ്ധകൎമ്മമൊന്നു
നിത്യവും ജാഗ്രതയാ വൎത്തിച്ചുകൊള്ളുന്നിതെ-
ന്നുത്തമ! മമ ഭക്തസത്തമ! ധരിക്ക നീ.
പ്രാരബ്ധകൎമ്മജന്യസുഖദുഃഖങ്ങൾ ചേൎന്നു
പാരിതിൽ വൎത്തിച്ചീടും ജീവന്മുക്തന്നു തെല്ലും.
കൈവല്യം സിദ്ധിക്കുവാൻ തടവില്ലായ്കകൊണ്ടി-
ജ്ജീവന്മുക്തന്നു മുക്തിസിദ്ധിക്കാമിപ്പോൾതന്നെ.
ഉൾപ്പൂവിൽ ദേഹാദിവസ്തുക്കളിലഹംഭാവ-
മെപ്പോഴും കലരാതെ നിൎവ്വികാരിയായീടും
പരമാത്മാവിൽ ജ്ഞാനമാൎന്നിരുന്നീടുന്നവ-
ന്നൊരുകാലത്തും മുക്തി സിദ്ധിപ്പാൻ തടവുണ്ടോ?
ശുക്ലമജ്ജാസ്ഥി രോമ നഖര നാസാ നാഡീ-
രക്താദ്യങ്ങളിലെന്നുമുൾത്തടത്തിങ്കലൊട്ടും.

ഞാനെന്ന ഭാവമെന്നും ചേരാത്താപ്പുരുഷന്നു
വാനരശ്രേഷ്ഠ! ബന്ധം ഭവിക്കുന്നതെങ്ങിനെ?
വാക്പാണി പായൂപസ്ഥപാദങ്ങളെന്നിങ്ങിനെ
പാക്കിലഞ്ചു കർമ്മേന്ദ്രിയങ്ങളുള്ളവററിൽ
ഞാനെന്നഭാവം ചെററും ചേരാത്താപ്പുരുഷന്നു
വാനരശ്രേഷ്ഠ! ബന്ധം ഭവിക്കുന്നതെങ്ങിനെ?
പ്രാണാപാനസമാനവ്യാനദാനന്മാരെന്നീ-
പ്രാണന്മാരഞ്ചുള്ളതിലുള്ളത്തിലൊരിക്കലും.
ഞാനെന്നഭാവം ചെററും ചേരാത്താപ്പുരുഷന്നു
വാനരശ്രേഷ്ഠ! ബന്ധം ഭവിക്കുന്നതെങ്ങിനെ?
കൃകരധനഞ്ജയ കൂർമ്മനാഗാദ്യന്മാരാം
പകഭേദങ്ങൾ ചൊല്ലും പഞ്ചോപപ്രാണങ്ങളിൽ
ഞാനെന്ന ഭാവം ചെററും ചേരാത്താപ്പുരുഷന്നു
വാനരശ്രേഷ്ഠ! ബന്ധം ഭവിക്കുന്നതെങ്ങിനെ?
ശ്രോത്രത്വങ്നേത്രജിഹ്വാഘ്രാണങ്ങളിന്ദ്രിയങ്ങൾ
ഇത്ഥമഞ്ചുള്ളതിങ്കൽ നെഞ്ചകത്തൊരിക്കലും
ഞാനെന്ന ഭാവം ചെററും ചേരാത്താപ്പുരുഷന്നു-
വാനരശ്രേഷ്ഠ! ബന്ധ ഭവിക്കുന്നതെങ്ങിനെ?
മാനസം ബുദ്ധിചിത്താഹങ്കാരമീ നാലിൽ
മാനുഷശ്രേഷ്ഠനായ യാതൊരു പുരുഷന്നു,
ഞാനെന്ന ഭാവം ചെററും ചേരായ്കിലവന്നെന്നും
വാനരശ്രേഷ്ഠ! ബന്ധംഭവിക്കുന്നതെങ്ങിനെ?
അവ്യക്തമഹദാദിവിശേഷപാവരണങ്ങൾ
ദിവ്യനായ് ശോഭിച്ചിട്ടും യാതൊരു പുരുഷന്നു
ഞാനാണെന്നുള്ള ഭാവം കാണായ്കിലവന്നഹോ!
വാനരശ്രേഷ്ഠ! ബന്ധംഭവിക്കുന്നതെങ്ങിനെ?
സത്വാദിഗുണങ്ങൾക്കും വിശ്വാദിജീവന്മാൎക്ക-
മുത്തമ! ജാഗ്രത്സ്വപ്നസുഷുപ്ത്യാവസ്ഥകൾക്കും
അന്യമായിരിക്കുന്നു ബ്രഹ്മമെന്നറിഞ്ഞുള്ള
ധന്യാത്മാവിന്നു ബന്ധം ഭവിക്കുന്നതെങ്ങിനെ?
സൎവ്വത്ര സൎവ്വവ്യവഹാരകാലത്തിങ്കലും
സൎവ്വദാ നിജപ്രജ്ഞാ പരമാത്മാവിൽ മാത്രം

വിഷയീഭൂതമാകമായവനൊരിക്കലും
വിഷമം ഭവബന്ധം ഭവിക്കുന്നതെങ്ങിനെ?
ശാന്തിദാന്ത്യാദിയായ വിദ്യാജന്യധൎമ്മങ്ങൾ
സന്തതം സഹജമായ് യാതൊരു പുരുഷങ്കൽ
വൎത്തിച്ചുകൊണ്ടീടുന്നിതാ മഹാത്മാവാമവൻ
പൃത്ഥ്വിയിലിന്നുമെന്നും പുരുഷോത്തമൻതന്നെ.
അവിദ്യാസമുത്ഭൂതമായനൎത്ഥദമായി
പ്രവൎദ്ധകാമക്രോധാദികളാമധൎമ്മങ്ങൾ
നഷ്ടബീജങ്ങളായിട്ടാൎക്ക ശോഭിക്കുന്നില്ലാ
ശിഷ്ടനാമാപ്പൂരുഷൻ പുരുഷോത്തമൻതന്നെ.
ആൎക്കുമുൾത്തളിരിങ്കലത്യാശ്ചൎയ്യങ്ങളേററം
ചേൎക്കമാസിദ്ധിയെട്ടും സിദ്ധിച്ചുകൊണ്ടീടിലും
ആശ്ചൎയ്യലേശംപോലുമാൎക്കില്ലാതിരിക്കുന്നു
വിശ്വത്തിലവൻ തന്നെ പുരുഷോത്തമൻതന്നെ.
അത്യന്താത്ഭുതങ്ങളാം ലോകസൃഷ്ടിസ്ഥിത്യന്ത-
കൃത്യങ്ങൾ സൎവ്വേശ്വരകൎമ്മങ്ങൾ കണ്ടാകിലും
അത്ഭുതലേശംപോലുമാൎക്കുണ്ടാകുന്നില്ലാത്താ-
ലിബ് ഭുവനത്തിലവൻ പുരുഷോത്തമൻ തന്നെ.
സാലോകസാരൂപ്യസാമീപ്യസായൂജ്യങ്ങളി-
ലീലോകത്തിങ്കലാൎക്കാസ്വപ്നത്തിൽപോലുമോൎത്താൽ.
ഇച്ഛതന്നകക്കാമ്പിലൊട്ടുമില്ലാതാകുന്നു
നിശ്ചയമാപ്പൂരുഷൻ പുരുഷോത്തമൻതന്നെ.
ജീവന്മുക്തന്നു ചേരുമാവിധമാഹാത്മ്യത്തെ-
ബ് ഭൂവിലാരുണ്ടു വൎണ്ണിച്ചീടുവാൻ സമൎത്ഥന്മാർ?
നാവുണ്ടു രണ്ടായിരമെങ്കിലുമനന്തന്നു-
മാവുന്നതില്ലിക്കാൎയ്യം വൎണ്ണിപ്പാൻ മരുത്സൂനോ!
ജന്മനാശങ്ങളില്ലാതാൎക്കസ്സൌഖ്യം സദാ
സന്മതേ! ശോകമോഹാദികളെക്കെടുത്തഹോ!
പരമാത്മസൌഖ്യത്തിന്നെന്നുമവിത്തായി നാനാ-
മറകൾ പുരാണങ്ങൾ സ്മൃതികളിവകളിൽ
സുപ്രസിദ്ധമായ് സുദുൎല്ലഭമായിരിക്കുന്നു-
ണ്ടപ്രമേയമായിട്ടും ജീവന്മുക്തൻ തൻപദം.

ഉള്ളിലും പുറത്തുമായ് വ്യാപിച്ചുകാണപ്പെട്ടി-
ട്ടുള്ള നാനാവികാര വിപുലപ്രപഞ്ചത്തെ,
നിശ്ശേഷം തള്ളിക്കളഞ്ഞതിനാൽ ശിഷ്ടമായി
ശ്രേഷ്ഠമായ് പരിപൂർണ്ണമായി നിർഗ്ഗുണമായി
വർത്തിക്കും സൽബ്രഹ്മത്തിൽ സ്ഥിരമായിരിക്കുന്ന
ചിത്തമുള്ളവനായിത്തീർന്ന് നീയ്യിവിടത്തിൽ
സത്വരം ജീവന്മുക്താവസ്ഥാനത്തെ പ്രാപിച്ചാലു-
മുത്തമ! മമ ഭക്തസത്തമ! മരുത്സൂനോ!

ഇങ്ങനെ ജീവന്മുക്തനിരൂപണമെന്ന നാലാം അദ്ധ്യായം കഴിഞ്ഞു.



## അഞ്ചാം അദ്ധ്യായം.

ജീവന്മുക്തൻ തന്നവസ്ഥാജ്ഞാനം, സാക്ഷാൽ രാമ-
ദേവനിത്തരം കപിവര്യനോടരുൾചെയ്യ്കെ,
ആവിരാനന്ദം രഘുശ്രേഷ്ഠനെ വീണ്ടും വന്ദി-
ച്ചേവമോതിനാൻ വിനയാന്വിതം വാതാത്മജൻ:—
ഭഗവൻ! സർവ്വലോകാധീശ്വര! രഘുവര!
നിഗമതത്വോൽഭൂത വേദാന്തജ്ഞാനാംബുധേ!
ഭക്തവത്സല! ഭവൽപദനാംബുജാൽ ജീവ-
ന്മുക്ത സൽക്കഥാമൃതം നിർഗ്ഗതമായതിപ്പോൾ
ആകണ്ഠം കർണ്ണങ്ങളാൽ പാനം ചെയ്യുകകൊണ്ടു
വൈകുണ്ഠ! നിത്യതൃപ്തനായിട്ടു ഭവിച്ചേൻ ഞാൻ.
എങ്കിലും മനസ്സിങ്കലങ്കുരിച്ചിട്ടുണ്ടൊരു
ശങ്കയിന്നി, പ്രാരബ്ധകർമ്മജമായിരിക്കും
ദേഹമുള്ളപ്പോൾ വിദേഹാഭിഖ്യയായ മുക്തി
ലോകത്തിൽ സിദ്ധിക്കാമെന്നുള്ളതെങ്ങിനെ വിഭോ!
ജീവന്മുക്തന്നു ദേഹാന്തം ഭവിച്ചീടുംകാലം
മേവി സിദ്ധിച്ചീടുന്ന വൈദേഹിമുക്തിയെന്നു

സന്തതം പ്രസിദ്ധമാമത്ഥത്തെസ്സന്ത്യജിച്ചു
നിന്തിരുവടി കൂടീട്ടരുളിച്ചെയ്യുന്നു.
ദേഹാത്മബുദ്ധിഹീനത്വത്തിനാൽ വിദേഹത്വം
ദേഹികൾക്കുണ്ടാകുന്നിതെന്നു വന്നീടുന്നാകിൽ
ജീവന്മുക്തനു തുല്യനാകുന്നിതവനുഞാൻ
ജീവന്മുക്താധികത്വം കാണുന്നില്ലൊന്നുകൊണ്ടും
ദേഹവിസ്മൃതിയുണ്ടെന്നുള്ളതു വിദേഹനാം
ദേഹിക്കു ജീവന്മുക്താധിക്യം ചേക്കുന്നതാകിൽ,
കേവലമുപചാരവാക്യമെന്നല്ലാതതിൽ
ദേവ! കാണുന്നതില്ലാ ഞാൻ വിശേഷത്വമൊട്ടും.
ദേഹം മിത്ഥ്യയാണെന്നതറിഞ്ഞിട്ടുള്ളവനും
ദേഹവിസ്മൃതിചേൎന്ന മരുവും പുരുഷനും
സിദ്ധമായീടും വിദേഹാഖ്യമുക്തിയെന്നെൻ-
ബുദ്ധിയിൽ തോന്നീടുന്നു; സത്യത്തെഗ്ഗ്രസിച്ചാലും.
ആ രാമദാസനേവമുണൎത്തിച്ചതുനേരം
ശ്രീരാമദേവൻ വീണ്ടുമരുളിച്ചെയ്തീടിനാൻ:—
പ്രാരബ്ധകാൎയ്യമാമീ ദേഹമുണ്ടെന്നാകിലും
മാരുതേ! ദേഹത്തിങ്കൽ വിസ്മൃതി ഭവിക്കയാൽ
ഉത്തമന്മാരിൽവെച്ചത്യുത്തമനാമതത്ത്വ-
വിത്തമൻ വിദേഹമുക്തൻതന്നെ നിസ്സംശയം.
സത്യമായ് സകലോപനിഷത്തിൻ രഹസ്യാത്ഥ-
തത്വങ്ങൾ നിനക്കു ഞാനുപദേശിച്ചീടിനേൻ.
അന്യഥാ ഭവിക്കയില്ലെന്നുടെ വാക്യമെന്നു
നിന്നുള്ളിൽ കപീശ്വര! ബോധിച്ചുകൊണ്ടാലും നീ.
പ്രാരബ്ധദേഹാന്ത്യത്തിൽ സിദ്ധിക്കും വിദേഹത്വം
പാരിടത്തിലിവണ്ണം സുപ്രസിദ്ധമായ്തീരാൻ
കാരണമരൂപബ്രഹ്മം ബന്ധമോക്ഷങ്ങൾക്കു
ദൂരപ്പെട്ടതെന്നുള്ള വാക്യമോൎക്കയാൽ താൻ.
എവനോ സരൂപനാശം ചേൎന്ന മാനസവു-
മെവനുണ്ടാം വിധത്തിലുള്ളതാം പ്രാണങ്ങളും
എവനാണുള്ളതഖണ്ഡാകാരവൃത്തിയുംകേൾ-
ക്കവനീസ്സ്വം മിഥ്യാത്വേന നിശ്ചയിക്കയാൽ

ജീവന്മുക്തനാണവനെന്നു തത്വജ്ഞന്മാര-
മേവരും നിസ്സംശയം പറഞ്ഞീടുന്നു പാരിൽ.
എവനാത്മസ്വരൂപനാശം ചെന്ന മാനസവു-
മെവനുണ്ടാവിധത്തിലുള്ളതാം പ്രാണങ്ങളും
എവനുണ്ടഖണ്ഡൈകരസമാകമാത്മാവു-
മവനീസ്സർവം തീരെ വിസ്മരിച്ചിരിക്കയാൽ
ഭുവനേ വിദേഹമുക്ത്യാഭിഖ്യകൊണ്ടു പാര-
മവനെബ്ബഹുമാനിക്കുന്നു തത്വജ്ഞരായോർ.
ഉത്തമശിഷ്യനായ് പ്പരപ്രേമാസ്പദമായി
ഭക്തനായിരിക്കുന്ന മാരുതേ! ഗുണാംബുധേ!
അർത്ഥവാദമെന്നോർത്തുപചാരവാക്യങ്ങൾ
വ്യർത്ഥമായ് നിന്നോടു ഞാനാദരാലോതീടുമോ?
ഇക്കളേബരാഭാവത്തിങ്കലുണ്ടാംവിദേഹ-
മുക്ത്യതീതാവസ്ഥയെ മുക്ത്യവസ്ഥയെന്നെന്നും
അറിഞ്ഞീടരുത,തിന്നില്ലല്ലോ നാമരൂപം
പറഞ്ഞീടുന്ന വാക്കും മനസ്സതിൽ ചെല്ലാ.
ഉറങ്ങിക്കിടന്നീടും മർത്ത്യൻ തൻ കയ്ത്താരിൽചേ-
ന്നിരിക്കും പുഷ്പം താനേ വീണുപോയീടുംവണ്ണം
പാരിച്ച വർണ്ണാശ്രമാചാരങ്ങൾ ഗളിതമായ്-
ത്തീരുകിലവൻ വിദേഹാഭിഖ്യമുക്തൻതന്നെ.
സജ്ജനം പൂജിക്കിലും ദേഹത്തിൽ നിരന്തരം
ദുർജ്ജനം പീഡിക്കിലും സുഖദുഃഖങ്ങൾ തെല്ലും
യാതൊരുത്തനു ചേർന്നീടാതിരിക്കുന്നുപാർത്താൽ
വാദമില്ലവൻ വിദേഹാഭിഖ്യമുക്തൻതന്നെ.
കുട്ടികളും പിശാചിനും ഭ്രാന്തനും ചേർന്നീടുന്ന-
മട്ടിൽ സഞ്ചരിപ്പവൻ യോഗിവര്യരിൽ ശ്രേഷ്ഠൻ.
സർവങ്ങളായീടുന്ന താപങ്ങൾ ബാധിക്കാത്തോൻ
സർവജ്ഞനവൻ വിദേഹാഭിഖ്യമുക്തൻതന്നെ.
ഇല്ല ഞാനെന്നഭാവമില്ല നീയെന്നഭേദ-
മില്ലതെന്നുള്ള ഭാവമില്ലിതെന്നുള്ളബോധം
നല്ല സജ്ജനങ്ങളാലേററവും പൂജ്യനായി-
ട്ടുള്ളവനിവൻ വിദേഹാഭിഖ്യമുക്തൻതന്നെ.

ഇവൻ ബ്രാഹ്മണനിവൻ ക്ഷത്രിയനിവൻ വൈശ്യ-
നിവൻ പാദജനെന്നു ചിത്തത്തിലൊരിക്കലും
ഭേദബുദ്ധി ചേരാതെ വർത്തിച്ചുകൊള്ളുന്നവോ
വാദമില്ലവൻ വിദേഹാഭിഖ്യമുക്തൻതന്നെ.
കുരുടൻ മൂകൻ മുടന്തി ബധിരൻ ഷണ്ഡനെന്നീ-
പ്പറയുന്നവരെപ്പോലിന്ദ്രിയരഹിതനായ്
സുധിയായ് സർവ്വലോകം സർവ്വദാ കൃപ്പീടും നൽ-
സ്ഥിതിയാർന്നവൻ വിദേഹാഭിഖ്യമുക്തൻതന്നെ.
അവസ്ഥാത്രയങ്ങളും വ്യാവഹാരികമാക-
മവസ്ഥാലേശംപോലുമാകില്ലാതിരിക്കുന്നു,
സന്തതം തത്വജ്ഞന്മാർക്കുള്ള നന്മതമുള്ളിൽ
ചിന്തിക്കിലവൻ വിദേഹാഭിഖ്യമുക്തൻതന്നെ.
ദ്രഷ്ടൃദർശനദൃശ്യം മൂന്നിലും ഭേദബുദ്ധി-
യൊട്ടുമെപ്പോഴുമുള്ളിൽ ചേരാത്തതാക്കാകുന്നു,
പരിപൂർണ്ണാത്മാവാകും തത്വവിത്തമന്മാരിൽ
വരനാമവൻ വിദേഹാഭിഖ്യമുക്തൻതന്നെ.
തനിക്കും പശുപക്ഷിമൃഗസഞ്ചയങ്ങൾക്കും
ജനിക്കുന്നില്ലന്യോന്യമെപ്പോഴുമൊട്ടും ഭയം.
അങ്ങിനെ ധരിത്രിയിൽ വസിച്ചുകൊണ്ടീടുന്ന
മംഗളാത്മാവു വിദേഹാഭിഖ്യമുക്തൻതന്നെ.
അഖണ്ഡൈകമാം രസമാകാരമദ്ദേഹത്തി-
ന്നഖണ്ഡൈകമാം രസമാകുന്നിതശനവും
അഖണ്ഡൈകമാം രസം തൽസ്ഥിതി, വിഷയഫല-
ശകലമവൻതന്നെ സ്പർശിക്കില്ലൊരിക്കലും.
അഖണ്ഡൈകമാം രസമാചാരമാശ്രയവു-
മഖണ്ഡൈകമാം രസമാവിദേഹന്നജസ്രം
അഖണ്ഡൈകമാം രസത്തിങ്കൽ മഗ്നനാണവൻ
സകല വിബുധരുമവനെപ്പൂജിക്കുന്നു.
അഖണ്ഡൈകമാം രസംതന്നിലുത്സാഹമാന്നു-
മഖണ്ഡൈകമാം രസംതന്നിലുന്മുഖനായും
അഖണ്ഡൈകമാം രസംതന്നിൽത്താൻ ലയിച്ചുമു-
ള്ളനഘനവൻതന്നെ വാഴ്ത്തുന്നു വേദാന്തങ്ങൾ

അന്യമായഖണ്ഡൈകമാം രസത്തിങ്കൽ നിന്നി-
ട്ടെന്നുമേയണുപോലുമേതൊരു ക്ഷണത്തിലും
ചിത്തത്തിൽ തോന്നുന്നതില്ലാമർത്ത്യശ്രേഷ്ഠൻതന്നെ-
ത്തത്വവിത്തുക്കൾ സ്ഥിതപ്രജ്ഞനെന്നോതീടുന്നു.
തിരയില്ലാത്ത സമുദ്രംപോലെ ഗഭീരനാ-
യൊരുകാലത്തും വിഷയക്കാററാലക്ഷോഭ്യനായ്
നിശ്ചേഷ്ടനായി നിർവ്വികാരിയായിരിക്കുകിൽ
വിശ്വത്തിൽസ്ഥിതപ്രജ്ഞനാണെന്നു ചൊല്ലീടുന്നു.
പാരിച്ചപെരുമ്പാമ്പിന്നൊത്ത നിഷ്ഠയും, സദാ
മേരുപർവ്വതംപോലെപ്പാരം നിശ്ചലത്വവും
വൃത്തികളശേഷവും തീരെനീക്കിയും കണ്ടാൽ
സത്തുക്കൾ സ്ഥിതപ്രജ്ഞനാണെന്നു ചൊല്ലീടുന്നു.
ഞാനിപ്പോൾ വിദേഹനായിത്തീർന്നിട്ടുണ്ടെന്നൊട്ടുമേ
മാനസത്തിങ്കലെന്നും നിനവില്ലാതെയായി
ഇദ്ദേഹമുണ്ടെന്നാലുമാവിദേഹത്വം ചേർന്നോ-
രദ്ദേഹം സ്ഥിതപ്രജ്ഞനാണെന്നു ചൊല്ലീടുന്നു.
അന്നേരം ശ്രീരാമപാദാംബുജങ്ങളിൽ ഭക്ത്യാ
വന്ദിച്ചു വാതാത്മജനിത്തരമുണർത്തിനാൻ:
മാമകമപരാധമാകവെ ക്ഷമിച്ചാലും
സ്വാമിൻ! നിന്തിരുവടിയരുളിച്ചെയ്തവാക്യം
ശ്രവിക്കുംതോറുമുത്തരോത്തരം സംശയം മേ
ഭവിക്കുന്നുണ്ടു ചോദ്യം പെരുക്കുന്നുണ്ടേററവും.
അണുവുമഖണ്ഡൈകരസത്തിൽനിന്നന്യമായ്
പ്രപന്നാർത്തിനാശന! കാണുന്നില്ലൊന്നുമെന്നു-
നിന്തിരുവടിയിപ്പോളരുളിച്ചെയ്തുകൊണ്ടെ-
ന്നന്തരംഗത്തിൽ മഹാസംശയം ഭവിച്ചു തേ.
ശ്രുതിയിൽ "രസം പ്രാപിക്കത്തക്കതാണെ"ന്നല്ലോ
വിധി,യിന്നതിനാൽ "പ്രാപിക്കുന്നവ"നിത്യാദിയാം
ഭേദങ്ങളുണ്ടെന്നിങ്ങു സിദ്ധമാകയാൽ ദ്വൈതം
സാധിച്ചീടുന്നുണ്ടദ്വൈതസ്ഥിതി നിൽക്കില്ലപ്പോൾ.
ദ്വൈതത്തെയദ്വൈതവും ഖണ്ഡത്തെയഖണ്ഡവും
വാദിപ്പാനില്ലിതിങ്കൽ രസത്തെയരസവും

നിത്യവുമപേക്ഷിക്കത്തക്കതായിരിക്കുന്നു
പ്രത്യുത നിരൂപിക്കിൽ നിരപേക്ഷമായ് സദാ
അദ്വൈതമായിട്ടുദാസീനമായ് നിരന്തരം
വിദ്യോതിക്കുന്നു ബ്രഹ്മമെന്നതു സുപ്രസിദ്ധം.
സതതം താദാത്മ്യ സംസിദ്ധിയാൽ വ്യവഹാര-
സ്ഥിതിയെ വെടിഞ്ഞ നിർഗ്ഗുണമാം ബ്രഹ്മത്തിങ്കൽ
ഈവിധമഖണ്ഡൈക രസമിത്യാദിശബ്ദ-
ഭാവങ്ങൾ കൊണ്ടെന്നെന്നും വ്യവഹാര്യമാംവിധം
ഉണ്ടാകും ഭേദപ്പെട്ടും സംസ്കാരപ്പെട്ടുമെന്നീ-
ക്കണ്ട ധർമ്മങ്ങളൊട്ടും ചേർന്നിരുന്നീടുന്നതോ?
അതിനാലനായാസമായ് സ്വയംജീവന്മുക്ത-
സ്ഥിതിയെ പ്രാപിച്ചുള്ള മാനുഷൻ ദേഹാന്ത്യത്തിൽ
പ്രാപിച്ചു വൈദേഹിയാം മുക്തിയെ, സമാധിയാൽ
പ്രാപിക്കേണ്ടതല്ലതെന്നുൾക്കാമ്പിൽ തോന്നുന്നു മേ.
ഇങ്ങിനെയാണെന്നാകിൽ നൽസ്സമാധികളാലേ
സംഗതമായീടുന്ന ജീവന്മുക്താവസ്ഥയും
സഗുണമാണെന്നല്ലോ തോന്നുന്നു മതിയിൽ മേ
സകലം സർവ്വേശ്വര! ശാസിച്ചുകൊണ്ടാലും നീ.
അതിനാൽ പൂർവ്വപക്ഷം ഹേതുവായിട്ടും ത്യാജ്യ-
സ്ഥിതിയാവുകയാലുമതു നിസ്സാരമല്ലോ.
അഞ്ജനാതനയൻ തൻ വാക്കുകളേവം കേട്ടു
കഞ്ജലോചനൻ രാമനരുളിച്ചെയ്തീടിനാൻ
മാരുതേ! മഹാമതേ! കേൾക്കുകീ വിഷയത്തിൽ
ചേരുന്ന പെരുതായ സംശയങ്ങളാൽതന്നെ.
നന്മയും ദൃഢതരമായ നിശ്ചയവും തേ
മേന്മേലുണ്ടായിത്തീരുമതിനാൽവരും ക്ഷേമം.
ഇത്തരം ബഹുചോദ്യം നീ ചോദിക്കുന്നാകിലു-
മിത്തിരിപോലും കോപമുണ്ടാകില്ലെന്നുള്ളത്തിൽ.
ഈവിധപ്രശ്നങ്ങളാലല്ല ശാകല്യാദ്യരി-
ലാവിധം യാജ്ഞവൽക്യാദ്യാചാര്യർ കോപിച്ചതും
പ്രതിജ്ഞാഭംഗം ഭവിക്കും പ്രശ്നങ്ങളാൽ തത്വ-
പ്രതിഷ്ഠാപകരവരന്നു കോപിച്ചീടിനാർ

പ്രാപിച്ചീടേണം പരമാത്മാവിനെയെന്നോൎക്കിൽ
പ്രാപിക്കാം ഹീനത്വമദ്വൈതത്തിന്നൊരിക്കലും
ആകാശമദ്ധ്യത്തിങ്കലാദിത്യൻ ജ്വലിക്കുമ്പോൾ
ലോകം ക്രൂരിരുട്ടായിട്ടാരും കണ്ടീടാ ദൃഢം.
തന്നെത്താൻ നിവൃത്തകനായിരിക്കുന്നകാലം
പിന്നെത്താൻ നിവൃത്തിക്കായിട്ടപേക്ഷിക്കേണമോ?
നിവൃത്തിയാം ദ്വൈതത്തെക്കാംക്ഷിച്ചുകൊണ്ടീടുമ-
പ്രവൃത്തി, നിവൃത്തകനദ്വൈതത്തിന്നില്ലെടോ!
ദ്വൈതത്തെത്തെല്ലുമപേക്ഷിച്ചീടാതെതാനിന്ന-
ദ്വൈതം സിദ്ധിച്ചീടുന്നതുണ്ടതുകൊണ്ടുതന്നെ.
പരമാത്മാവിലെന്നും നിരപേക്ഷാദികങ്ങൾ
മരുവീടുന്നുണ്ടെന്നതുള്ളത്തിൽ ഗ്രഹിക്കേണം.
ശ്രുതിശബ്ദങ്ങൾകൊണ്ടു വ്യവഹാരയോഗ്യമാം
സ്ഥിതിയാ ബ്രഹ്മത്തിന്നുണ്ട്,തിനാലതിനപ്പോൾ.
വ്യവഹാൎയ്യത്വമില്ലെന്നുള്ള ദോഷമേയില്ലെ-
ന്നവധാരണംചെയ്തുകൊണ്ടാലും മഹാസുമനോ!
എങ്കി,ലുപ്ത്യാദികളററ വസ്തുവതെന്നി-
ങ്ങങ്കുരിക്കുന്ന ശങ്കയ്ക്കുത്തരം കേട്ടാലും നീ.
വാക്കിനും മനസ്സിനും എത്താത്തതായിപ്രശ്ന-
യോഗ്യമല്ലെന്നു മുമ്പിൽ ചൊല്ലപ്പെട്ടതായീടും
ബ്രഹ്മത്തിലുപ്തിതൊട്ടുള്ളതായിരിക്കുന്ന
ധൎമ്മങ്ങളശേഷവുമെപ്പോഴുമില്ലയല്ലോ.
നിൎഗ്ഗുണത്വവും സച്ചിദാനന്ദത്വവും ചേൎന്നു-
ന്നിയാകുന്നു, ബ്രഹ്മത്തിങ്കലതിനാൽ ക്രമത്താലെ
മതിമൻ! സമാധിസാധനങ്ങൾ സാധിച്ചുള്ള
മതിമാനായവനു മുക്തികൾ രണ്ടുമിപ്പോൾ
സാധിച്ചുകൊള്ളുന്നതിനില്ലൊരു തടസ്ഥവും
ബോധിച്ചുകൊണ്ടാലുമെന്നുത്തമശിഷ്യനാം നീ.
മുമുക്ഷുവായി മായാഗുണഹീനനായിട്ടാ
സമൎത്ഥൻ തന്നാൽ ബ്രഹ്മം പ്രാൎത്ഥനീയമാകയാൽ
ജീവന്മുക്തിയെന്നതു പരിത്യാജ്യമായ് വരാ
കേവലം സൽഗുണമായിട്ടുമായതു വരാ.

മാരുതേ! മദുക്തികൾക്കുള്ളൊരർത്ഥങ്ങളുള്ളിൽ
ചേരുന്നവണ്ണമൂഹാപോഹദക്ഷനായ നീ
ആലോചിച്ചവകളെ നന്നായിട്ടറച്ചു തൽ-
ക്കാലത്തു ബോധിപ്പതിന്നൊത്തതു ചെയ്താലും നീ.
മാണ്ഡവ്യൻ മുനിശ്രേഷ്ഠൻ ജനകനൃപശ്രേഷ്ഠൻ
പണ്ഡിതോത്തമന്മാരാമിവരും മററും പുരാ.
ഭുവിതിൽ വൈദേഹിയാം മുക്തിയെ സംപ്രാപിച്ചാർ
കേവലം ശങ്കതേടീടൊല്ലിതിലൊട്ടുപോലും.
അഖണ്ഡമാകുമേകരസമാം ബ്രഹ്മത്തിനെ-
സ്സകലസമയത്തുമെടവിട്ടീടാതേററം
ധ്യാനിച്ചുകൊള്ളുന്നാകിലാകവേ നിസ്സംശയം
മാനസനാശം വരുമായവനറിഞ്ഞാലും.
മാനവൻ വിഷയങ്ങൾ സഹിതമരൂപമാം
മാനസനാശം പ്രാപിച്ചീടുന്ന കാലത്തിങ്കൽ
വിദ്വൻ! ഞാൻ മുൻചൊല്ലിയ ലക്ഷണമൊത്തിരിക്കും
സദ്യോ വിദേഹമുക്തി സംഭവിച്ചീടും ദൃഢം.
ഭാവിയാം ഭോഗങ്ങളിൽ വിരക്തനായുള്ളവൻ
ജീവന്മുക്തിക്കു പാരമധികാരിയാകുന്നു.
വർത്തമാനമായീടും പ്രാരബ്ധഭോഗങ്ങളി-
ലത്യന്തം വിരക്തനായിങ്ങു വർത്തിച്ചീടുന്ന
ഉത്തമനായീടുന്ന മർത്ത്യപുംഗവൻ കപി-
സത്തമ! വിദേഹമുക്ത്യധികാരിയല്ലോ.
പർവ്വതഗുഹയിലും പെരുങ്കാട്ടിലുമെവൻ
സർവ്വദാ നിത്യബോധാമൃതത്തിൽ ലയിച്ചീടും
ഏത്തടത്തോടും, തന്റെ തലയിൽ പക്ഷിവ്രാത-
മൊത്തു കൂടുകൾ കെട്ടിക്കുട്ടികളോടുംകൂടി
വാണീടും സ്ഥിതിയോടും വാണീടുമവൻതന്നെ
പാണികൾ രണ്ടും കൂപ്പിത്താണു ഞാൻ പണിയുന്നേൻ
ഇങ്ങിനെ നിർവ്വൃത്തികമാം സമാധിയിലെന്നും
മുങ്ങിവാഴുന്നോർ ക്രമവൈദേഹിമുക്തരല്ലോ.
സർവ്വബന്ധങ്ങൾ നീങ്ങിച്ചിന്മാത്രസ്വരൂപിയായ്
സർവ്വദാഖണ്ഡബോധാദ്വൈതമാം രസാത്മാവിൽ

നിഷ്ഠയുള്ളവനായിട്ടദ്ധ്യാനം ചെയ്യുന്നതി-
ന്നൊട്ടുമിഷ്ടമില്ലാത്ത മട്ടിലാസ്സരുവീട്ടും.
പുരുഷോത്തമൻ തന്നോടൊത്തഹോ ക്ഷണനേരം
മരുവീടുകെന്നുള്ളതിഹ ദുർല്ലഭം പാരം.
മുമുക്ഷുവാകുമേകൻ, കോടി മാനുഷന്മാരിൽ
മുമുക്ഷുക്കൂട്ടത്തിങ്കൽ പരമാത്മജ്ഞനേകൻ
ജീവന്മുക്തനാമേകൻ പരമാത്മജ്ഞന്മാരിൽ
ജീവന്മുക്തക്കൂട്ടത്തിലൊന്നുണ്ടാം വിദേഹനും.
ആയിരം തലയുള്ളോരാദിശേഷനും ദിവ്യ-
നായിരുന്നീടും ചതുർമ്മുഖനാം ധാതാവിനും
ആറു വക്ത്രങ്ങളുള്ള വല്ലീവല്ലഭൻതാനു-
മാറന്നിഞ്ഞുള്ള പഞ്ചാസ്യൻതാനും നിരൂപിക്കിൽ
ആവിധമുള്ള വിദേഹൻ തന്നാത്മനിഷ്ഠയെ-
ക്കേവലമറിഞ്ഞീടാൻ ശക്തന്മാരല്ലാ ദൃഢം.
ആ വിദേഹൻ തന്നാത്മനിഷ്ഠയെയറിഞ്ഞീടാൻ
ആ വിദേഹനെക്കൂടാതാരാലുമസാദ്ധ്യം താൻ.

ഇങ്ങനെ വിദേഹമുക്തിപ്രകരണം എന്ന അഞ്ചാമദ്ധ്യായം കഴിഞ്ഞു.



# ആറാം അദ്ധ്യായം.

ഏവംവിദേഹമുക്താവസ്ഥയെസ്സർവ്വ-
ദേവദേവൻ രഘുശ്രേഷ്ഠനോതുംവിധൌ
ദേവന്റെ തൃക്കാക്കൽ വീണുവന്ദിച്ചുകൊ-
ണ്ടേവം വിനീതനായോതിനാൻ വാതജൻ:—
സർവ്വജ്ഞ! കാരുണ്യസിന്ധോ! രഘൂദ്വഹ!
സർവ്വവേദാന്തസാരാംശം മനോഹരം
നന്നായ് ഭവാൻ തന്നനുഗ്രഹംകൊണ്ടുഞാ-
നിന്നറിഞ്ഞാനന്ദമാനസനായ്‌ക്കൊണ്ടീടിനേൻ.

എന്നാലു,മെന്നിന്ദ്രിയങ്ങൾ വിഷയങ്ങൾ-
തന്നിൽപതിച്ചുകൊണ്ടീടുന്നു സാംപ്രതം.
മത്തദ്വിപത്തിന്റെ ഗണ്ഡസ്ഥലംനോക്കി-
യെത്തുന്നവണ്ടുകൾക്കൊപ്പമായിദ്രുതം.
പാരം വിഷയവിഷാസക്തി ചേർന്നൊരുൾ-
ത്താരുള്ളെനിക്കഹോ! ബ്രഹ്മത്തിലെങ്ങിനെ
ചേരും രതിയെന്ന ചിന്താഗ്നിയാൽപാരം
നീറുന്നിതെന്നംഗമേററം മഹാപ്രഭോ!
എന്തുപായത്താൽ വിഷയങ്ങളിൽനിന്നു
പിന്തിരിച്ചീടുന്നിതിന്ദ്രിയാശ്വങ്ങളെ
എന്നുള്ളതിന്നരുളീടേണമേ ദ്രുത-
മെന്നിൽ തിരുവുള്ളമുണ്ടെന്നിരിക്കിലോ
ശ്രീമാൻ ഹനുമാനിവണ്ണം കഥിക്കവേ
രാമൻ ജഗദഭിരാമനരുളിനാൻ:—
മാരുതേ! പാരിൽമഹാന്മാരിലെപ്പൊഴും
ചേരുന്നതായും, വിഷയവിരക്തിക്കു-
കാരണമായുമിരിപ്പതെന്താണെന്നു
നേരായി നിന്നോടു ചൊല്ലുന്നതുണ്ടു ഞാൻ.
പാരം സമാധാനബുദ്ധികയ്ക്കൊണ്ടു മൽ-
ഗീരുകൾ കേട്ടുകൊണ്ടാലും വരും ശുഭം.
വാസനാസംക്ഷയം, വിജ്ഞാനവും, മനോ-
നാശവുമേകകാലത്തിങ്കൽ മാനുഷൻ.
അഭ്യസിച്ചീടേണമെന്നാൽ വിഷയങ്ങൾ
നിശ്ചയം കീഴടങ്ങീടും, വരും ജയം.
ഇമ്മൂന്നിലോരോന്നൊരിക്കലായ് ശീലിക്കി-
ലമ്മാനവന്നു സംസിദ്ധി സിദ്ധിച്ചിടാ.
സങ്കീർണ്ണമന്ത്രങ്ങളെ സംശ്രയിച്ചാല-
സംശയം സിദ്ധിയെസ്സിദ്ധിച്ചിടാപ്പടി.
എത്രകാലംവരെയ്ക്കും വാസനാക്ഷയ-
മെത്തുവാനായി പ്രയത്നിച്ചിടുന്നുവോ
അത്രകാലംവരെയ്ക്കും മനോനിഗ്രഹം
സിദ്ധമല്ലായ്കിൽ ക്ഷയിച്ചിടാ വാസനാ.

വാസനാസംക്ഷയം വന്നിടാതെ മനോ-
നാശം ഭവിക്കയെന്നുള്ളതില്ലാ ദൃഢം.
തത്വബോധം ജനിച്ചാകിലല്ലാതെയി-
ച്ചിത്തനാശം ഭവിപ്പാനില്ലുപായവും.
ചിത്തനാശം ഭവിച്ചീടാതൊരിക്കലും
തത്വബോധം നരന്നുണ്ടായിടാ ദൃഢം.
മത്ത്യന്നു വാസനാനാശംവരുംവരെ-
ത്തത്വബോധോദയമെങ്ങിനെ വന്നിടും?
തത്വബോധോദയ പ്രാപ്തിക്കുമുന്നമായ്-
മത്ത്യന്നുവന്നിടാ വാസനാസംക്ഷയം
വാസനാസംക്ഷയം, വിജ്ഞാനവും, മനോ-
നാശവുമൊന്നിനൊന്നീവിധത്തിൽ സദാ
ബന്ധിച്ചിരിക്കയാൽ ക്ലേശിക്കിലുമിവ-
സന്ധിച്ചുകൊൾവാൻ വിഷമമാണേററവും.
മാരുതേ! നീയതുകൊണ്ടു ഭോഗേച്ഛയെ-
ദ്ദൂരത്തിൽനീക്കിക്കളഞ്ഞു സംശുദ്ധനായ്
ഇസ്സാധനത്രയം സാധിച്ചുകൊള്ളുവാൻ
വത്സ! നീ നന്നായ് പ്രയത്നിച്ചുകൊൾകെടോ!
ആക്കണ്ടു മോഹം വിദേഹമുക്തിക്കു, പൂ-
ൎവ്വോക്തമാമിസ്സാധനത്രയമായവൻ.
സാധിച്ചുകൊള്ളേണമല്ലെന്നിരിക്കിലോ
സാധിച്ചുകൊള്ളാ വിദേഹത്വമെന്നുമേ.
ശ്രീരാമചന്ദ്രന്റെ വാക്യംഗ്രഹിച്ചേവ-
മാരാമദാസൻ തൊഴുതുണർത്തീടിനാൻ.
നാഥ! ബ്രഹ്മാത്മൈക്യസിദ്ധിയെത്താൻ സദാ
പൂതനെവൻ ഭജിക്കുന്നു ശരണമായ്
അങ്ങിനെയുള്ള ജീവന്മുക്തനായവ-
ന്നിങ്ങു സർവ്വാനത്ഥവും നിവൃത്തിച്ചുടൻ
പ്രാപ്തമാമാനന്ദസിദ്ധിയെന്നോതുന്നി-
താപ്തവാക്യായതിനാലവക്കെപ്പൊഴും.
വാസനാജാലം വിഷയങ്ങളിലതി-
ക്ലേശമുണ്ടാകയില്ലുണ്ടെങ്കിലോ,

മുക്തരാണായവരെന്നവരെക്കുറി-
ച്ചുക്തമാംവാനവകാശമില്ലാ ദൃഢം.
വാസനാജാലം മനോരംഗഭൂമിയിൽ
ഭാസിക്കുമായവക്കോർത്തുകൊള്ളുംവിധൗ.
വിജ്ഞാനമാനസനാശവും സിദ്ധമ-
ല്ലജ്ഞന്നു ചിത്തംഭവിക്കുക കാരണം.
ഭൂമിയിൽ സംസാരിയാണവൻ നിശ്ചയം
സ്വാമിൻ! ഭവാനിന്നരുൾചെയ്തതിൻവിധം.
നേരോട്ടമിസ്സാധനത്രയം ശീലിപ്പ-
താരൊരുകാലത്തിലാക്കുമാകാ ദൃഢം.
അഞ്ജനാപുത്രന്റെ വാക്കിവണ്ണംകേട്ടു
കഞ്ജായതേക്ഷണനേവമരുളിനാൻ:—
പ്രാരബ്ധകർമ്മമൊന്നല്ലാതെയുള്ളതായ്
പാരിച്ചസഞ്ചിതാഗാമികാഭിഖ്യകൾ
ചേരുന്നതായുള്ള രണ്ടു കർമ്മങ്ങളും
പാരിങ്കൽ മർത്ത്യക്കനർത്ഥങ്ങൾ ചേർത്തിടും
ഇക്കർമ്മയുഗ്മത്തിൽ നിന്നജസ്രം ജീവ-
ന്മുക്തന്നിവൃത്തിച്ചിരിക്കുന്നു മാരുതേ!
ദുഷ്ടദുഃഖങ്ങളോടൊത്തിരുന്നീടുന്ന
മട്ടുപാർത്താകിലാനന്ദസിദ്ധ്യർത്ഥമായ്.
ഉണ്ടു ജീവന്മുക്തിയാൽ തടസ്ഥമിതു-
കൊണ്ടുവിദേഹന്നു ചേരാ തടസ്ഥവും
പൂർവ്വോക്തലക്ഷണം വിട്ടിരുന്നീടുമി-
പ്രാരബ്ധമായുള്ള വാസനാസഞ്ചയം.
നില്ക്കുന്നതല്ലേതുമട്ടിലുമിജ്ജീവ-
ന്മുക്തിസിദ്ധിപ്പാൻ വിരോധിയായ്തെല്ലുമേ.
കേൾക്ക! സമ്യക്ജ്ഞാനവും സംഗുണാഭിഖ്യ-
വായ്ക്കുന്ന ചിത്തവിനാശവുമെന്നിയേ.
ഐകാത്മബോധസ്വരൂപമനോനാശം
ഹേ കപിശ്രേഷ്ഠ! ഇവ രണ്ടുമൊക്കുകിൽ
നിൽക്കുന്നതല്ല മുൻചൊന്നവനാം ജീവ-
ന്മുക്തനിലെന്നുള്ളതുള്ളിൽ ഗ്രഹിക്ക നീ.

ഇമ്മൂന്നു സാധനാഭ്യാസത്തിനത്യന്ത-
മിമ്മേദിനിയിൽ ഭവാൻ സമർത്ഥൻ ദൃഢം.
നീയ്യസംഗൻ തന്റെ പുത്രനല്ലേ സഖേ!
നീയ്യോ സദാഗതിക്കും സൂനുവാകയാൽ
ചിന്തിച്ചിടുന്ന ഞാനാവിഷയങ്ങൾ തൻ-
ഗന്ധമാത്രം സംഗമേൽക്കാ നിനക്കെടോ!
ഏകകാലത്തിലിസ്സാധനാഭ്യാസസം-
യോഗം നിനക്കു സിദ്ധിക്കും സുലഭമായ്
ഒന്നായിടവിട്ടിടാതെ സമതയായ്
മൂന്നിനേയും ഭജിക്കാതിരുന്നീടുകിൽ.
ഏറെ നൂറാണ്ടുകൾകൊണ്ടും പദപ്രാപ്തി-
ചേരുകെന്നുള്ളതുണ്ടാകുന്നതല്ലെടോ!
പാരിൽ ചിരകാലമിസ്സാധനത്രയം
പാരാതെ സേവനം ചെയ്തിരുന്നീടുകിൽ
താമരത്തണ്ടുപൊട്ടിക്കിലതിലുള്ള
കോമളമായുള്ള നൂലിനു തുല്യമായ്.
അഭ്യാസിതൻദാർഢ്യഹൃദ്ഗ്രന്ഥികൾപര-
മാത്ഭുതമാംവിധം ഭേദിക്കുമേ ശുഭം.
ജന്മാന്തരങ്ങളനേകങ്ങളിൽ ചിര-
മിമ്മർത്ത്യരഭ്യസിച്ചിങ്ങിരിക്കുന്നതായ്.
മിഥ്യയായുള്ളൊരു സംസാരവാസനാ-
സത്യാ ചിരാഭ്യാസയോഗം നിമിത്തമേ.
നന്നായ് നശിക്കു; നശിപ്പാനിതല്ലാതെ-
യെന്നുമെവിടെയും മാർഗ്ഗമില്ലാർക്കുമേ.
ലൗകികവാസനാ ശാസ്ത്രീയവാസനാ
ദേഹജമായിരുന്നീടുന്ന വാസനാ
ജ്ഞാനോദയം നല്ലവണ്ണമുണ്ടാക്കിടാ
നൂനമിച്ചൊന്നവയെന്നു ധരിക്ക നീ.
ഒന്നശുഭമൊന്ന ശുഭമൊന്നിങ്ങിനെ
മന്നിടത്തിങ്കൽ മാന്യതമാന്നുള്ളവർ
രണ്ടുവിധമായ്ത്തിരിച്ചു ചൊല്ലീടുന്ന-
തുണ്ടു മുൻചൊന്നതാം വാസനാസഞ്ചയം,

എന്നാൽ, ശുഭാഭിഖ്യമേന്നോരാവാസനാ-
തന്നെസ്സമാശ്രയിച്ചീടുന്നതാകിൽ നീ.
ആ വാസനാവിശേഷം നിമിത്തം ക്രമാൽ
ഹേ വാനരാധീശ! ചേരും പരംപദം.
എന്നമശുഭാഖ്യവാസനാകൊണ്ടുതാൻ
തന്നെവരുന്നു നിതാന്തമാം സങ്കടം.
ആകയാൽ, പ്രാചീനമാമിതിനെബ്ഭവാൻ
വേഗം ബഹുപ്രയത്നത്താൽ ജയിക്കുക.
എന്നും ശുഭാശുഭമാർഗ്ഗങ്ങളിൽ ചരി-
ക്കുന്നുണ്ടു വാസനയാകും മഹാനദീ.
പൗരുഷമാമപ്രയത്നാൽ ശുഭാഭിഖ്യ-
ചേരും വഴിക്കിതിനെത്തിരിച്ചീടണം.
അപ്പോളശുഭംവഴിക്കു ചരിക്കില്ല-
മുറപ്രയത്നത്താൽ ശുഭത്തിൽ നയിക്കണം.
എന്നാലശുഭമാം മാർഗ്ഗം വെടിഞ്ഞതു-
വന്നണഞ്ഞീടും ശുഭമാംവഴിക്കു താൻ.
പൗരുഷമാം പ്രയത്നത്താൽ മനസ്സായ
ചാരുകുമാരനെ, മോക്ഷേച്ഛയാം പിതാ,
ഇഷ്ടപ്രദാന പ്രവൎത്തനെപ്പോലിരു-
ന്നിട്ടു സൎവ്വാത്മനാ ലാളിച്ചുകൊള്ളണം.
വേഗമാൎന്നീടുമഭ്യാസത്തിനാൽ ശത്രു-
യോഗവിമൎദ്ദന! വാസനാസഞ്ചയം.
ചേൎത്താലുമശുഭമാൎഗ്ഗത്തിലഭ്യാസ-
പൂൎത്തിയാം, സംസിദ്ധി സിദ്ധിച്ചിടും തദാ.
സന്ദിശ്ധഘട്ടത്തിലും നീ ശുഭത്തിനെ-
ത്തന്നെ സമാശ്രയിച്ചാലും കപീശ്വര!
വൃദ്ധിയാകുന്ന ശുഭവാസനായെങ്കി-
ലത്ര ദോഷം തെല്ലുപോലുമണഞ്ഞിടാ.
ചിത്തമശുഭങ്ങളാം വാസനകളാൽ
ബദ്ധമാമെന്നു വിബുധരോതുന്നിതു
ബന്ധമോക്ഷം ശുഭവാസനാമൂലമായ്
സന്ധിക്കുമെന്നുമുരയ്ക്കുന്നിതായവർ

ശീഘ്രം പ്രയത്നിച്ചുകൊൾക കപികുല-
വ്യാഘ്ര! മനം വാസനാഹീനമാകുവാൻ
സത്യസമ്യഗ്ദർശനത്തിനാലേ ലയ-
മെത്തുമശുഭമാം വാസനകൾക്കുടൻ.
ജ്ഞാനഭൂമിസ്വരൂപങ്ങൾ വിവരിച്ചു
ഞാനിനി നിന്നോടുമേലിലുരയ്ക്കുവൻ
ആയതിൽ നാലാമതായുള്ള ഭൂമിയി-
ലായവന്നുള്ള ഖണ്ഡാകാരവൃത്തിയും
ഭൂമികളഞ്ചിലുമാറിലുമായൊരി-
ബ്ഭൂമൗ പ്രസിദ്ധരായുള്ളവർക്കുള്ളതാം
രണ്ടുവിധമാമഖണ്ഡരസങ്ങളു-
മുണ്ടാസ്സുരികിലശുഭങ്ങളാകുന്നു.
വാസനാജാലങ്ങളെന്നുമൊടുങ്ങിയാൽ
ഭാസ്സകന്നീടുന്ന ദീപസമാനമായ്
ചിത്തമടങ്ങിയൊടുങ്ങീടുമെന്നുള്ള-
തുൾത്താരിൽ മാരുതേ! ബോധിച്ചുകൊൾക നീ.
ആരശുഭങ്ങളാം വാസനാസഞ്ചയം
തീരെത്ത്യജിച്ചു, ചിന്മാത്രസ്വരൂപിയാം
എന്നിൽ സ്ഥിതിയാർന്നിരിക്കുന്നതിബ്ഭവം
തന്നിലുള്ളാസക്തി വിട്ടിരിക്കുമവൻ.
സച്ചിദാനന്ദസ്വരൂപിയാം ഞാനെന്നു
നിശ്ചയം ബോധിച്ചുകൊൾക കപീശ്വര!
കർമ്മങ്ങളേയും സമാധിയേയും പിന്നെ
നിർമ്മമൻ ചെയ്കയോ ചെയ്യാതിരിക്കയോ
എന്തുചെയ്താലും, സമസ്താശയു-
മന്തരംഗത്തിങ്കൽ നിന്നകന്നോരവൻ
ഉത്തമമാന്നീടുമാശയമാന്നട-
നെത്തുന്നു മുക്തിപദത്തിൽ മഹാമതേ!
ബ്രഹ്മവിത്താദിയാം നാലുമട്ടുള്ളവർ
സമ്മാന്യ! സദ്യോ വിമുക്തരത്രേ ദൃഢം.
എങ്കിലും താരതമ്യക്രമത്തിൽ ദുഃഖ-
സങ്കടം ബാധിച്ചിടുന്നുണ്ടവരെയും

ആകയാൽ നിർവ്വികല്പാദിസമാധിക-
ളാകെ ഭ്രമംപോലെയും, നിത്യകർമ്മവും
ദുഷ്ടദുഃഖം തീരെ നീങ്ങുവാനായിട്ടു
പുഷ്ടധീമാന്മാരവരനുഷ്ഠിക്കണം
വാസനാസഞ്ചയലേശം പെടാത്ത ചിത്-
ഭാസമാനം മനസ്സാർക്കു ചേരുന്നതോ?
ആ വരിഷ്ഠൻ തനിക്കില്ല സന്ന്യാസവു-
മാവശ്യമില്ലാ സമാധിയോഗങ്ങളും.
കർമ്മങ്ങളും പ്രണവാദിജപങ്ങളു-
മമ്മഹാത്മാവിന്നനാവശ്യമാണെടോ!
ആത്മജ്ഞനാം ബ്രഹ്മവിത്തു, ജഗൽക്ഷേമ-
മാത്തമനികാംക്ഷയാലുമനുദിനം
ദൃഷ്ടദുഃഖങ്ങൾ നിവൃത്തിപ്പതിന്നായു-
മിഷ്ടദമാം ശുഭനിത്യകർമ്മങ്ങളെ
നന്നായനുഷ്ഠിച്ചുകൊള്ളണമെന്നുള്ള-
തിന്നുള്ളിൽ നന്നായറിഞ്ഞുകൊണ്ടീടു നീ.
എല്ലാവിധ വാസനകളേയും ത്യജി-
ച്ചുള്ള മൗനം വരിഷ്ഠൻ തൽപദം സഖേ!
ഇത്തരം വാസനാത്യാഗിയാം മൗനിക്കു
സിദ്ധമല്ലുത്തമമാം വരിഷ്ഠൻ പദം.
ആകയാൽ നീയശുഭങ്ങളാം വാസനാ-
വ്യൂഹത്തെ നിശ്ശേഷമായ്ക്കളഞ്ഞീടയേ!
എന്നും ശുഭങ്ങളാം വാസനാവ്യൂഹത്തെ
നന്നായ് ഗ്രഹിച്ചുകൊണ്ടാലും, വരും ശുഭം.
നിശ്ശേഷവാസനാഹീനമായ്ത്തീർന്നുള്ള
വിശദസമ്മാന്യനായുള്ളവൻതന്നുടെ,
കണ്ണുതൊട്ടുള്ളിന്ദ്രിയങ്ങൾ വിഷയങ്ങൾ-
തന്നിൽ പുനരമ സ്വയം ചരിക്കുന്നിതു.
ഇച്ചലനത്തിന്നു ഹേതു പാർത്തീടുകിൽ
ചിത്ശക്തിയായുള്ള വാസനാതന്നെയാം.
കണ്ണിന്നരികിലിരിക്കുന്ന വസ്തുവിൽ
കണ്ണുപ്രകാരം പ്രയത്നിച്ചിടാതെതാൻ.

ചെന്നുവീഴുന്നു സ്വയമായതുവിധം
ധന്യൻ വരിഷ്ഠൻ വിരക്തനായ് ധീരധീ
തന്നുടെ കാര്യങ്ങളിൽ പ്രവർത്തിക്കുന്നി-
തന്വഹമെന്നുള്ളതുള്ളത്തിലോർക്ക നീ.
സത്പദാർത്ഥമായ സംവിദാഭിഖ്യമാം
ചിത്ദ്രൂപബ്രഹ്മത്തിനാൽ ലസിപ്പിപ്പതായ്
തന്നന്തരൂപമായ് മാനസോല്പത്തിക്കു-
തന്നെയുപരിസ്ഥിതിയിലിരിപ്പതാം.
വസ്തുവെ വാസനയെന്നശേഷബ്രഹ്മ-
വിത്തുക്കളും കഥിച്ചീടുന്നു മാരുതേ!
പിന്നെ ദൃഢതരമഭ്യസിക്കപ്പെട്ടു-
വന്ന പദാർത്ഥൈക്യഭാവനയാൽ സദാ.
അത്യന്ത ചഞ്ചലമായും ജനി ജരാ-
മൃത്യുവിവകൾക്കു കാരണമായുമേ.
മാനസം സംജാതമാകുന്നിതെന്നു നിൻ-
മാനസം തന്നിൽ ധരിച്ചുകൊണ്ടീടു നീ.
വാസനാതൻ വശത്തിങ്കലുൾപ്പെട്ടതി-
ക്ലേശത്തോടും പ്രാണനിങ്ങുഴറുന്നിതു
ഇക്കഷ്ടമൊട്ടുമേ വാസനയ്ക്കില്ലെന്നു-
ൽകൃഷ്ടബുദ്ധേ! വിചാരാലറിഞ്ഞിടാം.
മാനസബീജമാം വാസനയ്ക്കെപ്പൊഴും
പ്രാണനാൽ ബീജാങ്കുരക്രമം സിദ്ധമാം.
ചിത്തമാം പാദപത്തിന്നു ചേർന്നീടുന്ന
വിത്തുക്കൾ പ്രാണനൊന്നന്യമാം വാസനാ.
രണ്ടു ബീജങ്ങളിലൊന്നു നശിക്കുകിൽ
രണ്ടുമുടനെ നശിച്ചുപോകും ദ്രുതം.
സംസാരവാസനയെക്കൈവെടിഞ്ഞുമ-
സംഗവ്യവഹാരമെന്നും നിരന്തരം.
ഇക്കണ്ട ദേഹനാശത്തിലരൂപാഖ്യ-
കയ്ക്കൊണ്ടാരബ്രഹ്മദർശനം പാവനം.
സിദ്ധിച്ചിടുന്നിതിദ്ദേഹമിരിക്കവേ
സിദ്ധിക്കയാൽ ദേഹമില്ലവനെന്നുമേ

ചൊല്ലാൻതുമുള്ള വരിഷ്ഠനെ വാസനാ-
തെല്ലാം പ്രവൎത്തിക്കുകെന്നുള്ളതില്ലടോ.
തീരെത്യജിക്കുകിൽ വാസനയെത്തദാ
ചേരുന്ന ചിത്തമചിത്തതയെ ക്ഷണം.
നൂനമവാസനാതത്വത്തിനാൽസന്തതം
മാനസത്തിന്നു മനനമില്ലാതെയാം.
അപ്പോൾ പരമോപശാന്തിയെ നൽകുന്നൊ-
രത്ഭുതമാമമനസ്കമുദിച്ചിടും.
സത്യകൈവല്ല്യൈക കാരണമായുള്ള
തത്വബോധം തദാ വൎദ്ധിതമായ്വരും.
റ്റപ്പൎത്തിചേരാതെ ഏതൊട്ടമെത്രനാൾ
തല്പദം പ്രാപിച്ചിടാതിരിക്കുന്നുവോ
അത്രനാൾ ശാസ്ത്രഗുരുപ്രമാണങ്ങളോ-
ടൊത്തുചെയ്യേണമനുഷ്ഠാനമാരുമേ.
എന്നാൽ, മനസ്സിൻമലങ്ങളകന്നിച്ചപോം
പിന്നീടറിയേണ്ടതിനെയറിഞ്ഞിടും.
അന്നേരമിശ്ശുഭവാസനാസഞ്ചയം
തന്നെപരിത്യജിച്ചീടുമവൻ സ്വയം.
ചിത്തനാശം രണ്ടുമാതിരിയുണ്ടെന്നു
തത്വജ്ഞരായോർ പറഞ്ഞുകൊള്ളുന്നിതു.
ഒന്നു സരൂപചിത്തത്തിൻെറ നാശവു-
മന്ന്യമരൂപമനസ്സിൻെറ നാശവും
കേൾക്ക സരൂപമാം ചിത്തനാശം ജീവ-
ന്മുക്തനിൽ ചേൎന്നിരുന്നീടുന്നതാണടോ.
എന്നാലരൂപമനോവിനാശം ദൃഢം
ധന്ന്യൻവിദേഹമുക്തൻ തങ്കലുള്ളതാം.
കേൾക്ക ജീവന്മുക്തനിൽ ചേൎന്നിടും സരൂ-
പാഖ്യചേരും ചിത്തനാശം മരുത്സുത!
എന്നു ജീവന്മുക്തനായ പുരുഷനിൽ
വന്നുചേൎന്നീടുന്നു ചിത്തവിനാശനം.
അന്നവൻതന്നുടെ മാനസം പിൻജന്മ-
മെന്നതുണ്ടാകാതെ മൈത്ര്യാദിസംയുതം

ശാന്തിയെ പ്രാപിച്ചുകൊള്ളുമസംശയം
ദാന്തശീലക്കിമ്മതം പരംസമ്മതം
ഉണ്ടായിരം മുളയുണ്ടായിരം കൊമ്പു-
മുണ്ടായിരക്കണക്കായിത്തളിർകളും
ഉണ്ടായിരം ഫലം സംസാരമെന്നപേർ
കൊണ്ടോരീചൊൽക്കൊണ്ടവൃക്ഷമനാശ്വരം.
അമ്മഹാവൃക്ഷത്തിനുള്ള നല്ലാണിവേ-
രിമ്മനസ്സാണെന്നതിന്നറിഞ്ഞീടു നീ.
മന്മതം സങ്കല്പമെന്നതുതന്നെയാ-
ണമ്മനസ്സെന്നാണതിനാൽ കപീശ്വര!
എങ്ങിനെ ചെയ്യുകിലിബ്ഭവപാദപ-
മിങ്ങശേഷിക്കാതെ ശോഷിച്ചുപോകുമോ?
അങ്ങിനെയുള്ള സങ്കല്പോപശാന്തിയെ
സംഗതമാവാൻ പ്രയത്നിച്ചുകൊൾകെടോ.
ഒന്നുണ്ടുപായം മനോനിഗ്രഹത്തിന്ന-
തിന്നു ഞാൻ ചൊല്ലുവൻ കേട്ടാലുമാദരാൽ.
സങ്കല്പസംശോഷണത്തിനായിട്ടുനി-
സ്സങ്കല്പസൽസ്സമാധിസ്ഥിതിതന്നെയാം.
ചിത്തത്തിനപ്പുദയം വന്നണയുകി-
ലെത്തുന്നു ജീവന്നു നാശം നിരന്തരം.
ചിത്തവിനാശനം സംഭവിക്കിൽ ജീവ-
നെത്തുന്നു പാരം മഹത്താം മഹോദയം.
ജ്ഞാനിക്കു മാനസമാകുന്ന ശൃംഖലാ
ജ്ഞാനിക്കതിനാൽ ഭവിക്കുന്നു നാശവും.
സർവമനോനാശസിദ്ധിസംസിദ്ധമായ്
നിർവാസനമായതേവന്റെ ബോധമോ
ജ്ഞാനികളായുള്ളവരിൽ വരനവൻ
ന്നൂനം വിശിഷ്ടൻ വരിഷ്ഠപദസ്ഥിതൻ.
ചിത്തവും വാസനയുമെവന്നെപ്പോഴു-
മൊത്തിരിക്കുന്നുണ്ടവന്റെ ബോധം സഖേ!
ന്നൂനം പ്രയോജനഹീനമെന്നുള്ളതു
മാനസംതന്നിൽ ധരിച്ചുകൊൾകിന്നു നീ.

ശ്രുത്യന്തസിദ്ധങ്ങളായി ശുഭേച്ഛാദി-
സപ്തനാമങ്ങൾകൊണ്ടേററം ശ്രുതങ്ങളായ്
ചൊല്ലാന്നൊരാസ്സപ്തഭൂമികളെക്കുറി-
ച്ചെല്ലാമഹാന്മാരുമെന്നും സ്തുതിപ്പതേ.
വാസനാസംക്ഷയാദ്യങ്ങളാം മൂന്നിലി-
ന്നീസപ്തഭൂമിയിലോരോന്നുമെപ്പൊഴും.
ഏഴേഴുകളായ്പിരിച്ചു ചിന്തിക്കകിൽ
കേഴേണ്ടതില്ലവന്നിബ്ഭവം കൊണ്ടഹോ!
വാസനാസംക്ഷയം, വിജ്ഞാനവും, മനോ-
നാശവു,മേഴേഴുതാനിക്കണക്കിനാൽ
അസ്സംഗുണാഭിഖ്യഭക്തിതൻ വാസനാ
മത്സഖേ! ജീവപരഭേദവാസനാ
ലൗകീകവാസനാ ശാസ്ത്രീയവാസനാ
ദേഹജവാസനാ സ്വപ്നാഖ്യവാസനാ
പിന്നെ സുഷുപ്ത്യാദിയാനമാം വാസനാ-
യെന്നിക്കണക്കിലേഴാകണം വാസനാ.
വിജ്ഞാനഭേദവുമോതുവൻ കേട്ടീടു-
കജ്ഞാനജന്യഭയങ്ങൾ നീങ്ങീടുവാൻ
ജ്ഞാനവും, ദർശനം, വിജ്ഞാനവും,സമ്യഗ്-
ജ്ഞാനവും, പൂർണ്ണമാം ജ്ഞാനവു,മന്ത്യമായ്
ശ്രേഷ്ഠമായീടും പരിപൂർണ്ണമെന്നാഖ്യ-
പെട്ടുള്ളതാം ജ്ഞാനവുമേവമേഴുതാൻ.
ധ്യാനം, ശ്രവണം, മനനവു,മാനിദി-
ദ്ധ്യാസന, നിർവികല്പാഖ്യ, നിസ്സങ്കല്പ,
നിവൃത്തികങ്ങളെന്നേഴായ്പിരിച്ചിട്ട-
സദ്വൃത്ത! ചൊല്ലാം സമാധിവിഭൂതികൾ.
ജന്മജന്മാന്തരപ്രാപ്തങ്ങളായീടു-
മമ്മഹാനിഷ്ഠമപുണ്യസമുച്ചയാൽ
സമ്മാന്യനായവൻ പ്രാപിച്ചുകൊള്ളുന്നി-
തമ്മഹാജ്ഞാനഭൂമികളാദ്യതതിൽ.
അമ്മഹാനാരൂഢനിബ്ഭവത്തിൽതന്നെ
നിർമ്മൻ വാണുകൊണ്ടീടുന്നിതെങ്കിലും

സമ്മതിസംസാരവർത്തികളായീടു-
മമ്മർത്ത്യരെക്കാൾ വിലക്ഷണനേററവും.

ഇങ്ങനെ വാസനാക്ഷയനിരൂപണമെന്ന ആറാമദ്ധ്യായം കഴിഞ്ഞു.

---

## ഏഴാം അദ്ധ്യായം.

---

രാമൻ രഘുകുലാംഭോധിസോമൻ ചിദാ-
രാമൻ ജഗദഭിരാമൻ കഥിക്കവേ.
ശ്രീമാൻ ഹനൂമാനശേഷഗുണസ്തോമ-
ധാമാവു വന്ദിച്ചിവണ്ണമുണർത്തിനാൻ:—
സർവ്വവേദാർത്ഥജ്ഞ! സർവ്വപ്രഭോ! ഭവാൻ
സർവ്വതത്ത്വൈകസാരാംശങ്ങളെന്നു താൻ
ചിന്തിച്ചിട്ടും സപ്തഭൂമിസ്വരൂപമീ-
യന്ധനാം ഞാനിന്നറിയുന്നതില്ലഹോ!
സപ്തഭൂമിപ്രബോധത്തിനാൽ ഞാൻകൃത-
കൃത്യനായിബ്ഭവിച്ചീടുന്നതെങ്ങിനെ.
അങ്ങിനെയിന്നതെന്നോടു വഴിപോലെ
തുംഗകൃപാംബോനിധേ! കഥിക്കേണമേ.
വാതാത്മജന്റെ വചസ്സിവണ്ണംകേട്ടു
സീതാവരൻ പരനേവമരുളിനാൻ:—
ഒന്നാമതാം ജ്ഞാനഭൂമി, ശുഭേച്ഛയാ-
ണെന്നാമഹാത്മാക്കളോതുന്നിതെപ്പൊഴും
ജ്ഞാനഭൂമീചയത്തിങ്കൽ രണ്ടാമതായ്
മാനിച്ചുകൊള്ളേണ്ടതാണു വിചാരണാ
സപ്തഭൂവർഗ്ഗത്തിൽ മൂന്നാമതായിട്ടു
വർത്തിപ്പതത്രേ തനുമാനസി സഖേ!
ചൊൽക്കൊണ്ട ഭൂക്കളിൽ നാലാമതായിട്ടു
നിൽക്കുന്നതാണു സത്വാപത്തി നിർണ്ണയം.
സംസക്തിദോഷം നശിക്കുകിൽ കാണുമ-
സംസക്തിയഞ്ചാമതായുള്ളതാണതിൽ

ജ്ഞാനഭൂമീചയത്തിങ്കലാറാമതായ്
മാനിച്ചിടേണം പദാൎത്ഥസംഭാവനാ.
സപ്തഭൂമീചയത്തിങ്കൽ പ്രശസ്തമായ്
സപ്തമീയായതോ തുൎയ്യഗേതിസ്മൃതാ.
ഇല്ലാ പ്രയോജനം ഞാനിങ്ങിരുന്നിട്ടു
നല്ല മൂഢൻതന്നെയായിരിക്കുന്നു ഞാൻ.
ആകയാൽ ശാസ്ത്രങ്ങളും സജ്ജനങ്ങളു-
മാകുലം നീങ്ങുമാറെന്നെ നോക്കീടണം.
നിശ്ചയം വൈരാഗ്യപൂൎവ്വമേവം ചേരു-
മിച്ഛയാകുന്നു ശുഭേച്ഛാ മരുസുത!
സത്തുക്കളായിട്ടു സമ്പൎക്കമിത്തത്വ-
ശാസ്ത്രങ്ങളിൽ പരിശീലനമെപ്പൊഴും
ഇക്കണ്ടിടുന്ന വിഷയജാലങ്ങളി-
ലുൾക്കൊണ്ടിടും വൎണ്ണമുള്ള വൈരാഗ്യവും.
സത്യവേദാന്തകാൎയ്യാഭ്യാസവുമെവ-
ന്നൊത്തിരിക്കുന്നിതവന്നു സിദ്ധിക്കുന്ന
സത്തായനിഷ്കാമനിത്യകൎമ്മപ്രാപ്തി-
യെത്താൻ വിചാരണയെന്നു ചൊല്ലുന്നിതു.
ഒന്നു ശുഭേച്ഛ മറ്റൊന്നു വിചാരണ-
യെന്നുചൊല്ലും ജ്ഞാനഭൂക്കളിൽ നിന്നുതാൻ
ഇന്ദ്രിയാൎത്ഥങ്ങളിൽ ചേന്ന വിരക്തിയാൽ
തന്നുടെ മാനസത്തിൻ വൃത്തിയായിടും
ആഗ്രഹങ്ങൾക്കു തനുത്വം ഭവിക്കുകി-
ലാഗ്രഹിക്കേണ്ടും തനുമാനസീ ശുഭാ.
ഇത്രയഭൂമികാഭ്യാസ സംസിദ്ധിയാൽ
ചിത്തേ വിഷയവിരക്തി ഭവിക്കുകിൽ
ശുദ്ധസത്വാത്മാവിൽ വാഴുന്നിതപ്പോൾ വി-
ശുദ്ധ! സത്വാപത്തിയെന്നുരച്ചീടണം.
മുമ്പൊന്നതാം നാലു ഭൂമികളിൽനിന്നു
താൻ ചെയ്യൊരഭ്യാസ സംസിദ്ധിഹേതുവാൽ
അൎത്ഥഫലങ്ങളെത്തെല്ലും കൊതിക്കാതെ-
ചിന്തമാന്നേതൊരു സ്ഥാനേ വസിപ്പതോ

തത്രസദ്വൃത്തിപ്രകാശം വിശേഷമായ്
സിദ്ധിക്കുകിലസംസക്തിയാം ഭൂമിയായ്.
ഭൂമികാപഞ്ചകാഭ്യാസത്തിനാൽ സ്വാത്മാ-
രാമനായേററം ഭവിക്കുക മൂലമായ്
അന്തരബാഹ്യങ്ങളിൽ സ്ഥിതമായിട്ട-
മന്തമററുള്ള പദാർത്ഥഗണങ്ങടെ
ഭാവനാഭാവം ഭവിക്കുക കൊണ്ടങ്ങു
മേവുന്നവന്നു പരരാൽ പ്രയുക്തമായ്
ബോധിച്ചുകൊൾക, ചിരപ്രയത്നംകൊണ്ടു
സാധിച്ചുകൊൾവതാം ബാഹ്യബോധം സഖേ!
സിദ്ധമാകുന്നിതാറാം ഭൂമിയാമതു
സിദ്ധരും വാഴ്ത്തും പദാർത്ഥസംഭാവനാ.
കാലമനേകമാറാം ഭൂമികാഭ്യാസ-
മൂലം നയിച്ചു കഴിച്ചുകൊള്ളുംവിധൌ.
ഭേദബോധം നശിക്കുന്നിതതുകൊണ്ടു
സാധിച്ചിടുന്നു സ്വഭാവൈകനിഷ്ഠയെ.
തത്ര തുരീയഗാഭിഖ്യാ സമന്വിതാ
സപ്തമീ ഭൂമികാസർവ്വവിദസ്തുതാ.
ഇബ്ഭൂമികകളിൽ മുമ്പൊന്നു മൂന്നാക-
മബ്ഭൂമികകളും ചിന്തിച്ചുകൊള്ളുകിൽ
പ്രത്യഗ്ബ്രഹ്മഭേദാഭേദമുള്ളതാ-
യത്യകാന്നാമെന്നതിന്നറിഞ്ഞീടു നീ.
ശാസ്ത്രപ്രബോധത്താൽ ക്രമത്തിലീലോകത്തെ
ജാഗ്രത്തിലുള്ളവണ്ണം ചിലപ്പോളഹോ!
സത്യമായിട്ടും ചില സമയങ്ങളിൽ
മിത്ഥ്യയായിട്ടുമങ്ങുണ്ടു കണ്ടീടുന്നു.
അദ്വൈതബോധം സ്ഥിരമായ് ഭവിക്കയാ-
ലിദ്വൈതഭാവം പ്രശാന്തമാകും വിധൌ.
നാലാമതായുള്ള ഭൂമിയിലാകയാൽ
ഈലോകമാകവേ സ്വപ്നസമാനമായ്
അബ്രഹ്മവിത്തുക്കൾ കാണുന്നിതെന്നിന്നു
സബ്രഹ്മചാരിൻ! ധരിച്ചുകൊണ്ടീടു നീ.

വിച്ഛിന്നമാകും ശരദഭ്രലേശത്തൊ-
ടൊത്തു വിലയം പ്രകർഷേണ ചേർന്നിടും
സത്താവശേഷവുമാകയാൽ മാരുതേ!
നിത്യമതിനെ ദൃഢപ്പെടുത്തീടു നീ.
ചൊല്ക്കൊണ്ട സുഷുപ്തപദമെന്നു പേർകൊണ്ടു
വിഖ്യാതമായുള്ള പഞ്ചമഭൂമിയെ
ആരോഹണംചെയ്തു ശേഷവിശേഷാംശ-
മാരൊരുത്തന്നു നൽശ്ശാന്തമായീടുന്നു.
നിർണ്ണയമദ്വൈതമാത്രകനായിട്ടു-
തന്നെയാണപ്പുമാൻ ധീതേന്ദ്രന്റെ നൽസ്ഥിതി.
ആറാമതാം ജ്ഞാനഭൂമികതന്നില-
ങ്ങാരോഹണം ചെയ്തിരിക്കും മഹാജനം.
അത്യന്തമന്തർമ്മുഖത ഭവിക്കയാൽ,
നിത്യം ബഹിർവൃത്തികയ്യുണ്ടിരിക്കിലും.
പാരമുപശാന്തരാണതിനാലവർ
പാരിൽ നിദ്രാലുക്കളെപ്പോലെ വാഴുമേ.
ആറാമതായുള്ള ഭൂമികാഭ്യാസത്തെ
നേരായനുഷ്ഠിച്ചുകൊള്ളുന്ന ഭാഗ്യവാൻ
നന്നായി മുൻചൊന്നവാസനാസഞ്ചയം
തന്നെക്കളഞ്ഞു പുരാതനമായ് പരം
ഗൂഢസുപ്താദിഖ്യാതതജ്ഞർ ചൊൽവതാ-
യീടുമേഴാം ഭൂമിയിൽ ക്രമാൽ കേറിടും
എങ്ങഹങ്കാരമനഹംകൃതിയുമി-
ല്ലെങ്ങുതാൻ സത്തുമസത്തുമില്ലൊട്ടുമേ.
എങ്ങില്ലതെല്ലും മനനവും മാരുതേ!-
യങ്ങുള്ള കേവലം ദ്വൈതത്തിൽ മാത്രമേ
ഏററം ഭയമററിരുപ്പതുതാണേഴാ-
മത്തെയായന്ത്യമായീടുന്ന ഭൂവെടോ!
ചൊല്ലാം ശുഭേച്ഛാദിയായുള്ള ഭൂക്കളിൽ
നല്ലപോലെ വിഹരിച്ചുകൊള്ളുന്നവർ
മന്ദനെന്നും മദ്ധ്യമോ,ത്തമന്മാരെന്നും
മൂന്നുതരത്തിൽ മുമുക്ഷുക്കളാണവർ,

ബ്രഹ്മവിത്താണു നാലിങ്കലഞ്ചാംഭൂമി-
തന്മേൽ രമിപ്പവൻ ബ്രഹ്മവിദാംവരൻ
ആറിൽ വരീയാ,നവസാനഭൂമിയിൽ
കേറിയ മർത്ത്യൻ വിശിഷ്ടൻ വരിഷ്ഠനാം.
തത്വവിജ്ഞന്മാരനാരതം ചൊല്ലുന്നി-
തത്ര സത്വാപത്തിതൊട്ടുള്ള ഭൂക്കളിൽ
വർത്തിച്ചിടും ബ്രഹ്മവിത്തമാദ്യർ ജീവ-
ന്മുക്തരാണെന്നു ധരിക്ക നീ മാനസേ.
എന്നാലിവരിൽ വ്യതിരിക്തനായിട്ടു
ചൊന്നതായുള്ളാനുന്നതില്ലാ വിദേഹനെ.
ദേഹം മറന്നിരിക്കും വരീയാനുമി-
ദ്ദേഹം ത്യജിച്ചിരിക്കുന്ന വരിഷ്ഠനും
സാധോ! വിദേഹമുക്തന്മാരതെന്നു ഞാ-
നോതിയതിങ്ങു മറന്നുപോകൊല്ലെടോ!
ഭാവിശരീരവിഹീനരായ് മേവീട-
മാവിത്തിനും വരനും, മഹാജ്ഞാനികൾ
ഉണ്ടു വിദേഹത്വമെന്നാദരം പരം
പൂണ്ടു ചൊല്ലുന്നിതുപചാരമെപ്പൊഴും.
രാമൻ രഘുവംശവാരിരാശിക്കുള്ള
സോമനിവണ്ണമരുൾചെയ്തിടും വിധൗ
ശ്രീമാൻ ഹനുമാനനല്പഭക്ത്യാസമം
രാമനെ വന്ദിച്ചുണർത്തിച്ചിതിങ്ങിനെ:—
അജ്ഞാന,മാവൃതി,വിക്ഷേപവും, പരോ-
ക്ഷജ്ഞാനവു,മപരോക്ഷമാം ജ്ഞാനവും
നാഥ! ദയാംബുധേ! ശോകമോക്ഷം തട-
വേതുമില്ലാത്തതാം തൃപ്തിയുമിങ്ങിനെ
ചൊല്ലുന്നതാമേഴവസ്ഥകളീയേഴ-
ചൊല്ലാർന്ന ഭൂക്കളിൽ നിന്നന്യമായതോ
അല്ലയോയെന്നെനിക്കുണ്ടൊരു സംശയം
കല്യാണദായിൻ! കനിഞ്ഞു ചൊല്ലേണമേ.
ഇങ്ങനെ മാരുതി ചൊന്നതുകേട്ടേവ-
മുത്തമാം ശ്രീരാമചന്ദ്രനരുളിനാൻ:

ഈ സപ്തമാവസ്ഥകൾക്കും, മഹത്താകു-
മാസപ്തഭൂമികൾക്കും കപീനാം വര!
തുല്യക്കണക്കായിരിക്കകൊണ്ടു നീ-
യുള്ളവ രണ്ടിനും ഭേദമെന്നോർത്തിടേ.
സാമാന്യബുദ്ധ്യാ വിചാരിപ്പതാണിതിൽ
ശ്രീമൻ! ഭവാൻ സൂക്ഷ്മദൃഷ്ട്യാ ധരിക്കുകിൽ.
നന്നായറിയാമിവകൾ ഭിന്നങ്ങളാ-
ണെന്നതിന്നില്ലാ വിവാദമൊരല്പവും.
വിക്ഷേപനാശം, പരോക്ഷബുദ്ധ്യാ വരും
പ്രക്ഷയം പ്രാപിക്കുമാവരണം ദൃഢം.
നന്നായപരോക്ഷമായ ബോധത്തിനാ-
ലെന്നു തത്വാത്ഥജ്ഞരെന്നുമോതുന്നിതു
അജ്ഞാനനാശമാ ശോകമോക്ഷത്തിനാൽ
സഞ്ജാതമാമെന്നറിക മരുത്സുത!
എങ്ങും തടവററ തൃപ്തിയായുള്ളതൊ-
ന്നെങ്ങുമവശേഷമായിരിക്കും ദൃഢം.
ഈയേഴവസ്ഥകൾക്കാദ്യമായ്നിൽക്കുന്ന-
തായും ശ്രവണ പ്രതിബന്ധകമായി
നിൽക്കു, മജ്ഞാനത്തിനന്യമായും പിന്നെ
കേൾക്കുക വിക്ഷേപമാവൃതിയെന്നുള്ള
രണ്ടിനും മൂലമാകും സ്ഥിതിപൂണ്ടിങ്ങു-
കണ്ടീടുമജ്ഞാനമഞ്ജനാനന്ദന!
തെല്ലും പരോക്ഷബോധാൽ നിവൃത്തിക്കുന്ന-
തല്ല നൂനം ധരിച്ചീടുകുള്ളത്തിൽ നീ.
വിക്ഷേപമെന്നതു കാര്യമാണാകയാൽ
സൂക്ഷ്മബുദ്ധേ! ത്യജിക്കത്തക്കതാണതു്.
എന്തുകൊണ്ടെന്നാൽ പരോക്ഷബോധം ദൃഢം
സന്ധിക്കയാലപരോക്ഷബോധാക്രമാൽ
ആദ്യമായ് ചെയ്യും ശ്രവണം നിമിത്തമായ്
വേദ്യമായീടുന്നതാണിതോക്കുംവിധൗ.
വിക്ഷേപമത്രേ നശിപ്പതെന്നുള്ളതു
നിശ്ചയിപ്പാൻ പ്രയാസം തെല്ലുമില്ലെടോ,

എന്നാൽ, പരോക്ഷബോധം മുതല്ക്കുള്ളതാ-
കുന്നോരവസ്ഥകൾ നാലും നിരന്തരം
ജ്ഞാനാഖ്യഭൂക്കളിൽ ചേൎന്നിരിക്കുന്നിത-
ജ്ഞാനാദി മൂന്നിനുമില്ല തൻ സംഗമം.
എന്നാൽ ശുഭേച്ഛാദി ഭൂമിത്രയം തന്നിൽ
ചേൎന്ന പരോക്ഷാപരോക്ഷമിരിക്കുന്നു.
ശോകമോക്ഷം, തൃപ്തിയെന്നീയവസ്ഥക-
ളാകുന്നു മററുള്ള ഭൂക്കളിൽ ചേൎന്നവ.
അജ്ഞാനമാദിയാകും മൂന്നവസ്ഥകൾ-
ക്കീ ജ്ഞാനഭൂക്കളോടില്ല ബന്ധം ലവം.
കേൾക്കുക കേവലനായിരിക്കും ജീവ-
ന്മുക്തൻ സമാധിസ്ഥനായിരിക്കും വിധൌ.
ശോകമോക്ഷാവസ്ഥയിൽത്താനവൻ സ്ഥിതൻ
ഹേ കപിശ്രേഷ്ഠ! സമാധിയിൽ നിന്നുതാൻ.
വേൎവ്വിട്ടിരുന്നിടാതുള്ള വിദേഹനെ-
ക്കൈവിട്ടിടാതിരിക്കുന്നു സംതൃപ്തിയും.
എന്നാൽ, വരിഷ്ഠനരൂപമാം ബ്രഹ്മത്തെ-
യന്വഹം സ്പൎശിച്ചിരിക്കുക മൂലമായ്.
ചിത്തവിനാശം ഭവിക്കുക മൂലമായ്
ഉത്തമൻ തൃപ്തിക്കുമേലായിരിപ്പവൻ.
ബ്രഹ്മം പ്രകൃതിപുരുഷനീശൻ തഥാ
സന്മതേ! കേൾക്കുക വിദ്യാവരണങ്ങൾ
ജീവൻ വികാരമെന്നുണ്ടേഴവസ്ഥയെ-
ന്നേവമോതീടുന്നു തത്വാൎത്ഥവിജ്ഞകൾ.
ചൊല്ലാൎന്നിടും ജ്ഞാനഭൂക്കളും, മിന്നു ഞാൻ
ചൊല്ലിയോരീയേഴവസ്ഥകളും സഖേ!
തുല്യക്കണക്കായിരിക്കുന്നിതെന്നുള്ള-
തുള്ളിൽ ധരിക്കയാൽ ഭൂക്കളിൽ നിന്നിവ
അന്യമല്ലെന്നുൾഭ്രമം ചേൎന്നിരിക്കുകി-
ലിന്നതു ദൂരെക്കളഞ്ഞാലുമാശു നീ.
ശ്രീരാമചന്ദ്രൻെറ വാക്കിവണ്ണം കേട്ടു
മാരുതി വന്ദിച്ചിവണ്ണമുണൎത്തിനാൻ:—

ബ്രഹ്മാദിമുഖ്യങ്ങളാമേഴവസ്ഥക-
ളെമ്മട്ടിലുള്ളതെന്നിങ്ങു വിസ്താരമായ്
ജാനകീപ്രാണപ്രിയ! പ്രഭോ! ദാസനാം
ഞാനേററമാഗ്രഹിച്ചീടുന്നു കേൾക്കുവാൻ.
ഇത്തരം മാരുതപുത്രന്റെ വാക്കുകേ-
ട്ടുത്തരമിത്തരം നാഥനരുളിനാൻ:—
ബ്രഹ്മപുത്രൻ ശ്രീവസിഷ്ഠൻ മമഗുരു-
സന്മാനനീയൻ സനാതനമായതാം
ബ്രഹ്മവിദ്യോപദേശം ചെയ്കയാലിനി-
ക്കമ്മഹാത്മാവിൻ കരുണാബലത്തിനാൽ.
സന്മതേ! സച്ചിദാനന്ദരൂപം ചേന്ന
ബ്രഹ്മത്വമെപ്പൊഴും നിത്യമായ്ത്തീൎന്നമേ.
പിന്നെ ഗുണത്രയസാമ്യത്തിനാൽതന്നെ
വന്ന പ്രകൃതിത്വമായതിന്നോർക്കെടോ.
എന്നാൽ, പ്രകൃതിയിൽ ചിദ്രൂപമായിരി-
ക്കുന്നൊരാബ്രഹ്മത്തിനുള്ളൊരാഭ്യായതാൻ
കണ്ണാടിയിൽ പ്രതിബിംബത്തിനെപ്പോലെ
നിൎണ്ണയം നന്നായ് ലസിച്ചുകാണുന്നിതു.
ചിത്തിൻ പ്രതിബിംബമൂലം ത്രിവിധമായ്
തത്ര ശോഭിക്കുന്നു നന്നായ് പ്രകൃതിയും.
പിന്നെ പ്രകൃത്യവസ്ഥിന്നതയാൽ മമ
വന്നുചേൎന്നു പുരുഷത്വം മരുത്സുത!
ശുദ്ധസത്വാഭിഖ്യയാം ഗുണപ്രാധാന്യ-
മൊത്തമായയാം പ്രതിബിംബിതനജൻ
സത്വപ്രധാന പ്രകൃതിയാമ്മൂൎത്തിപ്പു-
തത്രേ; പലരും പുകഴ്ത്തുമീമായതാൻ
സൎവ്വജ്ഞനാമീശ്വരനുമീ മായയോ
സൎവ്വപ്രകാരേണ ചേരുമുപാധിതാൻ.
വശ്യമായത്വമേകത്വവുമീശനിൽ
നിശ്ചയമുണ്ടു സൎവ്വജ്ഞത്വവും സദാ
സാത്വീകനായും സമഷ്ടിയായും കപി-
സത്തമ! ലോകൈകസാക്ഷിയായുമവൻ

ലോകകർത്താവായ കർത്താവുമായ് മറി-
ച്ചാകുംവിധം സൃജിപ്പാനും സമർത്ഥനായ്
വർത്തിച്ചീടുന്നുണ്ടവൻ തനിക്കെപ്പൊഴും
സിദ്ധമാം മുൻചൊന്ന സർവ്വജ്ഞതാദിയാം
തന്റെ ഗുണങ്ങളും ബ്രഹ്മഹരിഹരർ-
തന്റെ രൂപങ്ങളും നാമങ്ങളും ചേർന്ന്
ഈശ്വരനെന്നുള്ള സംജ്ഞയെ കൈക്കൊണ്ടു
നിശ്ചലബുദ്ധേ! ലസിക്കുന്നിതേറ്റവും.
ഉണ്ടു വിക്ഷേപാവരണങ്ങളെന്നുള്ള
രണ്ടുവിധം ശക്തിമായയ്ക്കു, മാരുതേ!
ലിംഗദേഹംമുതൽ ബ്രഹ്മാണ്ഡപര്യന്ത-
മിങ്ങു കണ്ടീടും മഹത്താം ജഗത്തിനെ.
തന്നുടെ വിക്ഷേപമെന്നുള്ള ശക്തിയാൽ
തന്നെ ചമച്ചുകൊണ്ടീടിനാൾ മായതാൻ.
ബ്രഹ്മപ്രപഞ്ചഭേദങ്ങൾ വെളിയിലും
സന്മതേ! ദൃക്ദൃശ്യഭേദങ്ങളുള്ളിലും
നന്നാമ്മറച്ചിരിക്കുന്നു മായയ്ക്കുള്ളൊ-
രന്യൂനയായുള്ള മറ്റൊരു ശക്തിതാൻ;
ഹേ മാരുതാത്മജ! സംശയിക്കേണ്ട നീ-
യ്യാമായതന്നെയിസ്സംസാരകാരണം.
സാക്ഷിയായീടും പ്രകൃതിപുരുഷസ-
മക്ഷത്തിലെന്നും ലസിച്ചിരിക്കുന്നതാം
ലിംഗദേഹത്തിനോടൊത്ത ചിത്തിൽ, ച്ഛായാ-
സംഗതമാകയാൽതന്നെ നിസ്സംശയം.
ചൊല്ലാർന്നിടും വ്യാവഹാരികസംജ്ഞയെ-
ച്ചൊല്ലുന്ന ജീവനുണ്ടായ്‌വന്നു മാരുതേ!
എന്നാകിലീവ്യാവഹാരികജീവനു
വന്നുചേർന്നുള്ളൊരാജീവത്വമെപ്പൊഴും
സാക്ഷിയായ് നില്ക്കുന്ന കൂടസ്ഥനിൽപരം
സൂക്ഷ്മബുദ്ധേ! ധരിച്ചീടുക ഹൃത്തിൽ നീ.
ആരോപിതമാകകൊണ്ടു കൂടസ്ഥാഖ്യ-
ചേരുന്ന ജീവനുണ്ടായ്‌വന്നു മാരുതേ!

എന്നാലസത്താവൃതി, യഥാനാവൃതി,-
യെന്നുള്ള രണ്ടും നശിച്ചുപോകുംവിധൌ.
ഭേദം വിളങ്ങീടുമത്ര നശിക്കുമേ;
വാദം വെടിഞ്ഞു കൂടസ്ഥജീവത്വവും
ആവൃതിനാശം, ശ്രവണമനനാദി-
സേവകൊണ്ടുണ്ടായ്‌വരേണ്ടതാണെപ്പൊഴും.
ഏവം പ്രപഞ്ചഭേദത്തെമറച്ചുകൊ-
ണ്ടാവസിച്ചീടുമസത്താവരണമാം
ശക്തിയിൽ നന്നായ്‌വശപ്പെട്ടും ബ്രഹ്മമേ
സൽക്കപിശ്രേഷ്ഠ! ലസിപ്പൂ വികൃതിയായ്.
ഇങ്ങാവൃതിതൻ വിനാശത്തിനാൽ വിള-
ങ്ങുന്നു ജഗൽബ്രഹ്മഭേദം മഹാമതേ!
ഈയാവരണങ്ങളിൽ ജഗൽസൃഷ്ട്യാദി-
യായ വികാരം ഭവിക്കുമെന്നല്ലാതെ
ഒട്ടുമേ ബ്രഹ്മത്തിനീവികാരം ലവം-
തട്ടുകയില്ലെന്നു നന്നായ് ധരിക്കണം.
ഇങ്ങിനെയീ സപ്തഭാവാവസ്ഥകളേയും
തുംഗബുദ്ധേ! വിമർശിച്ചു നീ നിത്യവും.
"ബ്രഹ്മത്വമെന്നിലുണ്ടെപ്പോഴു" മെന്നിന്നു
നിർമ്മനാം തന്നിൽ നീ നിർണ്ണയിച്ചീടുക.
ഈശാദ്യവസ്ഥകൾ നാലുമുപേക്ഷിച്ചു,
കീശാധിനാഥ! നീ ബ്രഹ്മത്വമാദിയാം
ആദ്യവസ്ഥാത്രയം സാധിക്കുകെങ്കില-
മായം നിനക്കു സിദ്ധിച്ചീടുമേ ശുഭം.

ഇങ്ങിനെ സപ്തഭൂമികാനിരൂപണമെന്ന ഏഴാമദ്ധ്യായം കഴിഞ്ഞു.



# എട്ടാം അദ്ധ്യായം.

ദശരഥാത്മജൻ ദശഗ്രീവാന്തകൻ
വിശാരദാഖിലശ്രുതി വേദാന്താൎത്ഥൻ.
വിശാലധീസുധീജനാപനപരൻ
പ്രശാന്തഗംഭീരപ്രഭാവൻ രാഘവൻ
ജഗത്തും ജീവനും നിജ ശരീരവു-
മകളു ബ്രഹ്മമെന്നറിഞ്ഞനാരതം
സദാസച്ചിദാനന്ദരൂപമാന്നഹോ!
മുദാ ലസിച്ചുറച്ചമരും ശ്രീരാമൻ
ഇവണ്ണം സപ്തഭൂമികാസ്വരൂപത്തെ
പവനജൻ തന്നോടരുളിച്ചെയ്തുവേ
അവനടിമലരിണകളിൽ വീണി-
ട്ടിവണ്ണം നാഥനോടുണൎത്തിച്ചീടിനാൻ:—
നിഗമതത്വാൎത്ഥവിശാരദ! സ്വാമിൻ!
ഭഗവാനേ! ദ്വൈതഭ്രമം മഹത്തരം
അശേഷം നാശം വന്നിടുവാൻ വേണ്ടതാം
വിശേഷമായിട്ടും സമാധിഭേദങ്ങൾ
സവിസ്താരമായിട്ടരുളിച്ചെയ്താലും
സമസ്തേശ പ്രഭോ! കനിഞ്ഞുകൊണ്ടാലും.
ഹനൂമാനിത്തരമുണൎത്തിച്ചനേരം
മനഘൻ രാഘവനരുളിച്ചെയ്തിതേ:—
പ്രിയം, ഭവിക്കുന്നു, ലസിക്കുന്നിതേവം
ത്രയാംശങ്ങൾ ബ്രഹ്മസ്വരൂപമാണല്ലോ.
സ്വരൂപം, നാമമെന്നിവ രണ്ടും ജഗ-
ത്സ്വരൂപങ്ങളായിട്ടിരിക്കുമംശങ്ങൾ.
പരമാൎത്ഥതത്വവിശാരദരായോർ
പറയുമംശപഞ്ചകമിവയത്രേ.
അധുനാ മുൻചൊന്ന ത്രയാംശത്തിൽ തന്നെ
സദാ സച്ചിദാനന്ദതല്പരനായി.

പുറത്തോ ഹൃത്തിലോ സമാധി ചെയ്യേണം
വെറുത്തകറ്റേണമറികന്യാംശങ്ങൾ.
സവികല്പവും നിർവ്വികല്പവുമേവം
ദ്വിവിധാ താൻ സമാധികൾ ഹൃദയത്തിൽ
സവികല്പസമാധിയിൽ ദൃശ്യശബ്ദാ-
നുവിദ്ധങ്ങളെന്നു ദ്വിവിധഭേദമാം.
സ്വമാനസഗതനിഖിലകാമങ്ങൾ-
ക്കമായം സാക്ഷിയായ ചേതനൻ തന്നെ
ഹൃദയത്തിൽ ധ്യാനിച്ചിരുന്നുകൊള്ളുകെ-
ന്നതു ദൃശ്യാനുവിദ്ധസംജ്ഞ കയ്ക്കൊള്ളും.
സവികല്പമെന്ന സമാധിയാണെന്നു
പവമാനാത്മജ! ധരിച്ചുകൊൾക നീ.
പ്രഥമമായ്ക്കാണുന്നതാം പ്രത്യഗാത്മാ-
വതല്ലാ ഞാനിപ്പോൾ കഥിച്ച ചേതനൻ
അസംഗൻ സ്വപ്രഭനനാദ്യന്തൻ ദ്വൈത-
പ്രസംഗഹീനൻ സച്ചിദാനന്ദനെന്നേവം
ഭവിക്കുന്ന ശബ്ദാനുവിദ്ധകമായ
സവികല്പമെന്ന സമാധിയന്യമാം.
മഹിതസ്വാനുഭൂതിതൻ രസാവേശാൽ
മഹാത്മാവാമവനറികടൻതന്നെ
അശേഷദൃശ്യവുമശേഷശബ്ദവും
വിശേഷമാംവിധമുപേക്ഷിച്ചീടുന്നു.
അവൻ നിർവ്വികല്പസമാധിയിൽ സ്ഥിതൻ
നിവാതസംസ്ഥിതമണിദീപോപമൻ
ഹൃദയം തന്നിലെന്നതുപോലെത്തന്നെ
മതിമൻ! കേൾക്ക ബാഹ്യദേശത്തിങ്കലും
ധരിച്ചുകൊള്ളണമെവിടെയാകിലു-
മിരുന്നീടുന്നതാമൊരു വസ്തു തന്നിൽ
സദാസന്മാത്രമായിട്ടുമാബ്രഹ്മത്തിൽ
നിതാന്തം സംഘടിച്ചിരുന്നു കൊണ്ടിടും.
അശേഷനാമവുമശേഷരൂപവും
വിശേഷമാം വിധമതിങ്കൽ നിന്നു താൻ.

വാതത്തിനിളക്കിലതിനെത്തത്ത്വാർത്ഥ-
പടുക്കളാദ്യമാം സമാധിയെന്നോതും.
അഖില മോക്ഷേച്ഛുക്കളും കൊതിച്ചിട്ടു-
മഖണ്ഡൈകരസം നുകൎന്നുവാഴ്കയാൽ.
ഉറച്ചു തൂണുപോലവേ സ്തബ്ധമായി-
ട്ടിരുന്നിടും സ്ഥിതി കണക്കിൽ മൂന്നല്ലോ.
ഇവിടെച്ചൊന്നതാം സമാധിഷട്കത്താൽ
ഭവാൻ നയിച്ചാലും നിരന്തരം കാലം.
ഇഹ ശബ്ദവിദ്ധ സമാധിയെത്തന്നെ
മഹാന്മാർ സംപ്രജ്ഞാതമെന്നും ചൊല്ലുന്നു.
അസംപ്രജ്ഞാതമെന്നുരച്ചുകൊള്ളുന്നു-
ണ്ടസംഗർ നിർവികല്പമായതിനെത്താർ.
അനഹങ്കാരമായിട്ടു ബ്രഹ്മാകാര-
മനോവൃത്തിതൻ നൽ പ്രവാഹമേററവും
അതിപ്രബല ധ്യാനശീലനാൽ സിദ്ധി-
പ്പതു സംപ്രജ്ഞാതസമാധിയാകുന്നു.
അഖണ്ഡാകാരചിത്തവൃത്തികളുള്ള-
തഖിലവും പരമുപശാന്തമായും
പരമാനന്ദദീപകമായും യോഗി-
വരൎക്കനാരതം പ്രിയങ്കരമായും
പ്രസിദ്ധമായ് വൎത്തിച്ചിടും സമാധിതാ-
നസംപ്രജ്ഞാതമെന്നറിഞ്ഞുകൊണ്ടാലും.
അനിശമിന്ദ്രിയ പ്രകാശം ശൂന്യമായ്
മനസ്സും ബുദ്ധിയും തഥാ ശൂന്യമായി
അനഘചിദ്രൂപപ്രബോധം ചേൎന്നതായ്
മനനനിഷ്ഠുരാലംബഭാവ്യമായി
ലസിക്കും ദൃശ്യവിദ്ധമാം സമാധിയാ-
ലസത്തിനെത്തിരെ ത്യജിച്ചുകൊള്ളേണം.
മതിമൻ! മീതെയുമടിയിലും മദ്ധ്യ-
മതിലും പൂൎണ്ണമായ് ശിവാത്മകമായി
സുധീവരൻ ചെയ്യും സമാധിയെസ്സാക്ഷാൽ
വാധിമുഖമെന്നു വിബുധർ ചൊല്ലുന്നു.

ഇതിൽ പരമാത്മസ്വരൂപം പ്രത്യക്ഷ-
മതുകൊണ്ടിച്ചൊന്ന സമാധിയോഗത്തെ
പരമാൎത്ഥതത്വവിശാരദരെല്ലാം
പരമാൎത്ഥസമാധിയെന്നും ചൊല്ലുന്നു.
വിചക്ഷണന്മാരായിരുന്നിട്ടും ചിലർ
പ്രശസ്തമാം ശബ്ദാനുവിദ്ധമെന്നോതും
സമാധിയെ യോഗമതെന്നും ചൊല്ലുന്നു
പ്രമാണത്താലതിൽ പലപേർ ചേരുന്നു.
അഭിദ്ധ്യാനമെന്നു ചിലരുരയ്ക്കുന്നു
നിദിദ്ധ്യാസനമെന്നപരരോതുന്നു.
ചിലരുപാസനാദിധിയരുളുന്നു
ചിലർ നിഷ്ഠയെന്നുമതിനെച്ചൊല്ലുന്നു
അനേകർ ലക്ഷ്യവസ്തുവിൻ വിഷയമാം
മനോവൃത്തിയുടെ പ്രവൃദ്ധിയാണെന്നും
പ്രഥിതതത്വാൎത്ഥവിശാരദർ ചില-
രതിനഭ്യാസാഖ്യയെന്നു ചൊല്ലുന്നിതു.
അഹമഖണ്ഡാനന്ദനാണു ഞാ-
നഹം പരിപൂൎണ്ണനഹം താനദ്വയൻ
അഹം സച്ചിദാനന്ദരൂപനാകുന്നി-
തഹം സൂൎയ്യാദിജ്യോതിഷാം ജ്യോതിസ്സല്ലൊ.
അഹം ത്രയാവസ്ഥാരഹിതൻ തുൎയ്യാമോ-
വഹം ദേഹത്രയവിഹീനനാണു ഞാൻ.
അഹം ബോധാനന്ദരസമായിട്ടുന്നി-
തഹം സദാപരാൽപരനായിട്ടുന്നു.
അഹം താൻ പ്രജ്ഞാനഘനലക്ഷണാഢ്യ-
നഹം ത്രിതയഭാവനാരഹിതനാം.
അഹം ചിദാകാശസ്വരൂപനാകുന്നി-
തഹം ജഡാകാശാദിവൎജ്ജിതനാം
അഹമചഞ്ചലനഖിലാധാരൻ ഞാൻ
അഹം നിരാധാരനഹം താൻ നിരഞ്ജനൻ
അഹമനാകാരനവിദ്യാദിഹീന-
നഹമമലൻ ഞാനഹം താൻ നിൎമ്മലൻ.

അഹം നിർദ്വന്ദ്വൻ നിഷ്കളൻ ഞാൻ നിർഗ്ഗുണ-
നഹം സ്വയംപ്രകാശരൂപനാകുന്നു.
അഹംതാൻ നിഷ്കാമനഹം കേവലാത്മാ-
വഹം സ്വരൂപമാമമൃതസാഗരൻ
അഹംസർവ്വപ്രപഞ്ചഹീനനാകുന്നി-
തഹം നിർമ്മായനായിരുന്നുകൊള്ളുവോൻ.
അഹം നിത്യശുദ്ധനഹം നിത്യബുദ്ധ-
നഹം നിത്യമുക്തനഹം നിത്യസിദ്ധൻ.
അകത്തും ശൂന്യമായ്പുറത്തും ശൂന്യമായ്
വിയത്തിങ്കൽ ശൂന്യഘടോപമനി ഞാൻ.
അകത്തും പൂർണ്ണമായ്പുറത്തും പൂർണ്ണമായ്
സമുദ്രത്തിൽ പൂർണ്ണഘടോപമനി ഞാൻ.
വ്യതിരേകപൂർവ്വം നിജാനന്ദമേവ-
നധിരോപിക്കുന്നു സദാ ബ്രഹ്മത്തിങ്കൽ
അവൻ ശബ്ദവിദ്ധസമാധിസ്ഥനായി-
ബ്ഭവവിമുക്തനായ്ഭവിച്ചുകൊള്ളുന്നു.
ഭവിപ്പതായാദ്യം വികാരവും നിഷേ-
ധവും മരുത്സൂനോ! വിധി ലക്ഷണവും.
ഭവിച്ചിട്ടും സമാധിയെയേകാന്തമാ-
യെവൻ ചെയ്തീടുന്നിതവനുടൻതന്നെ.
സ്ഫുടമാം സമ്യഗ്ദർശനമടഞ്ഞുകൊ-
ണ്ടിരുമെന്നുൾത്താരിൽ ധരിച്ചുകൊൾക നീ.
പറയാം ഞാൻ, ദൃശ്യാനുവിദ്ധമെന്നുപേർ
പറയുന്നോരാദ്യസമാധി, ലോകത്തിൽ
പരിശീലിച്ചിടാമഖിലബാലക്കു-
മറികതുമൂലമതു സുലഭമാം.
ധരിക്ക ശബ്ദവിദ്ധസംജ്ഞയെപ്പൂണ്ടി-
ങ്ങിരിക്കുന്ന രണ്ടാംസമാധി സാധിപ്പാൻ
സുധിവരന്മാൎക്കുമസാദ്ധ്യമാകയാ-
ലതിനെ ദുർല്ലഭതരമെന്നോതുന്നു.
തൃതീയം നിർവ്വികല്പകം, നിസ്സങ്കല്പ-
മതുപിന്നെ നിർവ്വൃത്തികംതാൻ പഞ്ചമം;

പരമമായൊരാനന്ദമതായിരിപ്പതാ-
ണറിയുക നിർവ്വാസനാഭിധം ശുഭം.
സുമതേ! നിർവ്വികല്പമുഖ്യങ്ങളായ
സമാധികൾ നാലും സുദുർല്ലഭംതന്നെ.
ക്രമാലൊന്നിൽ നിന്നൊന്നായ്പരിയായ്തന്നെ
സമാധിയിലധിഗതമാണാനന്ദം.
അതിനാലാദ്യമാം സമാധിയാൽ സിദ്ധി-
പ്പതാമല്ലാനന്ദ നിമഗ്നനാകാതെ.
വടിവോടോരോരോ സമാധികളായി-
പ്പടിപടിയായി കരയേറിച്ചെന്നു
പരിപൂർണ്ണാനന്ദമനുഭവിക്കവാ-
നരം ഭവാനൊരുങ്ങുക മരുത്സൂനോ!
സുമതേ! ദൃശ്യവിദ്ധമാദിയായ്മൂന്നു-
സമാധികളന്തർബ്ബഹിർഭേദത്താൽ
ഭവിക്കുന്നിതാറുവിധമെന്നു ചില-
രുരയ്ക്കുന്നുണ്ടതƒക്രമ വിരുദ്ധമായി
ഇരിക്കകയാൽ സംഗതമല്ലാ ഞാന-
മൊരിക്കലുമെന്നു ധരിക്ക നീ സഖേ!
നിനക്കു ഞാൻ സമാധികളെയാറായി-
ച്ചുരുക്കിച്ചൊല്ലിടുന്നു,നിവകൾ തന്നുള്ളിൽ
പരം സൂക്ഷ്മങ്ങളായ് സമാധികളൊത്താ-
ലൊരു നൂറുണ്ടെന്നറിഞ്ഞുകൊൾക നീ.
ഇനി നിർവ്വികല്പസമാധിലക്ഷണം
നിനക്കു ഞാനിപ്പോൾ വിവരിച്ചോതുവൻ
ജലത്തിങ്കലുപ്പു കലർന്നിട്ടന്നാകി-
ലലിഞ്ഞൈക്യഭാവമണഞ്ഞിടും വണ്ണം.
സമതചമാത്മമാനസങ്ങൾക്കു ചേർന്നാൽ
സമാധിയാണെന്നു പറഞ്ഞുകൊള്ളുന്നു.
അകലേ ധ്യാനംചെയ്യുവനെയും ധ്യാന-
ത്തെയും നീക്കി ധ്യാനഫലമാം വസ്തുവായ്
അവശേഷിച്ചിരുന്നിടുന്ന ചിത്തത്തെ
നിവാതസംസ്ഥിത മണിദീപോപമം.

സമൎത്ഥനൊട്ടുമേ ചലിക്കാതെയായാൽ
സമാധിയാണെന്നു പറഞ്ഞുകൊള്ളുന്നു.
നിജാത്മമാത്രമാം പ്രകൃതിയാൽ വൃത്തി-
വ്രജത്തെ നിശ്ശേഷം നശിപ്പിച്ചശേഷം.
തിരകളില്ലാത്തപ്പെരുംകടൽപോലെ
പരമനിഷ്ഠയെപ്പരിശീലിക്കുകിൽ
സമസ്തതത്വാൎത്ഥവിശാരദരായോർ
സമാധിയാണെന്നു പറഞ്ഞുകൊള്ളുന്നു.
പരമമായീടും നിജാത്മാവെക്കൂടാ-
തൊരു പദാൎത്ഥവുമണുവും കാണാതെ
പരം സ്ഥിരബോധത്തൊടും മേരുപോലെ
പരിലസിച്ചുകൊണ്ടധിവസിക്കുകിൽ
സമസ്ത തത്വാൎത്ഥ വിശാരദരായോർ
സമാധിയാണെന്നു പറഞ്ഞുകൊള്ളുന്നു.
അവിദ്യയേയുമാവരണം തന്നെയു-
മവശ്യം നിശ്ശേഷം നശിപ്പിച്ചു വിട്ടപാൻ
വിധിനാ പൂൎണ്ണമായിരിക്കും ചൈതന്യ-
മതിൽക്കലൎന്നുകൊണ്ടിരിക്കും നിഷ്ഠയാൽ
നിജാത്മാനന്ദമാം മനോഹരാമൃതം
ഭുജിച്ചുകൊള്ളുകിൽ സമാധിതന്നെയാം.
ത്യജിച്ചു ദൃക്ദൃശ്യാദിവാദികളെപ്പരം
വ്രജിച്ചു ദൃശ്യബ്രഹ്മമാമാത്മാവിനെ
അതിൽ സ്ഥിതനായി വികല്പഹീനമായ്
മതിമൻ! തന്നെത്താനറിയത്തക്കതായ്
ഇരുന്നീടുന്നതാം സ്ഥിതിയും ദിവ്യന്മാ-
രരുളിച്ചെയ്യുന്നു സമാധിയെന്നു താൻ.
അറിക ദൃഷ്ടൃദൎശനദൃശ്യങ്ങളെ-
ന്നരചെയ്യും മൂന്നു വികാരവസ്തുക്കൾ.
അടിയോടും കൂടെയൊടുക്കിക്കൊൾകയാ-
ലുടനാദൃഷ്ടൃദൎശന ദൃശ്യങ്ങളാം
പരബ്രഹ്മപ്രാപ്തി ഭവിപ്പതിനെത്താൻ
പറഞ്ഞുകൊള്ളുന്നു സമാധിയെന്നെങ്ങും.

കപീന്ദ്ര! യാതൊരു സ്ഥലത്തിങ്കലാത്മാ-
വപരമായൊന്നും നിരീക്ഷിക്കാതെയും
അപരമായൊന്നും ശ്രവിച്ചീടാതെയു-
മപരമായൊന്നുമറിഞ്ഞീടാതെയും
സുമതേ! വാണുകൊണ്ടരുളുന്നതു
സമാധിയാണെന്നു പറഞ്ഞുകൊള്ളുന്നു.
സകല വേദാന്തസ്ഥിതതത്വാർത്ഥങ്ങൾ
സകലവുമുള്ളിലറിഞ്ഞിരുന്നീടും.
മഹജ്ജനങ്ങൾക്കും സമാധിശീലന-
മഹോ ഭവിക്കായ്കിലൊരു കാലത്തിലും
ഭവിക്കയില്ലല്ലോ പരമ കൈവല്യം
ശ്രവിക്ക നീ മമ വചനം സത്യമാം.
സദാ f ശ്രുപബ്രഹ്മപ്രബോധത്താൽ പരം
കൃതാർത്ഥരാണെന്നു നടിച്ചുകൊണ്ടിട്ടും
നരന്മാർ ലോകവഞ്ചനയിൽ പേർപെറ്റോർ
പരം സമാധിയെപ്പരിശീലിക്കാത്തോർ
പരമമായിട്ടും ഗതിയെ മാരുതേ!-
യൊരിക്കലുമവരടഞ്ഞിടാ ദൃഢം.
ഭഗീരഥാദിയായ് പുരാതനന്മാരാം
നിഖിലരാജർഷിവരന്മാരായോരും
ശുകപ്രമുഖരായിരിക്കും ബ്രഹ്മർഷി
നികരവുമീനൽസ്സമാധികളാണെന്നോർ.
സരസിജാസന ഹരിഹരന്മാരും
സുരവരാദ്യഷ്ടദിഗന്തപാലരും
പരം ബ്രഹ്മാദ്യംശങ്ങളിൽ പിറന്നുള്ള
പരന്മാരുമീനൽസ്സമാധികളാണെന്നോർ
ദ്വിജക്ഷത്രവൈശ്യാദ്യരായിട്ടും മർത്ത്യ-
വ്രജത്തിൽ മുക്തരായ് ഭവിച്ചവരാരോ
ഭുവനത്തിലിന്നിതിന്നു മുമ്പിലു-
മവരെല്ലാമീനൽസ്സമാധികളാണെന്നോർ.
പിശാചുന്മത്തൻ ബാലകനിവരെപ്പോ-
ലശേഷ ചേഷ്ടകളെഴും യതീന്ദ്രന്മാർ

പെരുമ്പാമ്പപ്രേതമിവകളെപ്പോലെ-
യൊരു ചലനവും കലൎന്നിടാതുള്ളോർ
വരീയാഭിധാനമുടയവരിവർ
മരുത്സൂനോ! കേൾക്കീസ്സമാധികളാണ്ടോർ.
നിരന്തരം സമാധി തല്പരരായോർ
പരമമാംസുഖം ലഭിച്ചുകൊള്ളുന്നു.
നിരന്തരം സമാധിയിൽ വിമുഖന്മാർ
പരമമാം ദുഃഖം ലഭിച്ചുകൊള്ളുന്നു.
സമാധിതാൻ ബ്രഹ്മജ്ഞനു ചേരും സ്നാനം
സമാധിതാൻ ബ്രഹ്മജ്ഞനു ചേരും ജപം
സമാധിതാൻ ബ്രഹ്മജ്ഞനു ചേരും യജ്ഞം
സമാധിതാൻ ബ്രഹ്മജ്ഞനു ചേരും തപം.
അതിനാലഞ്ജനാതനയ! നീയ്യേററം
മതിയിലാദരപുരസ്സരം ചിരം
സമാധിയിൽനിന്നു സമാധിയെത്തന്നെ
സമാശ്രയിച്ചു ശാന്തനായ് നിഷ്കാമനായ്
ഭവിച്ചുകൊൾക നീസ്സദാ; ദ്വൈതഭ്രമം
ത്യജിച്ചുകൊണ്ടാലും വ്രജിച്ചാലും ശുഭം.
സമാധിയിൽ ലയിച്ചിരിക്കും ചിത്തത്തെ
സമാശ്രയിച്ചീട്ടും പുരുഷപുംഗവൻ
പ്രബുദ്ധവാണൊവൎക്കമവന്നെങ്ങുമാരും
പ്രബദ്ധവായിട്ടില്ലെന്നറിഞ്ഞുകൊൾക നീ.
അതിവിശാലകൎമ്മകാണ്ഡപ്രോക്തങ്ങൾ
വിധിനിഷേധങ്ങളവനില്ലൊന്നുമേ
അതിനാലിച്ചൊന്ന സമാധികളെ നീ
വിധിനാ ചെയ്തു നിർഭയനായ്ത്തീൎന്നാലും.
സ്ഫുടം ശീലിച്ചീട്ടും സമാധിയിൽനിന്നു
പടിപ്പടിയായി പിടിച്ചു കേറീട്ടു,
ജളൂകന്യായത്താലെവൻ നിൎവ്വികല്പാ-
മലസമാധിയെയടഞ്ഞുകൊള്ളുന്നു.
അവൻ നിജാശ്രമമാവലംബികളായ
വിവിധകൎമ്മവും സൽഗുണഭക്തിയും

ത്യജിച്ചുകൊള്ളേണമവനവകളാൽ
ത്യജിച്ചുകൊള്ളേണ്ടും ഫലമില്ലൊന്നുമേ.
മരുത്സൂനോ! ശാസ്ത്രപ്രകാരം സന്ന്യാസം
ധരിക്കാതെ കൎമ്മങ്ങളെ ത്യജിച്ചിട്ടു
പരം സമാധിയിൽ പ്രവൎത്തിക്കിലപ്പോൾ
നിരാധാരനാകുമവന്നു നിൎണ്ണയം.
വരുമധോഗതി; യതിനാലെ, കാലം-
വരും മുമ്പേ വെടിയരുതു കൎമ്മങ്ങൾ.
സുരവരനാലും പ്രജേശ്വരനാലു-
മറിയുകെന്നാലുമൊരു വിധത്തിലും
ഹരീന്ദ്ര! നിൎവ്വികല്പമാം സമാധിയിൽ-
പ്പരമനിഷ്ഠനായിരുന്നുകൊണ്ടിടും
വരയോഗീന്ദ്രനില്ലൊരു കാൎയ്യംപോലും.
പരമൈശ്വൎയ്യങ്ങളവന്നെന്തിനഹോ!
ലയിച്ചു കൎത്താവായിരുന്നീടും ജീവൻ
നയിപ്പിച്ചാത്മാവെപ്പരമാത്മാവിങ്കൽ
സമാധിയെത്തന്നെ നിരന്തരം നന്നായ്-
സ്സമാശ്രയിച്ചുകൊണ്ടധിവസിച്ചീടും.
മഹജ്ജനങ്ങളിലെവനാം കാമ്പിങ്ക-
ലഹോ! കർത്തൃതാസംശയം ഭവിക്കുന്നു.
അവന്നു കർത്തൃതാഭാവം തന്നിൽനിന്നു
ഭവിക്കാ കല്പകോടികളാലും മുക്തി.
പരമാത്മവിത്താമെനിക്കുമീ ലോക-
ഭരണവൃത്തിയാൽ സമാധികൊണ്ടുണ്ടാം
പരമാനന്ദമിന്നനുഭവിക്കുവാൻ
തരംവരാതെയാവുക നിമിത്തത്താൽ
പരമസങ്കടം ഭവിക്കുന്നുണ്ടെന്നു
കരളിൽ നീ നന്നായറിഞ്ഞുകൊണ്ടാലും.
അതിനാൽ സൎവ്വശാസ്ത്രപണ്ഡിതനായ
മതിമാനായോനും സമാധിഹീനതയാൽ
ദൃഢം സംസാരസങ്കടപ്പെരുങ്കടൽ
കടപ്പാനെപ്പോഴും പടുതയും ചേൎന്നിടാ.

ദൃഢം സംസാരസങ്കടപ്പെരുങ്കടൽ
കടപ്പാനെത്രയുമസാദ്ധ്യമാകയാൽ
സമസ്തവേദാന്തപ്രബോധിതനായ-
മമർത്ത്യേശ ഹരഹരി പ്രമുഖരാൽ
സ്ഫുടമനാരതമനുഷ്ഠിതമായും
ദൃഢസംസാര സങ്കടപ്പെരുങ്കടൽ
അടിയോടെ വഹിച്ചീടുന്നതുമായ
വടിവാർന്നീടുമിസ്സമാധിയെസ്സാധോ!
സുധിവര! ഭവാനറിയുകേകാന്ത-
ഗതമായിസ്സമാചരിച്ചുകൊണ്ടാലും.
ചിലരിന്ദ്രിയങ്ങളഖിലവും മറ-
ച്ചലം സമാധിയെയഭിനയിക്കുന്നു
അവർ ബഹിർമ്മനമെഴുന്നോരാകയാ-
ലവരുടെ മനം സ്ഥിരമായ്വന്നിടാ.
ഭവകാര്യങ്ങളെ യഥാപൂർവ്വം ചെയ്യു-
ന്നവരവരവരടഞ്ഞിടാ മോക്ഷം.
ഛാഃനേ കാപട്യസമാധി ചെയ്തീടു-
ന്നവരുണ്ടാകയാലരി വിമർദ്ദന!
അവരെത്തെല്ലും പിന്തുടരാതെപ്പോഴു-
മവസാനം കാമാദ്യരികളകന്നായി
കലുഷഹീനമാം സമാധിയെത്തന്നെ
ഫലം ചേരുംവണ്ണം സമാശ്രയിച്ചാലും.
സമസ്തസൽക്കർമ്മ വിലുപ്തനാകിലും
സമാധിയെ ക്രമാൽ പരിശീലിക്കുകിൽ
നിനക്കൊരിക്കലുമൊരേടത്തും നാശം
ജനിക്കയില്ലല്ലോ വരും സുമംഗളം.

ഇങ്ങിനെ സമാധിനിരൂപണമെന്ന എട്ടാമദ്ധ്യായം കഴിഞ്ഞു.



# ഒൻപതാം അദ്ധ്യായം.

ആ രഘുവംശക്ഷീരസാഗരസംജാതനാം
ശ്രീരാമചന്ദ്രൻ, സമാധിസ്ഥിതിഭേദങ്ങളെ.
ഇത്തരം മഹത്തരമരുളിച്ചെയ്തനേര-
മുത്തമൻ കപിവീരസത്തമനുണർത്തിനാൻ:—
ശ്രീരാമ! രഹസ്യതത്വാർത്ഥോപദേശം ചെയ്‌വാൻ
പാരമുത്സാഹമേറ്റം പരമാചാര്യപ്രഭോ!
കാരുണ്യവാരാന്നിധേ! വിജ്ഞാനമാകുന്നോരതം
ചേരുമസ്സമാധിമാന്മാർക്കു കർമ്മമൊന്നും
അവർക്ക ചെയ്യേണ്ടതായിരിക്കുന്നില്ലെന്നുള്ള
ഭവൽവാക്യം കേൾക്കയാൽ സംശയം വളർന്നുമേ.
സ്നാനാദ്യങ്ങളായിട്ടുമാശ്രമകർമ്മങ്ങളെ-
ത്താനഹോ! നിത്യങ്ങളായ്‌വിധിക്കപ്പെട്ടമൂലം
ജ്ഞാനികൾക്കു ശരീരമുണ്ടാവുകകൊണ്ടധർമ്മ-
ഹാനിയാലുണ്ടായിട്ടും ദോഷമെന്നോർക്കുന്നു ഞാൻ.
കർമ്മലോപത്താലെന്നും നേരിടത്തക്കതായോ-
രമ്മഹാപാപങ്ങളെ പ്രായശ്ചിത്തങ്ങളാലെ.
തീർത്തുകൊണ്ടിടാമെങ്കിൽ നിത്യകർമ്മങ്ങളോ നൈ-
മിത്തികങ്ങളും കാമ്യങ്ങളുമല്ലായ്കയാലെ;
അവയ്ക്കു ചിന്തിക്കുകിൽ പ്രായശ്ചിത്തങ്ങളൊന്നും
ഭവിക്കുന്നതല്ലല്ലോ യാതൊരുവിധത്തിലും
വിധിച്ച കർമ്മങ്ങളെ യാതൊരു തരത്തിലും
ത്യജിച്ചുകൊണ്ടിടുകിലുണ്ടാകും പാപങ്ങൾക്കോ.
നിർണ്ണയം പ്രായശ്ചിത്തമുണ്ടെന്നു വരുന്നാകി-
ലർണ്ണോജനേത്ര! ബ്രഹ്മഹത്യാദി പാപങ്ങൾക്കും
ഫലകല്പനചെയ്തുകണ്ടിട്ടും ശാസ്ത്രങ്ങൾ നി-
ഷ്ഫലമായ്ക്കലാശിച്ചുകൊള്ളുകെന്നതേ വരൂ.
അകർമ്മങ്ങൾക്കും വികർമ്മങ്ങൾക്കും കർമ്മങ്ങൾക്കും
സ്വകർത്താവിങ്കൽ ഫലം സിദ്ധമല്ലെന്നാവുകിൽ

ജന്മങ്ങൾ മുമ്പും പിമ്പുമില്ലെന്നു വന്നീടാമി-
ജ്ജന്മികൾക്കതുമൂലം സ്വേച്ഛാചാരം നേരിടും.
സന്യാസിമാർക്കു ശാസ്ത്രപ്രോക്തമാർഗ്ഗത്താൽ തന്നെ
വന്നിട്ടുണ്ടു കർമ്മിത്വമവർക്കില്ലതിൽ ദോഷം.
വിഹിതകർമ്മങ്ങളെ ത്യജിച്ചുകൊണ്ടീടുവാൻ
ഗൃഹമേധികൾക്കു പാർത്താലവകാശമുണ്ടെന്നു
ശാസ്ത്രോക്തമുള്ളതായിട്ടറിയുന്നില്ലൊട്ടും ഞാൻ
ശാസ്ത്രജ്ഞോത്തമ! തത്വമരുളിച്ചെയ്യേണമേ.
പ്രവൃത്തിനിരതനായ് ഭിക്ഷുവും കർമ്മകാണ്ഡ-
പ്രവൃത്തിരഹിതനായിരിക്കും ഗൃഹസ്ഥനും
വിപരീതമാർഗ്ഗത്താൽ ശോഭിക്കില്ലെന്നുള്ളതായ്
പ്രബലശ്രുതിസ്മൃതിവിഖ്യാതവചനങ്ങൾ.
കേട്ടിട്ടുണ്ടതല്ലാതെ വിപരീതമായെങ്ങും
കേട്ടിട്ടില്ലടിയനെന്നുറപ്പായുണർത്തിക്കാം.
ഇത്തരം ഹനുമാന്റെ വാക്കുകൾ കേട്ടു പുരു-
ഷോത്തമനിപ്രകാരമുത്തരമരുൾ ചെയ്താൻ:—
മതിമാന്മാരിൽവെച്ചുത്തമനാണു നീ, നി-
ന്മതിയിൽ ശങ്കിച്ചുള്ളതത്യന്തോചിതംതന്നെ.
മാരുതേ! വിബുധന്മാരേവരുമിക്കാര്യത്തിൽ
പാരമായഹോ! മോഹിച്ചീടുന്നു സദാകാലം.
സരസം സമാധിസ്ഥന്മാരായ യോഗയുക്ത-
പരരിൽ കർമ്മം മൂന്നും വിഫലമാകയാലെ.
തൽശത്രുമിത്രങ്ങളിൽ വിനിയോഗിക്കുമെന്നി-
ങ്ങശ്രുതിവാക്യത്തിനാലറിഞ്ഞുകൊൾക മൂലം.
കർമ്മങ്ങൾ വിഫലങ്ങളാകയില്ലെങ്ങുമെന്നു
നിന്മനം തന്നിലിപ്പോൾ ബോധിച്ചുകൊണ്ടാലും നീ.
അത്യന്തം സമാധിയിൽ സ്ഥിരമാവസിച്ചീടും
നിത്യകർമ്മലുപ്തരാം മുക്തജന്മികളാകും
ജ്ഞാനികൾക്കൊരിക്കലും ഗന്ധമാത്രമെന്നാലും
ഹാനിയുണ്ടാകയില്ലെന്നുറപ്പായ് പറയാം ഞാൻ.
വിഷയാഭിമാനഹീനന്മാരായിരുന്നീടും
വിഷമസമാധിയിൽ സാസക്തചിത്തന്മാരാം.

പാണ്ഡിതന്മാൎക്കുണ്ടാകാ നിശ്ചയം സ്വേച്ഛാചാരം
ഷണ്ഡന്നു വേശ്യാഭോഗസൗഖ്യമെന്നതുപോലെ. .
ശ്രുത്യാദിവാക്യങ്ങളാൽ സ്വേച്ഛാചാരാനുവാദം
സിദ്ധമായിരിക്കുന്നുണ്ടെന്നുള്ളിലല്പജ്ഞന്മാർ
ചിന്തിച്ചുകൊണ്ടീടുന്നുണ്ടാവക വാക്യങ്ങളിൽ
സന്ധിച്ചിട്ടുള്ള തത്ത്വവാദമെന്നറിയാതെ.
വിദ്വാനായിരിപ്പവൻ തൻ സമാധിയെ വിട്ടി-
ട്ടുത്ഥാനം ചെയ്തീടുമ്പോൾ തൽക്കാലോചിതങ്ങളാം
ആശ്രമകർമ്മങ്ങളെച്ചെയ്തീടാമതിനാലെ
സംശയിച്ചീടാ ദൃഢം വിപരീതമാം ഫലം.
സന്മതേ! സമാധികാലത്തിൽ നേരിട്ടതായ
കർമ്മലോപാർത്ഥം പ്രായശ്ചിത്തവും വേണ്ടാ, പിന്നെ,
"ഒട്ടുമേ സമാധിയെസ്സേവിക്കാതെയുമേററ-
മിഷ്ടദമാകും സ്വകർമ്മങ്ങളെച്ചെയ്യാതെയും
വർത്തിച്ചീടുന്ന മൂർഖൻ ഗൃഹസ്ഥാശ്രമത്തിൽ നി-
ന്നത്യന്തം ഭ്രഷ്ടനവനില്ലല്ലോ ശോഭയെന്നും"
ഇത്തരം തത്വജ്ഞന്മാരായിടും മഹാത്മാക്ക-
ളത്യർത്ഥമഭിപ്രായപ്പെട്ടുകാണുകയാലേ.
മാരുതേ! മദ്വാക്യസംഭൃതമാമർത്ഥത്തിങ്കൽ
ചേരുവാനവകാശമില്ലാശങ്കകൾക്കൊന്നും.
എന്നാലോ; സമാധിസംശീലനാൽ കർമ്മലോപം
വന്നാകിൽ ദോഷമില്ലാതാവാനുള്ള കാരണം
എന്താണെന്നകതാരിലുണ്ടൊരു ശങ്കയെങ്കിൽ
സന്തതമതുതീരുംവണ്ണം ഞാൻ ചൊല്ലീടുവൻ.
കർമ്മകാണ്ഡോക്താകർത്താവാമവൻ നശിക്കുമ്പോൾ
കർമ്മനാശത്തെസ്സാധോ! സമ്മതിക്കുകയാലും
കർത്താവായിരുന്നീടും ജീവനസ്സമാധിയിൽ
സിദ്ധമായിരിക്കുന്നു നാശമൊന്നതിനാലും
അസ്സമാധിനിഷ്ഠന്നു തൽക്കർമ്മനാശംമൂലം
വത്സ! വന്നീടാതെല്ലം ഹാനിയക്കാലത്തിങ്കൽ.
സർവ്വകർമ്മത്യാഗത്തെച്ചെയ്തു സന്യാസിയെപ്പോൽ-
സ്സർവ്വദാ സമാധിയിൽ സ്വാത്മാവിൽ രമിച്ചീടും.

ഗൃഹസ്ഥൻ തനിക്കില്ലാ കർമ്മിത്വമെന്നു ഹൃത്തിൽ
ഗ്രഹിച്ചുകൊണ്ടാലും നീ മാരുതേ! മഹാമതേ!
ഉത്ഥാനരഹിതമായിരിക്കും സമാധി സം-
സിദ്ധമായിരിക്കുന്ന ഗൃഹസ്ഥനെന്നാകിലോ.
ഇല്ല തുര്യാശ്രമസ്വീകാരമെന്നതുകൊണ്ടു-
തെല്ലുമേ ദോഷ.മവൻ കർമ്മത്യാഗാർഹനത്രേ.
എന്നാലോ; തുര്യാശ്രമസ്ഥന്മാരിൽ ചിലർപോലു-
മന്നഹം കർമ്മങ്ങളെച്ചെയ്‌വതായ്ക്കണ്ടീടുവാൻ
കാരണമെന്തെന്നൊരു ശങ്കയുണ്ടെങ്കിലതു
തീരുവാനിനിയും.നീ മാരുതേ! കേട്ടുകൊൾക.
കർമ്മങ്ങൾ തുര്യാശ്രമത്തിങ്കൽ മദ്ധ്യകാലത്തിൽ
സമ്മതേ! ശക്തിഹീനർക്കായ്‌വിധിച്ചിട്ടുണ്ടല്ലോ.
സന്ന്യാസാശ്രമസ്വീകാരം ചെയ്ത.കാലത്തിലു-
മെന്നല്ലാ തുര്യാശ്രമാന്ത്യത്തിലും നിരൂപിക്കിൽ
കർമ്മത്യാഗമേ മുഖ്യമാകുന്നു; മദ്ധ്യകാലേ
കർമ്മങ്ങൾ സ്നാനാദ്യങ്ങൾ ചെയ്യുകിലാവാമല്ലോ.
അതിനാൽ സന്ന്യാസികൾക്കക്കർമ്മസാഹിത്യമോ
മതിമൻ! മുഖ്യമല്ലെന്നുള്ള തുള്ളതാണന്നും.
ദണ്ഡാദിഗൃഹസ്ഥരാൽ, പ്രാർത്ഥ്യമാനമാണു, ക-
യ്യൊണ്ടീടാമവർക്കെന്നതറിയത്തക്കതല്ലോ.
വാതജന്മാവേ! സമാധിസ്ഥിതിഹീനന്മാരായ്-
പ്പൂതരായീടും ബ്രഹ്മചാരികളും ഗൃഹസ്ഥനും
വാനപ്രസ്ഥനും സന്ന്യാസാശ്രമത്തിൽ സ്ഥിതനും
വാനരശ്രേഷ്ഠ! വിചാരംചെയ്യുംകാലങ്ങളിൽ
ആയാത്മവിചാരത്തിൽ തത്സ്ഥമായ്‌നിൽക്കുന്ന-
തായ കാമ്യകർമ്മങ്ങൾ ചെയ്യേണം ചുരുക്കമായ്
ആ വിചാരന, പരോക്ഷജ്ഞാനം നൽകും കാല-
ത്താവിദ്വാൻ കാമ്യകർമ്മസന്ത്യാഗം ചെയ്തീടണം.
നിദിദ്ധ്യാസനയോഗാഭ്യാസത്താൽ ജീവന്മുക്തി-
പദത്തെ പ്രാപിക്കുമ്പോളുടനേ നിസ്സംശയം.
നൈമിത്തികാദി മുഖ്യമുഖ്യങ്ങളെ ത്യജിക്കണം
ശ്രീമാന്മാരവർപിന്നെ നിർവികല്പയോഗത്താൽ

സിദ്ധമാം വൈദേഹിയാം മുക്തിയെന്നാകിലുടൻ
നിത്യകർമ്മങ്ങളാകെസ്സന്ത്യജിച്ചുകൊള്ളേണം.
ഇത്തരമാണെന്നാകിൽ ജ്ഞാനാഭ്യാസം നിമിത്തം
സിദ്ധമല്ലേതാശ്രമസ്ഥന്മാക്കുമനർത്ഥഫലം.
ആകയാൽ മതന്സൂനോ! ഗൃഹസ്ഥാശ്രമസ്ഥിത-
നാകുന്നവന്നിച്ചൊന്നവണ്ണമേ കർമ്മത്യാഗം
ചെയ്യുന്നതാകിൽ തെല്ലും ദോഷമില്ലെന്നുള്ളത്തിൽ
നീയുള്ളിൽ ധരിച്ചുകൊണ്ടീടുക മഹാമതേ!
കർമ്മസംഗ്രഹമെന്നും മാനസികമല്ലെന്നു
സമ്മാന്യന്മാരായുള്ളോരോതുന്നു നിരന്തരം.
എങ്ങിനെയത്യാപന്നന്മാക്കു ചേർന്നീടും വിധി-
യങ്ങനെ ക്രിയാപ്പുതപം മന്ത്രാവൃത്തിയെന്നിവ-
തന്നെത്താനേകാന്തമായ് ത്തീവ്രമായ് ബ്രഹ്മമാകു-
മൊന്നിനെക്കുറിച്ചുതാൻ ചെയ്തീടും മനനത്താൽ
ഏവൻ തന്നിന്ദ്രിയഫലം, വൃത്തിഹീനത്വം വന്ന-
ഭാവത്തിൽ തോന്നീടുന്നിതായവന്നൊരിക്കലും.
കർമ്മലോപത്താൽ ദോഷം സംഭവിക്കുകയില്ലാ
സമ്മതം താനിമ്മതം സർവസജ്ജനങ്ങൾക്കും.
അങ്ങിനെയായിരിക്കെ, ചിത്തം നൽസ്സമാധിയി-
ലങ്ങശേഷം ലയിച്ചിട്ടുള്ള ശിഷ്ടാത്മാക്കളിൽ.
ചെററുമേ കർമ്മലോപംനിമിത്തം ദോഷമൊന്നും
പററുമോയെന്നു ശങ്കിപ്പാനവകാശമുണ്ടോ?
ഇത്തരം രഘുശ്രേഷ്ഠനരുളിച്ചെയ്തനേര-
മുത്തമൻ കപിശ്രേഷ്ഠനിത്തരമുണത്തിനാൻ:—
മാനസം ലയിക്കുകിൽ കർമ്മലോപത്താൽ ദോഷം
മാനവന്മാക്കുണ്ടായീടുന്നതല്ലെന്നിവണ്ണം
നിന്തിരുവടിയിപ്പോളരുളിച്ചെയ്തയാലെ-
ന്നന്തരംഗത്തിലുണ്ടിങ്ങൊരു സംശയം പ്രഭോ!
മാനസം സുഷുപ്തിയിൽ സകല ജീവികൾക്കും.
ലീനമാകുന്നിതേററമതിനാലവർക്കും
കർമ്മലോപത്താൽ ദോഷമുണ്ടാവാനിടയില്ലെ-
ന്നെന്മനംതന്നിലിപ്പോൾ തോന്നുന്നു മമ ഗുരോ!

ഇതുകൂടാതെ മഹാന്മാരെദ്ദർശനം ചെയ്യു-
ന്നതിനു യോഗം വന്നാലക്കാലങ്ങളിലെല്ലാം.
നിത്യകർമ്മം ലോപിക്കിൽ ദോഷമില്ലെന്ന വാക്യ-
മർത്ഥവാദമാണെന്നു സമ്മതമായിരിക്കെ—
അതിന്നു ദുർബ്ബലത്വമത്യർത്ഥം വന്നീടുന്നു-
ണ്ടതിനാൽ പരമാർത്ഥമരുളിച്ചെയ്യേണമേ.
ഇത്തരം ഹനുമാന്റെ വാക്കുകൾ കേട്ടിട്ടതി-
നുത്തരം രഘുശ്രേഷ്ഠനിത്തരമരുൾ ചെയ്താൻ:—
സുഷുപ്തികാലങ്ങളിൽ സർവ്വമാം വികാരജാലം
സുഷുപ്തൻ തന്നുൾക്കാമ്പിൽ ബീജരൂപങ്ങളായി
നന്നായിട്ടിരിക്കയാലക്കാലം മനോലയം
വന്നിട്ടില്ലെന്നുള്ളതു സിദ്ധമല്ലയോ കപേ!
എങ്കിലുമുപചാരമായ് ലോകം, മനോലയം
സംഗതമവനെന്നു ചൊല്ലുന്നു നിരന്തരം.
മാരുതേ! സുഷുപ്തികാലങ്ങളിൽ കർമ്മലോപം
ചേരുകിലതുമൂലം ദോഷം നേരിടും ദൃഢം.
അതിനാലജ്ഞാനിയല്ലാതുള്ളവൻ സുപ്ത-
സ്ഥിതിയാൽ വന്നുചേർന്ന കർമ്മലോപദോഷത്തെ
വിധിപൂർവ്വമാം പ്രായശ്ചിത്തത്താലകറ്റേണം
മതിമൻ! മഹാന്മാരാൽ സമ്മതമാണിമ്മതം.
മഹദ്ദർശനം ബ്രഹ്മശ്രവണഹേതുവാകിൽ
മഹത്വമതിന്നേറുമക്കാലങ്ങളിൽ ചേർന്ന
കർമ്മലോപത്താൽ ദോഷം നേരിടാ ചെറുതുപോലു-
മിമ്മട്ടാവാക്യമർത്ഥവാദമായ്‌വരാ ദൃഢം.
എന്നാലതു ബ്രഹ്മശ്രവണഹേതുവായി
വന്നീടാതാകിൽ കർമ്മലോപദോഷത്തെപ്പറ്റി
ചൊല്ലുന്ന വാദമർത്ഥവാദമേയാണെന്നേവം
ചൊല്ലാറു തത്വജ്ഞന്മാരാകവേ ചൊല്ലീടുന്നു.
നിത്യമായിരിക്കുന്ന നിയമമാഹാത്മ്യ-
മത്യന്തം ബലവത്തായിരിക്കുന്നതിനാലെ.
ബ്രഹ്മാത്മധീനരാം വിജ്ഞാനന്മാരാലൊരിക്കലും
സന്മതേ! നിന്ദനീയമല്ലതെന്നറിഞ്ഞാലും.

മാരുതേ! തൽസമാധിസ്ഥിതിവിട്ടിരുന്നീടും-
നേരത്തിലപരോക്ഷ ജ്ഞാനികളായുള്ളോൎക്കും
സ്ഥിരമായിരുന്നീടും നിയമശാസ്ത്രമാരി-
ദ്ധരയിൽ ബുദ്ധിപൂൎവ്വം ലംഘിച്ചുകൊണ്ടീടുന്നു?
വിദ്യോൽകൎഷതം ഗൃഹസ്ഥൻ തനിക്കതിമാത്രം
സിദ്ധമായിരിക്കകിൽ, യതിക്കും നിസ്സംശയം.
ഗൃഹസ്ഥൻ തങ്കൽനിന്നു വാങ്ങീടാമുപദേശം
മഹത്സ്തോമത്താലിതു നിന്ദനീയമല്ലെടോ!
ശ്ലാഘ്യരാം ഋഷിദേവന്മാരാൽ സ്ഥാപിതമാണു
മുഖ്യമാം വൎണ്ണാശ്രമനിയമം പുരാതനം.
അതിനാൽ തൻശരീരമുള്ളപ്പോഴം വൎണ്ണാശ്രമ-
വിധിയെസ്സൎവ്വലോകാധീശനും ദൂഷിപ്പിക്കാ.
മൎത്ത്യന്മാർ നിജനിജ വൎണ്ണാശ്രമാചാരങ്ങൾ
നിത്യവുമനുഷ്ഠിച്ചിട്ടീശനേത്തോഷിപ്പിച്ചു
മല്പദം സനാതനം ക്രമത്താൽ പ്രാപിക്കുന്നി-
തല്പവും വികല്പമിച്ഛിതിലെന്നറിഞ്ഞാലും.
നിത്യവും വൎണ്ണാശ്രമാചാരഹീനനായ് ത്തന്നെ-
വൎത്തിച്ചീടുന്നവനു വേദാന്തങ്ങളാൽ പോലും
ശുദ്ധിയുണ്ടാകയില്ലാ; ശിഷ്യനായ് ഗ്രഹിക്കയി-
ല്ലദൈവതാചാൎയ്യരായോരവനെബ്ബോധിക്ക നീ.
മാരുതേ! സ്വേച്ഛാചാരാദികളുണ്ടായീടുവൎൻ
കാരണമില്ലാ വൎണ്ണാശ്രമബന്ധമുണ്ടെങ്കിൽ
അതിനാൽ ജ്ഞാനികൾക്കും വൎണ്ണാശ്രമാചാരത്താ-
ലതിയാം സുഖം സിദ്ധിച്ചീടുമെന്നറിഞ്ഞാലും.
ഇച്ചൊന്ന വൎണ്ണാശ്രമാചാരബന്ധം മാരുതേ!
നിശ്ചയം ബന്ധമല്ലാ മോക്ഷകാംക്ഷികൾക്കെന്നും.
സ്വാശ്രമാചാരധൎമ്മങ്ങൾക്കന്യങ്ങളാം ധൎമ്മ-
മാശ്രയിച്ചാകിലതു ബന്ധമാം ഭയദമാം.
ശ്രദ്ധ, വൎണ്ണാശ്രമാചാരങ്ങളിലെല്ലായ്പ്പോഴം
വൃദ്ധിയായിരിക്കുന്ന പുരുപുണ്യവാൻ പുമാൻ.
അവിദ്വാനാണെന്നാലും വിദ്വാനായ്ഭവിച്ചീടു-
മവൻതാൻ പരൻ ശ്രേഷ്ഠൻ കൎമ്മികളായുള്ളോരിൽ.

ഭർത്താവിന്നധീനയായിരിക്കും തരുണിയി-
ലത്യന്തം സുഖമെന്നും വന്നുചേരുന്നിതല്ലോ.
രണ്ടുലോകത്തിങ്കലുമത്യന്തമായ ദുഃഖം
പൂണ്ടുകൊണ്ടുഴലുന്നു സൈ്വരിണി നിസ്സംശയം.
ഇത്തരം വർണ്ണാശ്രമാധീനനായ് വർത്തിപ്പവ-
നുത്തമസുഖപ്രാപ്തി സിദ്ധമാമസംശയം.
ഈ വർണ്ണാശ്രമാചാര ഭ്രഷ്ടനാം പുരുഷനെ-
ത്സേവിച്ചുകൊണ്ടീടുന്നു ദുഃഖങ്ങൾ നിരന്തരം.
ചണ്ഡാളൻ തനിക്കും പ്രായശ്ചിത്തം ചെയ്തുകൊണ്ടാ-
ലുണ്ടാവാം വിപ്രതചം; വർണ്ണാശ്രമസംഭ്രഷ്ടനാ.
പ്രായശ്ചിത്തത്താലൊരു ഫലവും സിദ്ധിക്കില്ലെ-
ന്നായിച്ചൊല്ലുന്നു ധർമ്മശാസ്ത്രകർത്താക്കളെല്ലാം.
ഭക്തിയും വിരക്തിയും ജ്ഞാനവും മററും ചേർന്ന-
നില്പുമുന്നതവൈരാഗ്യാഭിഖ്യവൃക്ഷത്തിൻെറ
വേരുകൾ വർണ്ണാശ്രമാചാരങ്ങളവകളെ-
യാരുമേ ത്യജിക്കരുതെന്നുള്ളിൽ ബോധിക്ക നീ.
വേരററ വൃക്ഷത്തിങ്കൽ നിത്യവും വെള്ളംകൊണ്ട-
പാരമായ് നനയ്ക്കിലും സിദ്ധിക്കാ ഫലം ദൃഢം.
അങ്ങിനെതന്നെ ഭക്തിജ്ഞാനാദ്യങ്ങളെക്കൊണ്ടു
സംഗതമാകാ ഫലമാശ്രമാചാരം വിട്ടാൽ.
ഇത്തരം വർണ്ണാശ്രമാചാരം ത്യാജ്യമല്ലെന്നു
സുസ്ഥിരമായിട്ടിപ്പോൾ കഥിച്ചീടുകയാലെ.
പ്രസിദ്ധമായിരിക്കമതിവർണ്ണാശ്രമത്തിൽ
സുസിദ്ധമാകയില്ലാ ദൂഷണം ലവംപോലും.
മാരുതേ! സദാചാരവുമന്യാചാരവും തീരെ-
ത്തീരുകിലവനെത്താൻ പാരിതിൽ തത്വജ്ഞന്മാർ
അതിവർണ്ണാശ്രമത്തിൽ സ്ഥിതനെന്നോതീടുന്നി-
തതിനാൽ സന്ദേഹത്തിന്നവകാശമില്ലൊട്ടും.
സദാചാരങ്ങളുമിതരന്മാർക്കു ചേർന്നീടുന്നൊ-
രാചാരങ്ങളുമാകെത്യജിച്ചു നിശ്ചേഷ്ടനായ്
യാതൊരു യോഗിവര്യൻ വർത്തിച്ചുകൊണ്ടീടുന്നു
വാദമില്ലതിവർണ്ണാശ്രമിയാണവനെന്നും.

സ്വാചാരങ്ങളെത്തീരെത്ത്യജിച്ചിട്ടന്യന്മാൎക്കു-
ള്ളാചാരങ്ങളെ നന്നായനുഷ്ഠിപ്പവനെവൻ
സ്വേച്ഛാചാരതല്പരനായീടുമവൻ തന്നെ
നിശ്ചയം വൎണ്ണാശ്രമഭ്രഷ്ടനായിരിപ്പവൻ.
സന്ന്യാസാശ്രമികൾക്കുള്ള ശാന്തിദാന്ത്യാദികളെ-
യന്വഹം ഗൃഹസ്ഥന്മാർ സ്വീകരിക്കേണ്ടതത്രേ.
ഉത്തമധൎമ്മങ്ങളാമവയെ സ്വീകരിക്കിൽ
സിദ്ധമല്ലേതാശ്രമസ്ഥൎക്കുമെപ്പോഴും ദോഷം
നിഷ്കാമങ്ങളായ് മോക്ഷസാധനങ്ങളായുള്ളോ-
രഗ്നിഹോത്രാദ്യങ്ങളായിരിക്കും ധൎമ്മങ്ങളെ.
ശൂദ്രനാചരിച്ചീടാം ഭയം ചെയ്യുന്നില്ലെങ്കിൽ,
ശൂദ്രനാലനുഷ്ഠിതമല്ലതങ്ങിനെയായാൽ.
അന്തരംഗത്തിൽ ധരിക്കാന്തരതത്വങ്ങൾക്കു
സന്തതം ബാഹ്യധൎമ്മം ദ്രഷ്ടാന്തമല്ലാ നൂനം.
എത്രനാൾവരെയ്ക്കു ശുചപ്രാണമനസ്സുക-
ളുത്തമോത്തമബുദ്ധേ! നിനക്കു നശിച്ചിട്ടു
ഉത്തമ വിദേഹത്വപ്രാപ്തി സിദ്ധിച്ചീടുന്നി-
ല്ലന്നാൾവരെ വൎണ്ണാശ്രമിയായ് വസിക്ക നീ.
വാതജ! സ്വേച്ഛാചാരരൂപങ്ങളാം ശരീരങ്ങൾ
പൂതനാം നീ കൈക്കൊണ്ടു ശ്രുതിസ്മൃതങ്ങളായ
നിത്യകൎമ്മങ്ങളെത്താൻ ചെയ്തു തൽഫലങ്ങളെ-
ച്ചിത്തത്തിൽ കാംക്ഷിക്കാതെയെനിക്കൎപ്പിക്കുകിൽ
ഇക്കണ്ട സംസാരസങ്കടവങ്കടലിൽ നി-
ന്നക്കരെയ്ക്കുടൻ നിന്നെച്ചേൎത്തിടാമസംശയം.
തെല്ലുമേ മോക്ഷേച്ഛയായിരിക്കും നിനക്കുള്ളിൽ
ചൊല്ലെഴും നിജാചാരധൎമ്മത്തിലൗദാസീന്യം
ഉണ്ടാവാൻ പാടില്ലല്ലോ, സ്വാരാജ്യസിദ്ധിക്കായി-
ട്ടുണ്ടാകേണ്ടുള്ള പാത്താൽ സ്വാശ്രമാചാരംതന്നെ.
അതിനാലതിൽപരം നിഷ്ഠയെക്കൈക്കൊണ്ടു നീ
മതിമൻ! മരുത്സൂനോ! സന്തതം വസിച്ചാലും.

ഇങ്ങിനെ വൎണ്ണാശ്രമാചാരവ്യവസ്ഥാപനമെന്ന ഒമ്പതാമദ്ധ്യായം കഴിഞ്ഞു.



# പത്താം അദ്ധ്യായം.

"കർമ്മവിഭാഗയോഗം"

ശ്രീരാമൻ വർണ്ണാശ്രമാചാരത്തെക്കുറിച്ചേവം
മാരുതിതന്നോടരുളിച്ചെയ്ത നേരത്തിങ്കൽ
ചാരുനീരജപ്രഭാപൂരമേലും തൃപ്പദ-
ത്താരിൽ വീണവൻ രാമദേവനോടുണർത്തിനാൻ:—
ജാനകീപ്രാണപ്രിയ! ഭക്തവത്സല! സ്വാമിൻ!
മാനവേശ്വര! സർവ്വാധീശ്വര! നമസ്കാരം.
നിന്തിരുവടിക്കേറ്റമായാസമുണ്ടാക്കീട്ടു-
ള്ളന്ധൻതന്നപരാധം ക്ഷമിക്കേണമേ വിഭോ!
നിന്തിരുവടിയെനിക്കുപദേശിക്കേണ്ടതായി-
ച്ചെന്താമരാക്ഷ! കാണുന്നുണ്ടു കാര്യങ്ങളേററം.
ഇനിയുമെന്നാകിലുമവയെസ്സാവകാശ-
മനഘ! ബോധിപ്പിക്കാം വിശ്രമിച്ചതിൽപ്പിന്നെ.
രാമദാസന്റെ വാക്യമിത്തരം ശ്രവിക്കയാൽ
രാമദേവനിത്തരമരുളിച്ചെയ്തീടിനാൻ:—
അല്ലയോ കപേ! ഭവാനിംഗിതമറിഞ്ഞീടാൻ
വല്ലഭമുണ്ടെങ്കിലും നീയിപ്പോൾ മൂഢൻ തന്നെ.
സന്തതം തത്വവാക്യകഥനോത്സുകനെന്നെ
ഹന്ത! നീയിപ്രകാരം ചിന്തിച്ചീടുന്നുവല്ലോ.
മിഥ്യയായീടും ലോകവ്യവഹാരത്താലിങ്ങു-
സിദ്ധമായീടുമായാസം ലവം ഭവിക്കാതെ
വർത്തിച്ചീടുന്ന മദ്വാക്‌വൃത്തികളിപ്പോൾ സാധു-
ബുദ്ധേ! സ്വാനന്ദാമൃതം കൊണ്ടു പൂരിതമായി
നന്നായി പ്രകർഷമായ് വർദ്ധിച്ചുകൊണ്ടീടുന്നു-
ണ്ടിന്നതുകൊണ്ടു പരതത്വോപദേശത്തിങ്കൽ
ജാഗരൂകനായീടുമെന്നോടു ചോദിക്കേണ്ട-
താകവേ യഥേഷ്ടം നീ നിർഭയം ചോദിച്ചാലും.

ശ്രീരാമചന്ദ്രനേവമരുളിച്ചെയ്തനേര-
മാ രാമദൂതൻ വന്ദിച്ചുണർത്തിച്ചിതിത്തരം:—
സഞ്ചിതമാഗാമികം പ്രാരബ്ധമെന്നീവണ്ണം
കഞ്ജലോചന! പ്രഭോ! മൂന്നുമാതിരിയായി
കർമ്മങ്ങളുണ്ടെന്നെന്നും തത്ത്വവിത്തമന്മാരാം
സമ്മാന്യരെല്ലായ്പോഴും ചൊല്ലുന്നു ഭഗവാനേ!
ഇക്കർമ്മത്രയത്തിങ്കൽ സഞ്ചിതമെന്ന കർമ്മം
സൗഖ്യദുഃഖാത്മകമായിരിക്കും ഫലങ്ങളെ
ഭുജിച്ചീടാതെ തന്നെ ബ്രഹ്മബോധത്താൽ നാശം
പ്രാപിക്കുമെന്നോതുന്നു തത്ത്വജ്ഞന്മാരിൽ ചിലർ.
ആഗാമികങ്ങളാകും സുകൃതപാപങ്ങളെ
യോഗേശ! പിമ്പിക്കൂട്ടർ ചെയ്തീടാത്തതിനാലെ:
ആവക സംബന്ധമുണ്ടാകയില്ലിവർക്കെന്നും
ഭുവിൽ വേദാന്തപാരംഗതന്മാരോതീടുന്നു.
"കയ്യിടിവിട്ടൊരമ്പു കുറിയിൽ കൊണ്ടീടാതെ
പൊയ്പ്പോയീടുന്നതല്ലെന്നുള്ളിൽ നീയറിയുന്നു.
അതുപോലെയാണെന്നും പ്രാരബ്ധകർമ്മം ഭുജി-
ച്ചുതുകൊണ്ടല്ലാതേതു വിദ്വാനും നശിച്ചീടാ."
ഇത്തരം ചൊല്ലീടുന്നുണ്ടൊരുപക്ഷക്കാർ രഘു-
സത്തമ! മറുപക്ഷാഭിപ്രായമുണർത്തിക്കാം.
രാഘവ! പ്രഥമമാം സഞ്ചിതമായ കർമ്മം
ഭോഗത്താൽ നശിച്ചീടുമെന്നവരുരയ്ക്കുന്നു.
ആഗാമികാഭിഖ്യമാകും ദ്വിതീയമാം കർമ്മം
ലോകൈകനാഥ! നശിക്കുന്നിതശ്ലേഷത്തിനാൽ.
മൂന്നാമതായീടുമപ്രാരബ്ധകർമ്മം, ഭോഗം
ചേർന്നിടാതെ താൻ നശിച്ചീടായെന്നോതീടുന്നു.
ഇത്തരം മഹാവിദ്വാന്മാരായോർ കഥിച്ചീടു-
മുത്തമമെന്നു തോന്നാമീ രണ്ടുപക്ഷങ്ങളിൽ
അത്യന്തോത്തമമായും സ്വീകാര്യയോഗ്യമായും
വർത്തിച്ചുകൊണ്ടീടുന്നതേതൊരു പക്ഷമെന്നു
നിശ്ചയിച്ചടിയനോടരുളിച്ചെയ്തീടുവാ-
നംതാരിൽ കൃപയുണ്ടാവാൻ വിഭോ! പ്രാർത്ഥിക്കുന്നേൻ

മാരുതി തന്റെ ചോദ്യമിത്തരം കേട്ടൾസന്തോഷം
പാരമാന്നിവണ്ണം ശ്രീരാഘവനരുൾചെയ്താൻ.
അല്ലയോ ഹനൂമാനേ! പ്രശ്നകോവിദൻ ഭവാ-
നില്ല സന്ദേഹം പാരം നന്നു നിന്നുടെ ചോദ്യം.
നല്ല വിദ്വാന്മാരായിട്ടുള്ള സജ്ജനങ്ങളും
ചൊല്ലാനൊന്നരിയത്ഥത്തെയറിയത്തക്കതത്രേ.
വിഷയം മഹത്തമം ചിന്തിക്കിൽ മഹാമതേ!
വിഷമം വിദ്വാന്മാക്കും നിണ്ണയിച്ചോതീടുവാൻ
ഈ രണ്ടുപക്ഷങ്ങളി,ലാദ്യമായിരിപ്പതും
മാരുതേ! വിദ്വാന്മാരിൽനിന്നു നീയറിഞ്ഞതും
ആയുള്ള പക്ഷത്തിനെഗ്ഗൗണമെന്നോതീടുന്നു
നീ ശ്രുതിവിദ്വാന്മാരിൽ നിന്നറിഞ്ഞതായീടും
രണ്ടാംപക്ഷമോ പാരം മുഖ്യമായിരിക്കുന്നി-
തുണ്ടാകേണ്ടിക്കാര്യത്തിൽ സംശയം നിനക്കിനി.
ഏവനു ചേർന്നീടുന്ന തത്വത്തിൻ വിചാരണ
ജീവന്മുക്തിപര്യന്തമവസാനിച്ചീടുന്നു.
മന്ദന്മാക്കേതാരിൽ പ്രീതിയെച്ചേക്കുമവൻ-
തന്നുടെ മനംതന്നെ പൂവ്വോക്തം ഗൗണാഭിഖ്യം.
ആ വിദേഹമുക്തിയിലവസാനിച്ചീടുന്ന-
താം വിചാരണയെവനുണ്ടായിക്കണ്ടീടുന്നു.
ഉത്തമന്മാക്കുള്ളതിൽ പ്രീതിചേക്കുമത്തത്വ-
വിത്തമൻ തന്മതം താനപരം പാരം മുഖ്യം.
ഗൗണപക്ഷത്തെക്കുറിച്ചേററവും നിരൂപിക്കിൽ
കാണുന്നു വിരോധങ്ങൾ പലതും മരുത്സൂനോ?
സഞ്ചിതകമ്മങ്ങളെ ഭുജിച്ചീടാതിരുന്നാൽ
സംഭവിക്കുകയില്ലാ ബ്രഹ്മബോധോല്പത്തിതാൻ.
വിഘ്നഹീനമായ്ത്തീന്നൊരാദ്യം ജാതമാം ജ്ഞാനം
വിഘ്നവത്തരമായ സഞ്ചിതക്കൂട്ടത്തിനെ
നശിപ്പിക്കുവാൻ തക്ക ശക്തിചേന്നതല്ലെന്നു
വിശിഷ്ടന്മാരാം മുനിശ്രേഷ്ഠന്മാർ കഥിക്കുന്നു.
ഭോഗംകൊണ്ടല്ലാതെന്നും സഞ്ചിതം നശിക്കാറാൻ
യോഗം വന്നീടായ്കില്ലോ പ്രായശ്ചിത്തവാക്യങ്ങൾ.

വ്യർത്ഥമായ് വരുമെങ്കിലുപപാപപ്രനാശം
സിദ്ധമാം പ്രായശ്ചിത്താൽ നീങ്ങിടാ മഹാപാപം.
ബ്രഹ്മഹത്യാദിമഹാ പാപങ്ങൾ നീങ്ങീടുവാൻ
സന്മതേ! പ്രായശ്ചിത്തവിധിയുണ്ടെന്നാകിലും.
കേവലമർത്ഥവാദമാണവ നിരൂപിച്ചാൽ
കൈവരാ പ്രായശ്ചിത്തഫലമജ്ഞനങ്ങളിൽ.
അവശ്യംചെയ്ത പുണ്യപാപൗഘഫലമനു-
ഭവിച്ചീടേണമവ ഭുജിച്ചീടാതേവനും.
നൂറുകല്പകോടികൾ കഴിഞ്ഞുകൊണ്ടീടിലും
മാരുതേ! തൽഫലൗഘം ക്ഷയിച്ചീടുകയില്ലാ,
ഇത്തരം പൂർവ്വപക്ഷപ്രതികൂലമായിത്താൻ
വർത്തിച്ചുകൊണ്ടീടുന്നു വിശ്രുതസ്മൃതിവാക്യം.
ആവിധ പാപികൾക്കും പരബ്രഹ്മപ്രകാശ-
മാവിർഭവിക്കയാലുമീശ്വരൻ ഫലങ്ങളെ
കൊടുക്കുന്നതിനാലും ഗുരു,തതോപദേശം
കൊടുത്തീടുകയാലും വൈഷമ്യം നേരിടുന്നു.
പ്രായശ്ചിത്തത്തെച്ചെയ്തുകൊള്ളായ്കിൽ ജന്മാദിക-
ളായീടും ഫലങ്ങളെക്കുറിച്ചു കാണും വാക്യം
മാരുതേ! സഫലമായീടു,മെങ്കിലോ ജ്ഞാനാൽ
ചേരും കർമ്മനാശമെന്നോതിയ വചനങ്ങൾ
വ്യർത്ഥമായ് തീർന്നീടേണ,മെന്നാകിൽ ജ്ഞാനംകൊണ്ടു
സിദ്ധമല്ലൊന്നും ജ്ഞാനം നിഷ്ഫലമെന്നും വരും.
"അഗ്നിയിൽപഞ്ഞിപോലെപ്പാപൗഘംജ്ഞാനമാക-
മഗ്നിയിൽദ്ദഹിക്കുമെന്നു"ള്ളൊരാശ്രുതിയാലെ
ആദ്യമായ്ക്കർമ്മവ്രാതവിഷയതാത്താൽ ഭോഗ-
വാർത്തയെങ്ങിനെ ചേരുമെന്നു ശങ്കിച്ചീടുകിൽ
കേട്ടുകൊണ്ടാലും ഭവാനുപപാപവ്രാതത്തെ-
ച്ചുട്ടു ഭസ്മമാക്കുന്നു ജ്ഞാനാഗ്നി തന്നിലെന്നോ.
പ്രാരബ്ധകർമ്മങ്ങളെബ്ഭസ്മമാക്കുന്നുവെന്നോ
സാരമാണെന്നുള്ളതു ബോധിച്ചുകൊണ്ടാലും നീ.
മാരുതേ! മഹാപാപവ്രാതവും മനുഷ്യർക്കു-
ചേരുമസ്സകാമങ്ങളായിടും പുണ്യങ്ങളും.

യാതൊരുകാലത്തിങ്കൽ ഭോഗത്താൽ നശിക്കുന്നു
വാദമില്ലക്കാലത്തിൽ സഞ്ചിതം നിശ്ശേഷമായ്
തൽസ്വരൂപമാകയാൽ നാശത്തെ പ്രാപിക്കുന്നു
വത്സ! കേൾക്കീവണ്ണമേ സഞ്ചിതം നശിച്ചീടും.
കാമ്യപുണ്യങ്ങളാലും പാപങ്ങളാലും തീൎത്ത-
താമീദേഹത്തിൽതന്നെ മറ്റു നിഷ്കാമങ്ങളാം
പുണ്യകൎമ്മവ്രാതങ്ങൾ ശ്രവണാദികളാലെ
നിൎണ്ണയം ജ്ഞാനത്തിനെജ്ജനിപ്പിക്കുന്നു സദാ.
പാരമ്പൎയ്യജാതമാം നിഷ്കാമപുണ്യകൎമ്മം
മാരുതേ! സദാ മോക്ഷസാധനമാകയാലെ.
ആൎക്കമായത്തു ഭോഗം ഗാത്രമെന്നിവ രണ്ടും
മോക്ഷകിലുണ്ടാക്കീടുകെന്നുള്ളതില്ലയല്ലോ.
അജ്ഞാനിക്കീശനാലും പരബ്രഹ്മസാന്നിദ്ധ്യാൽ
വിജ്ഞാനി തനിക്കുമേ നൽകുന്നു ഫലങ്ങളെ.
ജഡങ്ങളാണെങ്കിലും കൎമ്മങ്ങളനാരതം
സ്ഫുടമാകയാലവ നിത്യങ്ങളെന്നും ചൊല്ലാം.
ഫലങ്ങൾ ജാഗ്രത്തിങ്കൽ ജീവന്നു നൽകീടും ദുർ-
ബ്ബലപുണ്യപാപങ്ങൾ, പരം പ്രാബല്യമേറും
പുണ്യസഞ്ചയങ്ങളോ പാപവ്രാതമോ തക്ക-
വണ്ണമാം ഫലങ്ങളെ നൽകുവാൻ തുടങ്ങുമ്പോൾ.
തടസ്ഥപ്പെട്ടീടുന്ന പ്രബലകൎമ്മവ്രാതം
കൊടുക്കും ഫലം പിന്നെബ്ഭുജിച്ചു കഴിഞ്ഞാലോ
ഉടനെ സ്വപ്നാവസ്ഥതന്നിലോ തൽഫലഭാവം
കൊടുത്തീടുമെന്നുള്ളതുള്ളതിൽ ബോധിക്ക നീ.
അവസ്ഥാരഹിതനായ് സ്വാത്മാരാമനായെവൻ
ഭവിച്ചീടുന്നിതവൻ തങ്കൽ ചേൎന്നതാം ജ്ഞാനം.
പ്രബലമാകയാൽ തൻ പ്രാരബ്ധകൎമ്മശേഷം
വിഫലമായേ തീരുവെന്നതു ധരിച്ചാലും.
ദേഹാത്മഭാവം ഭവിച്ചീടുന്ന കാലത്തോളം
ദേഹികൾക്കുണ്ടായീടും പ്രാരബ്ധം മരുത്സൂനോ!
ദേഹാത്മഭാവമിഷ്ടപ്പെട്ടതല്ലതിനാലെ
ദേഹികൾ ജ്ഞാനമാൎന്നോർ പ്രാരബ്ധം ത്യജിക്കട്ടെ.

ആദികർമ്മങ്ങളായ സഞ്ചിതകർമ്മങ്ങളോ
ബോധിക്ക ബലിഷ്ഠങ്ങളായിരിക്കകയാലേ
അവയെബ്ഭുജിക്കാതെ നാശമായവയ്ക്കൊല്ലാ-
നവകാശമില്ലെന്നു ചൊല്ലുന്നു തത്വജ്ഞന്മാർ.
അന്തിമകർമ്മങ്ങളാം പ്രാരബ്ധകർമ്മങ്ങളോ
സന്തതം ദുർബ്ബലങ്ങളായിരിക്കകമൂലം
അവയെബ്ഭുജിക്കാതെ നാശമായവയ്ക്കൊല്ലാ-
നവകാശം സിദ്ധിച്ചിരിക്കുന്നതും ധരിക്കെടോ.
സത്തൽപ്പിച്ചൊന്ന പൂർവ്വമതു;മെന്നേവം രഘു-
സത്തമൻ സസന്തോഷമരുളിച്ചെയ്യുനേരം.
ഉത്തമൻ കപിവീരസത്തമൻ രാമൻതന്നോ-
ടിത്തരം വിനീതനായ് പിന്നെയുമുണർത്തിനാൻ.
അല്ലയോ ഭഗവാനേ! നിന്തിരുവടിയിപ്പോൾ
ചൊല്ലെഴും സഞ്ചിതാദി കർമ്മഫലവിനിയോഗം
നല്ലവണ്ണം കൃപാലോ! കല്പിച്ചുചൊൽകയാലെ-
ന്നുള്ളത്തിൽ പ്രബലമാം സന്തോഷം വളരുന്നു.
എങ്കിലു,മെനിക്കിപ്പോളന്യമാമൊരുശങ്ക-
യങ്കുരിച്ചിരിക്കുന്നു മൽഗുരോ! ജഗൽഗുരോ!
ജ്ഞാനിതൻ പുണ്യപാപം തൽബന്ധുമിത്രങ്ങളെ-
ത്താനണഞ്ഞീടുമെന്നു നിന്തിരുവടിയിപ്പോൾ
ശ്രുത്യനുസാരമായിക്കല്പിച്ച വാക്യാർത്ഥമാ
തത്വബോധദേശിക! രണ്ടുപക്ഷങ്ങളേയും
പാരമായ് വിരോധിച്ചുകൊള്ളുന്നു ഭഗവാനേ!
പ്രാരബ്ധസഞ്ചിതങ്ങൾ ഭോഗജ്ഞാനങ്ങളാലേ
നിശ്ശേഷം നശിച്ചുപോകുന്നാകിലവയ്ക്കാകെ
തൽശത്രുമിത്രങ്ങളിൽ വിനിയോഗമെങ്ങിനെ
സംഭവിച്ചീടുന്നതു? സംശയം നീങ്ങുംവണ്ണം
സാമ്പ്രതം സദയമായ്ക്കല്പിച്ചുകൊള്ളേണമേ.
ഇത്തരം ഹനുമാന്റെ ചോദ്യത്തെക്കേട്ടു തോഷി-
ച്ചുത്തരം രഘുശ്രേഷ്ഠനിത്തരമരുൾചെയ്താൻ.
മുമ്പിലും സമ്യക്ക് ജ്ഞാനോദയമുത്ഭവിപ്പതിൻ
പിമ്പിലും ലോകോപകാരാർത്ഥമായ് ചെയ്യുന്നതായ

നൈമിത്തികാഭിഖ്യ കൈക്കൊള്ളുമക്കർമ്മങ്ങൾ തൽ-
സ്വാമിക്കു തെല്ലുപോലുമുപയോഗഹീനവും
ബോധത്താൽ നാശം ഭവിക്കാത്തതുമാകയാലേ
ബോധിച്ചീടുക ഭവാനാപ്പുണ്യകർമ്മവ്രാതം.
കർമ്മകർത്താവുതന്റെ മിത്രങ്ങളായുള്ളോരെ-
സ്സന്മതേ! പ്രാപിച്ചുകൊണ്ടീടുന്നു നിരന്തരം.
സർവ്വലോകാനുഗ്രഹബുദ്ധിയില്ലാതെയുള്ള-
സർവ്വസംസ്തുതന്മാരാം വിദ്വാന്മാരനാരതം
അകൃതനൈമിത്തികം കാമ്യമെന്നീക്കർമ്മങ്ങൾ
സുകൃതിശ്രേഷ്ഠ! തെല്ലും ഭുജിക്കാത്തതിനാലും
ബോധത്താലവയ്ക്കു നാശം ഭവിക്കായ്കയാലും
ബോധിച്ചുകൊണ്ടാലുമപ്പാപകർമ്മങ്ങളെല്ലാം
ആ വിദ്വാന്മാർക്കു ചേരും ശത്രുസഞ്ചയത്തിങ്ക-
ലാവസിച്ചീടുമെന്നു തത്വജ്ഞന്മാരോതുന്നു.
ഇച്ചൊന്ന പുണ്യപാപകർമ്മങ്ങൾ മരുത്സൂനോ!
നിശ്ചയം പൂർവ്വജന്മകൃതമല്ലായ്കയാലേ
അവ സഞ്ചിതങ്ങളിൽ ചേർന്നവയല്ലാ നൂന-
മവ സാമ്പ്രതം ഭുജിച്ചീടുന്നതല്ലായ്കയാൽ
പ്രാരബ്ധകർമ്മങ്ങളിൽ ചേർന്നവയല്ലാ ദൃഢം.
ചേരുന്നതല്ലാ പുനർജ്ജന്മത്തിൽ തൽഫലൗഘം.
അതിനാലാഗാമികമാകയുമില്ലെന്നുള്ള-
തധുനാ ധരിച്ചാലുമിതിനാലുൾക്കാമ്പിങ്കൽ
ജ്ഞാനിയിലവയ്ക്കില്ലാ വിനിയോഗമെന്നിപ്പോൾ
ഞാനുരയ്ക്കുന്നേനിതു വിദ്വത്സമ്മതമതം.
ആപ്പരോക്ഷജ്ഞാനിതൻ സുകൃതപാപങ്ങളും
തൽ പ്രിയമിത്രശത്രുവൃന്ദത്തിൽ ചേരുമല്ലോ.
ഈ ലോക പ്രയാണകാലത്തിങ്കൽ ത്യാജ്യങ്ങളാ-
മീലോകപ്രഥിതൻ തൻപാപവ്രാതങ്ങളെല്ലാം
തൽശത്രുവൃന്ദത്തെയുമർദ്ധമാർഗ്ഗത്തിൽ പരി-
ശുദ്ധമായിട്ടിരിക്കും വിരജാനദിസ്നാനാൽ
സിദ്ധമാം പുണ്യവ്രാതം തൻ ബന്ധുവൃന്ദത്തെയു-
മുത്തമ കപിശ്രേഷ്ഠാമ സത്തമ! സംപ്രാപിപ്പൂ.

ഇച്ചൊന്ന പുണ്യപാപകർമ്മങ്ങൾ പരാത്ഥമായ്
നിശ്ചലബുദ്ധേ! ചെയ്തുകൊള്ളുക നിമിത്തമായ്
പത്മപത്രത്തിൽ നിൽക്കും നീർത്തുള്ളിപോലെപ്പര-
മാത്മജ്ഞാനിയിലവ ചെററും പററുകയില്ലാ.
മുമ്പിലും സമ്യൿജ്ഞാനോദയമുത്ഭവിപ്പതിൻ
പിമ്പിലും ചെയ്യപ്പെട്ടീടുന്ന നിത്യകർമ്മത്തിൽ
മുൻചെയ്തകർമ്മം സമ്യൿജ്ഞാനമുണ്ടാവാനായും
പിൻചെയ്ത കർമ്മം മോക്ഷസിദ്ധിക്കും സഹായമാം.
ഇത്തരം രാമദേവനരുളിച്ചെയ്തനേര-
മുത്തമൻ കപിവീരസത്തമനരുണത്തിനാൻ:—
നിത്യകർമ്മങ്ങൾ സമ്യൿജ്ഞാനപ്രാപ്തിയുണ്ടാവാ-
നെത്രയും സഹായികളെന്നു കല്പിച്ച വാക്യം
അത്യന്തമുചിതമായുള്ളതുതന്നെ രഘു-
സത്തമ! മോക്ഷത്തിന്നും സഹകാരികളായി
അവകളിരിക്കമെന്നിതുകാലം വരെയുമ-
ിവനില്ലറിവെന്നു ഭഗവൻ! ബോധിച്ചാലും.
അന്നപാകത്തിങ്കലും കാഷ്ഠദാഹത്തിങ്കലും
മന്നവ! വീതിഹോത്രൻ സ്വതന്ത്രനായപോലെ
അക്കർമ്മക്ഷയത്തിലും മോക്ഷത്തിങ്കലുമിങ്ങു-
നിൽക്കുന്നു സ്വതന്ത്രമായ് സർവ്വദാ സമ്യൿജ്ഞാനം.
സപ്രതിബന്ധജ്ഞാനത്തിന്നാകിൽ കർമ്മാപേക്ഷ-
മുഖ്യമായ് വേണമിങ്ങു ചിന്തിച്ചുകൊണ്ടീടുകിൽ
നിഷ്പ്രതിബന്ധജ്ഞാനത്തിന്നുമക്കർമ്മാപേക്ഷ-
മുഖ്യമാണെന്നു ചൊന്നാലായതെങ്ങിനെയാവും?
സർവ്വലോകേശ! "സമ്യൿജ്ഞാനമുണ്ടായാൽ പിന്നെ-
സ്സർവ്വദാ ചെയ്യേണ്ടതായില്ലവനെങ്ങുമൊന്നും."
ഇത്തരം വേദാന്തസിദ്ധാന്തമുള്ളതിനിന്നു
സിദ്ധിക്കുമന്യഥാത്വമത്രെ ത്വം ദൃഢമാകിൽ
ജീവന്മുക്തനായിട്ടും സമ്യൿ ജ്ഞാനിക്കുരൂപ-
മാനസനാശം സിദ്ധിച്ചീടാത്ത നിമിത്തത്താൽ
പിന്നെയും തദിന്ദ്രിയവ്രാതങ്ങൾ വിഷയങ്ങൾ
തന്നിലത്യന്താം യഥാർത്ഥമായ് പ്രവൃത്തിക്കും.

എന്നാലോ, ജീവന്മുക്തന്മാരായോർ സ്വേച്ഛാചാരം
തന്നിൽ വന്നണഞ്ഞീടാതാകുവാൻ വേണ്ടിസ്സദാ
ഇന്ദ്രിയങ്ങളെ വർണ്ണാശ്രമയോഗ്യങ്ങളായി
നിന്നീടും ധർമ്മാർത്ഥകാമങ്ങളാൽ ലാളിച്ചീടും.
ആ വിദേഹമുക്തരായ്‌വസിക്കും മഹാത്മാക്കൾ-
ക്കാവശ്യമാമത്രേ പമാനസവിനാശനം.
ഉന്നതസമാധികൾമൂലം ജീവന്മുക്തർക്കു
വന്നുചേരുന്നതില്ലാ യാതൊരു കാലത്തോളം
അക്കാലംവരെയ്ക്കും വാതാത്മജ! സമ്യക്ജ്ഞാനം
നിൽക്കുന്നു നിത്യകർമ്മവ്യാപാരാപേക്ഷയിൽതന്നെ.
അതിനാൽ പ്രബോധമോക്ഷങ്ങൾക്കു നിത്യകർമ്മ-
മധുനാ സഹായിയായ് നിൽക്കുമെന്നറിഞ്ഞാലും.
"നിത്യകർമ്മങ്ങൾ കൂടാതിരമായിട്ടൊന്നും
കർത്തവ്യമല്ലാ ബുധസത്തമൻ തനിക്കെന്നു"
ഏതിൽ നീയറിഞ്ഞാലും വേദാന്തവാക്യമതി-
ലുത്തമകപിവീരസത്തമ! കണ്ടീടുന്നു.
വിഷയങ്ങളിൽ സ്വാഭാവികമായ് സഞ്ചരിക്കും
വിഷമേന്ദ്രിയങ്ങളെ സ്വാശ്രമധർമ്മങ്ങളാൽ
ലാളനം ചെയ്തീടുകിലുത്തമശ്രേയസ്സെന്നു
കേളികേട്ടീടും വിദേഹാവസ്ഥയാകുമല്ലോ.
ബ്രഹ്മജ്ഞാനത്താൽ കായവാങ്മനഃകൃതങ്ങളാം
കർമ്മങ്ങൾക്കഖിലവും സംക്ഷയം ഭവിക്കുകിൽ
അതുതാൻ വിദേഹനായ മർത്ത്യന്നു വിഭൂഷണ-
മതുകാണുമ്പോളാശ്ചര്യപ്പെടും മഹജ്ജനം.
പ്രാണനിദ്ദേഹത്തിങ്കലിരുന്നീടുമ്പോൾ തന്നെ
പ്രാണഹീനമാം പ്രേതമെന്നതുപോലെസ്സദാ
സന്യാസിയായി വാണീടേണമെന്നോതീടുന്നു
ധന്യന്മാർ സർവ്വലോകമാന്യന്മാർ മഹാത്മാക്കൾ.
തലയിൽ പക്ഷിക്കൂട്ടം കൂടുകെട്ടിക്കളിക്കും
നിലയെസ്തുതിക്കുന്നു സർവ്വാർത്ഥതത്വജ്ഞന്മാർ.
ഹഠരാജാദിയോഗഹീനരായൂഹാപോഹ-
പടുവല്ലാതെയായി ശ്രവണഹീനനായി

വൎത്തിക്കുന്നവൻപോലും ഗുരുവിൻ കൃപാമൃത-
സിദ്ധിയാൽ ലക്ഷ്യാൎത്ഥത്തെസ്സേവിച്ചു കൃതാൎത്ഥനായ്
കേവലയോഗംകൊണ്ടു ലളിതമായിട്ടേവ-
മാവിലമകന്നണഞ്ഞീടുന്നു പരംപദം.
ചിത്തപ്രാണേന്ദ്രിയങ്ങൾക്കഖിലം രൂപനാശം
സിദ്ധമായിരിക്കുമസ്സാംഖ്യയോഗീന്ദ്രൻ തങ്കൽ
മാരുതേ! വൎണ്ണാശ്രമവിധിയും നിഷേധവും
ചേരുകില്ലദ്ദേഹത്തെയവ ബാധിക്കാ നൂനം.
പ്രാരബ്ധഭോഗങ്ങളിലിച്ഛയൊട്ടുണ്ടെന്നാകിൽ
പേരാന്ന വിദ്വൽശ്രേഷ്ഠനാകിലും നിരന്തരം.
സ്വാശ്രമാചാരങ്ങളെയനുഷ്ഠിച്ചുകൊള്ളേണ-
മശ്രമമെന്നു നന്നായിന്നു നീയുറിഞ്ഞാലും.
സമൎത്ഥ! സമീരണനന്ദന! ഞാനുരച്ച-
സമസ്താൎത്ഥങ്ങളേയും മനസ്സിൽ ധരിച്ചു നീ
ശങ്കകളുണ്ടെന്നാകിലിനിയും ചോദിച്ചാലും
ശങ്കിച്ചീടേണ്ടാ കഥിച്ചീടാം ഞാനസംശയം.

ഇങ്ങിനെ കൎമ്മവിഭാഗയോഗമെന്ന പത്താമദ്ധ്യായം കഴിഞ്ഞു.



# പതിനൊന്നാം അദ്ധ്യായം.

ശ്രീരാമചന്ദ്രൻ തന്റെ വാക്യമിതാദരംകേട്ടുൾ-
ത്താരിലത്യന്താനന്ദമാൎന്നതിഭക്തിയോടും
താരൊത്തതൃപ്പാദാബ്ജയുഗത്തിൽ പതിച്ചുകൊ-
ണ്ടാരാലിത്തരം ബോധിപ്പിച്ചിതു മരുത്സുതൻ.
അല്ലയോ ദയാംബുധേ! ശ്രീരാമചന്ദ്രപ്രഭോ!
ചൊല്ലെഴും ഗുരുശ്രേഷ്ഠന്മാൎക്കെല്ലാം മഹാഗുരോ!
വാക്കുകൾക്കവൎണ്ണ്യമാം നിന്തിരുവടിക്കെഴും
ശ്ലാഘ്യമാം മഹാഭക്തവാത്സല്യമെന്തോതട്ടേ

കരകാണാതെയുള്ള സംസാരസമുദ്രത്തിൽ
പരമസന്താപമാന്നീവണ്ണം വാഴുമെന്നെ
കരയേററുവാനേററം ബദ്ധശ്രദ്ധനായ്പാരം
കരുണാർദ്രചിത്തനായ്നിന്തിരുവടി നിത്യം
വത്തിച്ചീടുകകൊണ്ടു മാമകമജ്ഞാനങ്ങ-
ളത്രയും നശിച്ചു ഞാൻ മുക്തനായ്വരും നൂനം.
സത്വം രാജസം തമസ്സെന്നീനാമങ്ങളോട്ടു-
മെത്രയും പ്രസിദ്ധമായുണ്ടല്ലോ ത്രിഗുണങ്ങൾ.
കർമ്മികളായോർ ഭക്തന്മാരായോർ ജ്ഞാനിയായോ-
രമ്മട്ടിൽ യോഗശാസ്ത്രപാണ്ഡിത്യം കലന്നുള്ളോർ
എത്രയും പ്രസിദ്ധന്മാരീനാലുവിധമുള്ളോ-
രുത്തമന്മാരാമിവരാഗുണഭേദങ്ങളെ
കയ്ക്കൊണ്ടുവാണുകൊള്ളും സ്ഥിതിയും ഫലങ്ങളു-
മുൾക്കൊണ്ടിടുന്നവണ്ണമരുളിച്ചെയ്യേണമേ.
ഇത്തരം ഹനുമാൻെറ വാക്കുകൾ കേട്ടിട്ടതി-
നുത്തരം രഘുശ്രേഷ്ഠനിത്തരമരുൾ ചെയ്താൻ:—
സാത്വീകാശ്രിതന്മാരാം കർമ്മികളീലോകത്തി-
ലുത്തമശ്രുതിസ്മൃതിപ്രോക്തനിത്യകർമ്മത്താൽ
ഒട്ടുമേ ഫലാപേക്ഷ കൂടാതെ നിരന്തരം
ഹൃഷ്ടനാകുന്ന വിഷ്ണുവാം ജനാർദ്ദനനെന്നെ
സുമതേ! സാത്വികകർമ്മികളായിരിപ്പവർ
ക്രമമായ് പരിശുദ്ധവേദാന്തമാഗ്ഗത്തിനാൽ
സിദ്ധമായ്പരോക്ഷാപരോക്ഷജ്ഞാനങ്ങളന്ത്യേ
നിസ്തുലസദാനന്ദപരമാത്മാവായ്നിത്യം
അവ്യയനാകുമെന്നെ പ്രാപിച്ചുകൊണ്ടിടുന്ന
ദിവ്യന്മാർ സദ്പാപനിർമ്മുക്തന്മാരാമവർ.
സ്വർഗ്ഗത്തെ കാമിക്കയാലിന്ദ്രാദിദേവന്മാരെ
മുഖ്യയജ്ഞാദ്യങ്ങളെച്ചെയ്തു തോഷിപ്പിപ്പവർ
രാജസഗുണാശ്രിതകർമ്മികളായിടുന്ന
രാജസകർമ്മികളായിരിക്കുമവരെല്ലാം
അതുലം സുരലോകഭോഗത്തെ സുരരൊത്തു
മതിയിൽ തോഷത്തോടും ഭുജിച്ചു വസിച്ചീടും.

പുണ്യഫലം ക്ഷയിക്കുമ്പോൾ പിന്നെയുമീലോകത്തെ
നിർണ്ണയം പ്രാപിച്ചീടുമവരെന്നറിക നീ.
കർമ്മികൾ താമസാഖ്യഗുണയുക്തന്മാർ കാമ്യ-
കർമ്മത്തിൽ മാത്രം സദാ ചേർന്നീടും ചിത്തമുള്ളോർ
സതതംകർമ്മങ്ങളാലാർജ്ജിക്കപ്പെട്ട വിത്ത-
ത്തിയാൽ സ്വകുഡുംബാസക്തിയെക്കാണിച്ചിട്ട്
എത്രയും ഭയങ്കരമായും ചിത്രഗുപ്താദി-
നിസ്തുലാജ്ഞാകരന്മാരാലഭിരക്ഷ്യമായും
വർത്തിക്കും നരകത്തെ പ്രാപിച്ചു സന്താപങ്ങ-
ളത്യന്തം ഭുജിച്ചതിൽ പിമ്പുപിന്നെയുമവർ
പട്ടി, തൊട്ടോരോ കിഴിഞ്ഞുള്ള ജന്തുക്കളായി-
ക്കഷ്ടം! ഭൂമിയിൽ വന്നു പിറന്നു കഷ്ടപ്പെട്ടു
സതതം പ്രാപിച്ചുകൊണ്ടീടുന്നിതവരധോ-
ഗതിയെന്നുള്ളതു ബോധിച്ചുകൊണ്ടാലും നീ.
ശംഖചക്രാബ്ജഗദാധാരിയാമെന്നെ നിത്യം
തങ്കരൾതന്നിൽ കാമലേശവും കലരാതെ
ശ്രുതിഘോഷിതങ്ങളാം ധ്യാനാദ്യങ്ങളെക്കൊണ്ടു
മതിയിൽ ഭക്തിയോടുമാർ ഭജിച്ചുകൊള്ളുന്നു.
സാത്വികഗുണയുക്തഭക്തന്മാരവരത്രേ
കീർത്തിച്ചുകൊണ്ടീടുന്നിതവരെസജ്ജനൗഘം.
എന്നുടെ ലോകത്തിങ്കൽ സാത്വികഭക്തന്മാരാം
ധന്യന്മാർ സർവ്വലോകമാന്യന്മാരവർ പിന്നെ
മമ പാർഷദന്മാരാലാനയിക്കപ്പെട്ടിട്ടു
സുമതേ! ഞാനവർക്കായുപദേശം ചെയ്തു
എന്നോടൊന്നിച്ചുചേർന്നു മാമക പരംപദം
തന്നെ പ്രാപിച്ചു സംപ്രാപിക്കുന്നു നിത്യാനന്ദം.
നിതരാം ശിഷ്യരോടും സാളഗ്രാമാദിയാകും
പ്രതിമാനിവഹത്തിലച്ചനാദികൾ ചെയ്തു
ഹരിയാമെന്നെബ്ഭജിക്കുന്നവരാരാണവ-
രറിക ഹരിശ്രേഷ്ഠ! രാജസഭക്തരെല്ലാം.
സന്മതേ! മത്സാലോക്യം പ്രാപിച്ചു മരുത്സൂനോ!
ബ്രഹ്മാദിദേവന്മാർക്കും ദുർല്ലഭങ്ങളായുള്ള

ഭോഗസഞ്ചയങ്ങളെബ്ഭുജിച്ചിട്ടവർ പിമ്പീ-
ലോകത്തിൽ സൽബ്രാഹ്മണവംശത്തിൽ പിറന്നീടും
സാത്വീകഭക്തന്മാരായ്ത്തീൎന്നിട്ടജ്ജന്മംകൊണ്ടേ-
നിത്യമാം പരംപദമായവരടയുന്നു.
ഭക്തവേഷത്തെക്കെട്ടി ശ്രുത്യാചാരങ്ങളെന്യേ
വിത്താദ്യങ്ങളെപ്പാരം ഹരിപ്പാനായിക്കൊണ്ടേ
മാമകഭജനത്തെച്ചെയ്തീടുന്നവൻ തന്നെ
താമസഭക്തനെന്നു ചൊല്ലുന്നു വിദ്വജ്ജനം.
താമസഭക്തന്മാരായ് ലോകത്തിൽ വൎത്തിപ്പവർ
പാമരന്മാരെപ്പോലെയുള്ളവരാകയാലെ
ഘോരമായ്നരകദുഃഖങ്ങളെബ്ഭുജിച്ചിട്ടു
സാരമേയാദിഹീനയോനിയിൽ പിറന്നീടും.
വൈരാഗ്യാദിസാധനാലംകൃതന്മാരായെന്നും
മാരുതേ! ബ്രഹ്മാത്മൈക്യമനനനിഷ്ഠന്മാരായ്
ആശ്രമാചാരങ്ങളാൽ ഭാസുരന്മാരായ് വിശ്വ-
വിശ്രുതന്മാരായീടും സാത്വീകവിജ്ഞാനികൾ.
യതികളായീടിലും ഗൃഹസ്ഥന്മാരാകിലു-
മതിമാന്യന്മാരവരേററം ദുർല്ലഭമായ
മാമകലോകംതന്നെ പ്രാപിച്ചെന്നോടുകൂടെ
മാമകം പരാപദം പ്രാപിക്കും നിസ്സന്ദേഹം.
സംസാരാസക്തചിത്തന്മാരായി ശിഷ്യവൃന്ദ-
സംസദിചിലകാലം ശ്രുത്യൎത്ഥങ്ങളെ നന്നായ്
സ്മരിച്ചുവൎത്തിക്കുവോരുണ്ടു മേദിനിയിങ്കൽ
ധരിക്കുംകാമ്പിലവർ രാജസവിജ്ഞാനികൾ
അവരും മല്ലോകത്തെ പ്രാപിച്ചു മഹാഭോഗ-
നിവഹം ഭുജിച്ചിട്ടു പൂൎവ്വവാസനയോടും
അവനീതലം തന്നിൽ പിറന്നുകൊണ്ടീടുന്നി-
തവരും ക്രമംകൊണ്ടു മുക്തരായ്വരുമല്ലോ.
വിഷയാസക്തചിത്തന്മാരായും ധനംനേടാൻ
വിഷയമാക്കി നാനാസങ്കരവൎണ്ണങ്ങൾക്കായ്
വേദാൎത്ഥോപദേശത്തെച്ചെയ്തീടുന്നവരായും
മേദിനിയിങ്കലുണ്ടു താമസജ്ഞാനിവൃന്ദം.

ഘോരരൗരവമുഖ്യനാരകങ്ങളിൽ വീണു
പൊരിച്ചു സങ്കടങ്ങളത്യൎത്ഥം ഭുജിച്ചിട്ടു
മാരുതേ! വേദനിന്ദാപരരാമവർ പിന്നെ
സാരമേയാദിഹീനയോനിയിൽ പിറക്കുന്നു.
നിദിദ്ധ്യാസനത്തിങ്കലാസക്തന്മാരായ് സത്യ-
മപരോക്ഷാത്മലാഭാൽ വിഗതസ്പൃഹന്മാരായ്
പ്രാരബ്ധദേഹാന്തത്തിലുൽക്രാന്താദികളൊട്ടും
ചേരാതെയിരിക്കുവോർ സാത്വികയോഗിശ്രേഷ്ഠർ
സകല വേദാന്തസംസിദ്ധമാം പരംപദം
അകളങ്കിതരവരനിശം പ്രാപിക്കുന്നു.
സദ്യോ ജീവന്മുക്തരെന്നിദ്ധരിത്രിയിലുള്ള
വിദ്വാന്മാരവരെത്താൻ സന്തതം പുകഴ്ത്തുന്നു.
സദസ്സിൽ ധ്യാനനിഷ്ഠനാകിലും വേണ്ടുംവണ്ണം
മനസ്സിൻ നാശമെന്നിത്യാദി സിദ്ധിക്കാതെയും
നിത്യസാകാര പരംപുരുഷവരങ്ങളായ്-
വൎത്തിക്കും ശബ്ദാൎത്ഥങ്ങളും ചിത്തത്തിൽ ചേൎന്നുയും
പ്രാരബ്ധജാതമാകുമുൽക്കടസങ്കടങ്ങ-
ളാരിഹ സദാകാലം ഭുജിച്ചും വസിക്കുന്നു
രാജസയോഗിവൃന്ദമാണെന്നു വിദ്വജ്ജന-
രാജി വൎണ്ണിച്ചീടുന്നിതിവരെക്കപീശ്വര!
ക്രമജീവന്മുക്തന്മാരാണിവരെന്നുള്ളതു
സുമതേ! തത്വാൎത്ഥസംവിത്തുക്കളോതീടുന്നു
ഇപ്രസിദ്ധയോഗികൾ ദേഹാന്തകാലത്തിങ്കൽ
മല്പരംപദം ക്രമാൽ പ്രാപിച്ചുകൊണ്ടീടുന്നു.
ബ്രഹ്മധ്യാനത്തിൽ തെല്ലുമാദരവില്ലാതെയും
തന്മനമനാഭാഖ്യമാകുമാവൃത്തിയാലെ
ആക്രാന്തമായുമുള്ള മാനുഷ്യരനാരതം
മുഖ്യമാം സ്വാശ്രമാനുകൂലാചാരജാലത്തിൽ
തല്പരന്മാരായ് ദുരാചാരൗഘപ്രസക്തിത-
ന്നൽപ്പൂവിൽ തെല്ലുപോലുംബോധിച്ചുകൊള്ളാതെയായ്
വൎത്തിച്ചുകൊള്ളുന്നവർ താമസയോഗികളെ-
ന്നുത്തമ സൎവ്വതത്വവിത്തമന്മാരോതുന്നു.

മാമകലോകത്തിങ്കൽ താമസയോഗിവൎയ്യർ
താമസിച്ചീടുമല്ലോ പരമസൗഖ്യത്തോടും.
തദനന്തരം മറുജന്മത്തിൽ ബ്രഹ്മാത്മൈക്യ-
വിദിതയോഗിയായി ബ്ഭൂമിയിൽ പിറന്നിട്ടു
സൎവ്വതമവരെന്നെ പ്രാപിച്ചുകൊള്ളുമെന്നു
മതിയിൽ ഭവാൻ ബോധിച്ചീടുക വാതാത്മജ!
സത്വാദിഗുണങ്ങളിൽ കാൎയ്യകാരണഭേദം-
വൎത്തിക്കും വിധമിനിച്ചൊല്ലുവൻ കേട്ടാലും നീ.
കാൎയ്യകാരണവികൃതാവികൃതഭേദത്താ-
ലാൎയ്യന്മാർ സത്വാദ്യങ്ങളാം ഗുണത്രിതയത്തെ
ആറുമാതിരിയായിട്ടറിയത്തക്കതെന്നു
പേരുകേട്ടുള്ള തത്വജ്ഞാനികളോതീടുന്നു.
സുകപേ! കേൾക്കിൽ മൂന്നിൽ കാൎയ്യങ്ങളായിരിക്കും
ത്രിഗുണസമ്പന്നന്മാർ പ്രകൃതയോഗീന്ദ്രരാം.
കാരണങ്ങളായിട്ടും ത്രിഗുണമിന്നങ്ങവർ
പാരിങ്കൽ വരൻ വരീയാൻ വരിഷ്ഠനെന്നേവം
താമസം രാജസം സാത്വികമീ ക്രമത്തോടു-
മാമവർ മൂന്നു ജീവന്മുക്തന്മാരായിടുന്നു.
കർമ്മികളായോർ ഭക്തന്മാരായോർ ജ്ഞാനിയായോ-
രിമ്മട്ടു ചൊല്ലീടുന്നോരൊൻപതു പേരുമെന്നും
സന്മത ത്രിവൃത്കൃതഗുണസമ്പന്നന്മാരാ-
ണിമ്മന്നിലവരായോഗീന്ദ്രർ വിലക്ഷണർ.
എങ്ങിനെ ത്രിവൃത്കൃതമെന്നതെന്നുള്ളതിപ്പോ-
ളിങ്ങു ഞാൻ വിശദമായ്ക്കാണിച്ചു തന്നീടുവൻ.
വിശ്വൻ, തൈജസൻ, പ്രാജ്ഞനെന്നീജീവന്മാർ വിശ്വ-
വിശ്വൻ, വിശ്വതൈജസൻ, വിശ്വപ്രാജ്ഞനെന്നായും.
തൈജസവിശ്വൻ, പിന്നെ തൈജസതൈജസനും,
തൈജസപ്രാജ്ഞനെന്നു മൂന്നുമാതിരിയായും
പ്രാജ്ഞവിശ്വൻ മാരുതേ! പ്രാജ്ഞതൈജസൻ പിന്നെ
പ്രാജ്ഞപ്രാജ്ഞനെന്നായുമാ ത്രിവൃത്കരണത്താൽ
ഒൻപതായ വിദ്യാകാൎയ്യസ്വരൂപങ്ങളായി
സമ്പ്രതി കണ്ടീടുന്നതെങ്ങിനെയായീടുന്നു,

ബ്രഹ്മവിഷ്ണുരുദ്രാമീശ്വരന്മാരായോരും
സന്മതേ! ജീവന്മാരെപ്പോൽ ത്രിവൃത്കൃതരായി
മായാകാര്യൈകരൂപന്മാരായി തത്വശാസ്ത്ര-
ന്യായകർത്താക്കളായോരെങ്ങിനെ ചൊല്ലീടുന്നു
അങ്ങിനെ തന്നെയല്ലോ സത്വാദിഗുണത്രയ-
മിങ്ങു മാരുതേ! ത്രിവൃത്കൃതമാവുകയാലെ.
കർമ്മികളാദിയാകുമവരെയൊൻപതായി-
ട്ടിമ്മട്ടു ചൊൽവാനിടയായതെന്നറിഞ്ഞാലും.
പേരാളും ത്രിവൃത്കൃതന്മാരാമീശ്വരന്മാരും
മാരുതേ! വിശ്വവിശ്വാദ്യൊൻപതു ജീവന്മാർക്കും
ഉപരിസ്ഥിതന്മാരാണെങ്കിലുമിവരേക്കാ-
ളുപരിസ്ഥിതരാണു മുൻചൊന്ന യോഗീന്ദ്രന്മാർ.
കേട്ടാലുമജാമന്ത്രപ്രോക്തമാം പ്രകൃതിതാൻ
ശ്രേഷ്ഠയായ് ചിന്മയിയാം ശക്തിയായിരിക്കയാൽ
ത്രിഗുണസാമ്യാവസ്ഥയുള്ളോരിപ്രകൃതിയെ
മികവാർന്നനുഭവിച്ചീടുമീയോഗീന്ദ്രന്മാർ
സർവ്വദാ കാര്യത്രിഗുണങ്ങളെ ചേർന്നോരാകിലും
സർവ്വഥാ ത്രിവൃത് കൃതഗുണാധീനരാകയാൽ
സാമാന്യജീവന്മാരാമീശ്വരദാസന്മാര-
ല്ലാ, മാന്യാത്മാക്കളെന്നും മേലായിട്ടിരിപ്പവർ.
അവിദ്യയായ ജഡശക്തിയെയാസ്പദിച്ചു
വിവർത്തന്മാരായുള്ളോരധമസ്ഥിതിയുള്ളോർ
വിദ്യയായ് ചിച്ഛക്തിയായിരിക്കും പ്രകൃതിയെ
പ്രത്യഥമാസ്പദിച്ചു വാണീടുമായോഗികൾ
സകല ജീവന്മാർക്കും സകലേശ്വരന്മാർക്കും
മികവാർന്നവരെന്നു നിശ്ചയിച്ചുരച്ചീടാം.
ചിലരീ ഗുണത്രയമവിദ്യാകാര്യമെന്നും
ചിലരോതുന്നു മായാകാര്യമാണെന്നു;മെന്നാൽ:
രണ്ടുപേരോതുന്നതും ശരിയാകയില്ലെന്നു-
കൊണ്ടെന്നാലതു കേട്ടുകൊണ്ടാലും മരുത്സൂനോ!
മായയ്ക്കുമവിദ്യയ്ക്കും ത്രിഗുണം കാരണമാ-
ണായതുകൊണ്ടു പാർത്താൽ വിഷമാവസ്ഥയുള്ള

മായയ്ക്കുമവിദ്യയ്ക്കും സാമ്യാവസ്ഥ പൂണ്ടുള്ള-
തായൊരപ്രകൃതി കാൎയ്യം വരുന്നതല്ലെങ്ങും.
കാൎയ്യകാരണസ്വരൂപങ്ങളാമാറുവിധ-
മാൎയ്യങ്ങളായിരിക്കും ഗുണങ്ങൾക്കന്യങ്ങളാം.
അത്രിവൃത്കൃത ജീവേശ്വരസംജ്ഞ കയ്ക്കൊണ്ടു
വൎത്തിക്കും ഗുണങ്ങളെ മുമുക്ഷുക്കളായുള്ളോർ
ത്യജിക്കത്തക്കതാണെന്നോതുന്നു; ബ്രഹ്മാത്മൈക്യാ
വ്രജിച്ചിട്ടുള്ള നിത്യാനന്ദാത്മാക്കളായുള്ളോർ.
എന്നാലോ, പരബ്രഹ്മഗുണങ്ങളായിസ്സദാ
നിന്നുകൊള്ളുന്നതായ കാരണത്രിഗുണങ്ങൾ.
പരമപുരുഷൻ തൻഗുണങ്ങളായിക്കാണു-
ന്നൊരു വിശ്രുതകാൎയ്യത്രിഗുണങ്ങളെന്നിവ.
ആൎയ്യരാലനുദിനം സ്വീകാൎയ്യമാകുന്നുവെ-
ന്നാൎയ്യസൽബുദ്ധേ! ഭവാൻ നന്നായി ബോധിച്ചാലും.
ഒന്നുതാൻ നിൎഗ്ഗുണമായിരിക്കും വസ്തു; വതു-
തന്നെയാണ സ്വരൂപബ്രഹ്മം; മററുള്ളവയെല്ലാം
സഗ്ഗുണമായീടുന്നിതെന്നു നിശ്ചയമായി
സകലശുദ്ധാദ്വൈതവാദികളോതീടുന്നു.
ആയവർ ശുദ്ധേഷ്ടാദി ഭ്രൂത്രയമായിട്ടുള്ള-
തായ കാൎയ്യങ്ങളാമത്രിഗുണങ്ങളെയെന്നും
പ്രാപിക്കാത്തവരാണെന്നാകിലും സദാകാലം
ചാപല്യംമൂലം നിജ സഗ്ഗുണബുദ്ധിയാലെ
സതാപത്യാദിത്രയഭൂമികളായ് നിത്യം
വൎത്തിച്ചീടുന്നതായ കാരണത്രിഗുണങ്ങൾ.
നിശ്ശേഷം പരിത്യജിച്ചീടുന്നിതവരെത്താൻ
നിശ്ചയിക്കേണം ജ്ഞാനവഞ്ചകരെന്നുതന്നെ.
മാനസവാക്കുകൾക്കഗോചരമാം വസ്തുവേ
മാനസംകൊണ്ടുതന്നെക്കണ്ടറിഞ്ഞിതെന്നഹോ!
വാക്കിനാലിവരെന്നും ചൊല്ലുകയാലേയെന്നും
നിക്കമില്ലാത്ത "ജ്ഞാനവഞ്ചക"രിവരല്ലോ.
സച്ചിദാനന്ദസ്വരൂപങ്ങളായിരിക്കുമെൻ
നിശ്ചലമായിരിക്കും ത്രിഗ്ഗുണങ്ങളെസ്സദാ.

നന്നായിട്ടമരേശ നാന്മുഖാദ്യന്മാരായ
മാന്യന്മാരുപാസിച്ചുകൊള്ളുന്ന മഹാമതേ!
കാരണകാര്യ്യ ത്രിഗുണങ്ങളെച്ചേൎന്നിട്ടുള്ള
പേരാൎന്ന പരബ്രഹ്മ പരമപുരുഷന്മാർ
തങ്ങളെയുപേക്ഷകൂടാതുപാസിച്ചുകൊണ്ടി-
ട്ടിങ്ങു വാണീടുമരൂപബ്രഹ്മവാദകന്മാർ
മുക്തരായ് ഭവിക്കയില്ലെന്നുമേയെന്നു കപി-
മുഖ്യ! നീയ്യിന്നു നന്നായറിഞ്ഞുകൊണ്ടീടേണം.
അതിനാലഞ്ജനേയ! മാമക വാക്യങ്ങൾ നി-
ന്മതികൊണ്ടാദരിച്ചു ജീവന്മുക്തിസിദ്ധിപ്പാൻ
കാരണങ്ങളായുള്ള മൽഗുണത്രിതയത്തെ
നേരോടുമുപാസിച്ചുകൊൾകനീ ഗുണാംബുധേ!
ഇക്കാൎയ്യകാരണങ്ങളാലേയീവ്യവഹാര-
മുഖ്യാവസ്ഥയിൽ സാധോ! ഗുണങ്ങളെന്നുതന്നെ
പേരുള്ളതാണെന്നാലും നിൎഗ്ഗുണങ്ങളെന്നുള്ള-
പേരുള്ളതത്രേ പരമാത്ഥമാം ദശയിങ്കൽ
ഇതിൽനിന്നപരമാമായ ƒ രൂപാഖ്യബ്രഹ്മ-
മതു വാതജന്മാവേ! നിഷ്പ്രതിയോഗിയായി
വൎത്തിക്കകൊണ്ടതിങ്കൽ ഗുണസംജ്ഞയുംപിന്നെ
ശ്രദ്ധിക്കക ƒ ഗുണമെന്നുള്ള സംജ്ഞയുമേററം
ദൂരമായിരിക്കുന്നിതെന്നു സന്തതം പാരിൽ
സാരതത്വാത്ഥജ്ഞന്മാരഖിലം ചൊല്ലീടുന്നു.
അതിനാൽ ഗുണങ്ങളാൽതന്നെയഗ്ഗുണങ്ങളേ
മതിമൻ! സംത്യജിച്ചു മേരുതുല്യനായ് നിത്യം.
സുസ്ഥിരബോധത്തിങ്കൽ നിഷ്ഠയെയുപാശ്രയി-
ച്ചത്യന്തം, പിന്നെസ്സാധോ! മൽഗുണത്രിതയത്തെ
ക്രമമായ് ദ്ധ്യാനവിദ്യാദ്യങ്ങളെന്നു ചൊല്ലു-
മമലസമാധികൾ മൂലമാശ്രയിച്ചാലും.

ഇങ്ങിനെ ഗുണത്രയവിഭാഗയോഗമെന്ന പതിനൊന്നാമദ്ധ്യായം കഴിഞ്ഞു.



# പന്ത്രണ്ടാം അദ്ധ്യായം.

ജഗദുദയഭരണഹരണപ്രഭാവം പെട്ടം-
ജാനകീനായകൻ തൻ പാദപങ്കജം.
അകമലരിലമിത തരഭക്തിയോടോൎത്തുകൊ-
ണ്ടഞ്ജനാപുത്രനുണൎത്തിച്ചിതിങ്ങിനെ:—
രഘുതിലക! പരമകരുണാംബുധേ! ശ്രീപതേ!
രാമചന്ദ്രപ്രഭോ! രാജീവലോചന!
വിപുലതരമഖിലകലുഷൌഘവിനാശനം
വിശ്വരൂപം വിഭോ! താവകമത്ഭുതം.
അടിമലരിനടിമയിവനറിവതിനകക്കാമ്പി-
ലാഗ്രഹിക്കുന്നുണ്ടടിയനിലേററവും.
കരുണയൊടുമരുളിടുക; കരളിലടിയനുള്ള
കാലുഷ്യമെല്ലാമകന്നു നന്നാകുവാൻ.
കപികുലവരനുടയവചനമിതി കേൾക്കവേ
കഞ്ജായതേക്ഷണനൻപോടരുളിനാൻ.
കരളിലതികരുണയൊടു ഭീമസേനന്നു നീ
കാലാന്തരംകൊണ്ടു കാട്ടിക്കൊടുപ്പതായ്
അകമലരിലനവരതമറിയുകഖിലക്ഷമ-
ത്യാനന്ദമേകുന്നതാകുമെൻ വിഗ്രഹം.
അഖിലകപികുലതിലക! നിന്നോടുരച്ചിടാ-
മാദരവാൻ നീ കേട്ടുകൊണ്ടീടുക.
പ്രബലമകമലരിലരിവനദഹന! നിന്നിൽ നൽ-
പ്രേമംനിമിത്തം വശീകൃതനാകയാൽ
മഹിതഗുണഗണനിലയവാചാമഗോചര-
മാണെങ്കിലും, മൽസ്വരൂപം മഹത്തമം.
പറവനഹമിഹ മനസി ബോധിച്ചു കൊൾകെടോ!
പാരിച്ചൊരജ്ഞാനമാകെയൊട്ടാപടി.
മമ മഹിതമായാവിലാസ സങ്കല്പിതം
മാമകാത്യത്ഭുതാകാരം ഭയങ്കരം

വിഗതഭയമയി! സകലമിന്നു കേട്ടീടു നീ
വിശ്വരൂപജ്ഞാനമാനന്ദദായകം.
രഘുതിലകനമലനിതി മൃദുതരമുരയ്ക്കവേ
രാമനെ വന്ദിച്ചുണർത്തിച്ചു മാരുതി:—
"അനവരതമമിതതര മംഗളങ്ങൾക്കെല്ലാ-
രാവാസഗേഹമാം നിൻ ദിവ്യവിഗ്രഹം.
എവനുമകമതിലുടയകൊടിയഭയസഞ്ചയ-
മേകശ്രവണമാത്രത്താലകററുമേ."
ഇതിജഗതിവിബുധതതിഘോഷിച്ചുകൊണ്ടീടു-
മീരിതം സത്യമായിട്ടിരിക്കും വിധൌ.
അഭയമനുദിനമരുളുമങ്ങതൻ വക്ത്രമാ-
മംഭോരുഹത്തിൽ നിന്നാരൂപവൈഭവം
അറിയുമിവനതുപൊഴുതുഭയമിഹ ജനിക്കുവാ-
നംഭോജലോചന! ഹേതുവുണ്ടായ്‌വരാ.
ഇതി സുമതിസകലകപികുലതിലകനോതീടു-
മീരിതം കേട്ടരുളിച്ചെയ്തുതെ വിഭു.
അരുതരുതു പറയരുതു കപിവര! ഭവാനേവ-
മാ വിശ്വരൂപ പ്രഭാവബോധം വിനാ.
അമരവരസരസിരുഹഭവമുഖസുരന്മാരു-
മാവിശ്വരൂപശ്രവണാൽ ഭയപ്പെട്ടു.
അതിനെ മമ മതിയിലിഹ ചെറുതു നിരൂപിക്കയാ-
ലാശ്ചര്യമെന്മേനി രോമാഞ്ചപൂർണ്ണമായ്.
അകതളിരിലമിതതര ധൈര്യമുണ്ടെങ്കിലു-
മഞ്ജനാനന്ദന! നീ ഭയംകൊണ്ടഹോ!
വിപുലതരവിശ്വരൂപപ്രകാരം മഹാ-
വീര! കേൾക്കുംവിധൌ മൂർച്ഛിച്ചുവീഴുമേ.
അകമലരിലമിതതരശാന്തിയെച്ചേർത്തുകൊ-
ണ്ടാകരാൽ നീ കേൾക്ക വിശ്വരൂപസ്ഥിതി:—
സകലദിശയിലുമതുല വിപുലകരജാലവും
സർവ്വത്ര ദുർഗ്രഹ പാദപ്രകരവും.
സകലദിശയിലുമതുലമസ്തകസ്തോമവും
സർവ്വത്ര നാസികാക്ഷി ശ്രവണങ്ങളും

സകലദിശയിലുമമിതകണ്ഡജങ്ങളും
സൎവ്വത്രജാന്തരനാദിസ്ഥലങ്ങളും
സകലദിശയിലുമതുല നക്ഷത്രലക്ഷങ്ങളും
സാക്ഷാൽ മഹാകാശതുല്യമായിസ്സദാ.
കലരുമതിവിപുലതരമായ് വിളങ്ങീടുമ-
ഖണ്ഡസ്വരൂപത്തെ നീ സ്മരിച്ചീടുക.
ഇഹമശകനികരസമമാനാസികയ്ക്കുള്ളി-
ലിപ്പതിന്നാലുലോകങ്ങളും മാരുതേ!
ഒരുതടവുമിടയിലിടചേൎന്നിടാതെ വാഴ്വ-
തോൎത്തുകൊണ്ടാലും മനക്കാമ്പുകൊണ്ടു നീ.
ഉരുമഹിമകലരുമൊരുവിശ്വസ്വരൂപി ത-
ന്നുച്ഛ്വാസനിശ്വാസകാലങ്ങളിൽ സദാ.
അഖിലതര വിഭവമൊടുമഖിലഭുവനങ്ങളു-
മാ നാസികയ്ക്കു പുറത്തുമകത്തുമായ്
മരുവുമൊരു മഹിമതവ മനസി നിരൂപിക്ക നീ
മററില്ലിടം തദ്വപുൎവ്യാപനംവിനാ.
അഖിലദിശകളിലുമതിയായ് വ്യാപ്തമായീടു-
മത്യത്ഭുതമാകുമെന്റെ കേശങ്ങളിൽ
പരമഗുണഗണനിലയ! പററിക്കിടന്നിടും
പാരിച്ചതാകുമിബ്രഹ്മാണ്ഡകോടികൾ.
ഒരുദിശയിലമരുമതുതാനെന്നുമുൾക്കാമ്പി-
ലോൎത്താലതങ്ങിനെയല്ലെന്നുമററവും
മതിയിലതിമതിയുടയമൎത്ത്യനും സംശയം
മാരുതേ! ജാതമായീടും പ്രകാരവും.
അനവരതമഖിലജഗദാധാരമായീടു-
മാത്മസ്വരൂപത്തിലായണ്ഡകോടികൾ.
അകമലരിലമിതതരമോൎത്തു പാൎത്താൽ പര-
മാണുസ്വരൂപമായ് കാണും പ്രകാരവും.
വടവിടപിനെടിയ വരശാഖോപശാഖയാ
വാച്ചിടും തൽബീജമോൎത്തു ശോഭിപ്പതേ.
അഖിലതരകലുഷചയമടിയൊടുമകററീടു-
മാവിശ്വമൂൎത്തിതൻ ഗാത്രജാലങ്ങളിൽ.

പൃഥുലതര വദനനികരങ്ങളുണ്ടേററമായ്
പാരിച്ച ദീർഘങ്ങളായുമുണ്ടേററവും.
അണുനികര സദൃശതര മുഖനിരകളുണ്ടേററ-
മത്യന്ത ഹ്രസ്വങ്ങളായുമുണ്ടേററവും.
പദനികരകരനിര തുടന്നോരംഗങ്ങളും
പാർത്താലുമിമ്മട്ടു കാണാം പലതരം.
അറിയുകകതളിരിലിദമമല! ഭുവനത്തിങ്ക-
ലാരൊരുത്തങ്കൽ പ്രസാദിക്കുമീശ്വരൻ.
അവനമലനതുലതരധീരധീ ദർശിക്കു-
മാവിശ്വമൂർത്തിതൻ വിശ്വൈകമൂർത്തിയെ.
അഖിലകപികുല തിലക! സപ്താംബുധികളും
ആർക്കുള്ള ഗണ്ഡൂഷദിവ്യതോയങ്ങളോ
പലവിപുലനദികളിഹ പലവഴിയൊലിപ്പവ
പാർത്താകിലാർക്കുള്ള നാസാമലങ്ങളോ
അവനിധരനിരകളിഹ മേരുതൊട്ടുള്ളവ-
യാർക്കുചേർന്നീടുന്ന കണ്ണമലങ്ങളോ.
അവനുടയ നേരിയതനുഹൃദിഭയമിണങ്ങാതെ-
യാരുണ്ടു കാണുവാൻ ശക്തനായ് ഭൂമിയിൽ.
മഹിമപരമുടയ മമ തനുവിലതിദീപ്തങ്ങൾ
മാദ്ധ്യന്ദിനപ്രോല്ലസൽ സൂര്യകോടികൾ.
മഹിതതര ഖരകിരണദുർന്നിരീക്ഷ്യങ്ങളാ-
മിന്നാമിനുങ്ങുകൾക്കൊപ്പം ലസിപ്പതു.
അകമലരിലമിതതര ഭയമെവനുമേകീടു-
മാവിശ്വരൂപി തന്നട്ടഹാസങ്ങളാൽ
അരമറിയുകണ്ഡടിതി പ്രഭേദം ചെയ്യു-
മാമത്സ്വരൂപത്തെ വർണ്ണിപ്പതെങ്ങിനെ.
കടുഭയദദംഷ്ട്രാകരാളവക്ത്രവ്രജം
കണ്ടു ഭയംപൂണ്ടു മണ്ടിത്തിരിച്ചഹോ!
അതിവിപുലമഖില ദിശയിങ്കലും വ്യാപ്തമാം-
മാവിശ്വരൂപത്തിനന്യമാകാം സ്ഥലം.
ഒരു ലവവുമൊരുപൊഴുതുമില്ലായ്കയാൽ പിന്നെ-
യോട്ടുവാൻ നിർവ്വാഹമില്ലെന്നറികയാൽ

അനവധി കൃതാന്തവൃന്ദം താന്തരായ് മറ-
യ്ക്കാവിശ്വരൂപത്തിൽ മോഹിച്ചുവീഴ്വുതേ.
അമരവരരനവധികമാത്രപദന്മാ-
ലായിരം നേത്രങ്ങളും നിഷ്പ്രഭങ്ങളായ്.
അഴലൊടതിലഹഹ! ബത! വീഴുന്നിതായവ-
രത്യർത്ഥമായ്ക്കരഞ്ഞീടുന്നു നിത്യവും.
അവരവരിലുടയൊരനിമേഷത്വമൊക്കയൊ-
ലത്യന്തനിന്ദ്യരെന്നോർക്കുന്നു തങ്ങളെ.
വിപുലതരഭയസഹിതമവരഖിലമിന്ദ്രിയ-
വ്യാപാരമാകവേ വിട്ടു നിശ്ചേഷ്ടരായ്
മനസിപരമമിതതരമൗഢ്യം കലർന്നിട്ടു
മാരുതേ! വാണുകൊള്ളുന്നിതെന്നോർക്കെടോ!
ബഹുബഹുലവിഭവമെഴുമാമൂർത്തിതൻ നാഭി-
പത്മങ്ങളിൽ സ്തംഭതുല്യാകൃതികളായ്
സരസിരുഹഭവശതമിരുന്നുകൊണ്ടീടുന്ന
സാമർത്ഥ്യമാർക്കുണ്ടു തദ്രൂപവർണ്ണനെ.
അവനിതരഗുഹകളിലിടിത്തീപതിക്കുകി-
ലങ്ങുവാഴും മൃഗങ്ങൾക്കൊപ്പമായ് സദാ.
അവിടമതിലമരുമൊരു സരസിജഭവവ്രജ-
മാവിശ്വരൂപി തന്നട്ടഹാസത്തിനാൽ.
ഭയസഹിതമവരുടയ ചിത്തം പിളർന്നു സം-
ഭ്രാന്തരായ് താന്തരായ് തത്ര വർത്തിപ്പുതേ.
സകലജനഭയജനന കാരണമായിടും
സംവർത്തകാലക്കൊടുംപാവകൻ ഭൃശം.
അമിതതരമനുപമമുയർന്നു ജ്വലിച്ചീടു-
മാവിശ്വരൂപപ്രകാശം നിമിത്തമായ്
നിജവിപുലതര രുചിയൊടും സ്വരൂപത്തൊടും
നിശ്ശേഷമാകുംവിധം നശിക്കുന്നു തേ.
അകതളിരിലെവനുമധികാത്ഭുതം ചേർപ്പതാ-
യാദ്യന്തമദ്ധ്യവിഹീനമായ് സർവ്വദാ.
വിലസുമുരുതര പരമദിവ്യമാവിഗ്രഹം
മാരുതജ! നീതാൻ വിചാരിച്ചുകാൺകെടോ!

ഹിമധരണീധരസദൃശമൊരുസമയ,മന്യത്ര-
ഹേമഗിരിക്കു തുല്യം കാന്തിചേർന്നമേ.
അപരദിശയതിലതുലമൈനാകസാമ്യമാ-
യാശ്ചര്യമേകുന്ന നാനാനിറങ്ങളാൽ
സകലകപികുലതിലക! നീ വിശ്വമൂർത്തിയെ
സ്വൈരം ഹൃദന്തരേ ഭാവിച്ചുകൊൾകെടോ!
ചരണസരസിജമതിലെഴും രേഖപോലവേ
ശേഷനമാദിവ്യമൂർത്തിക്കു ചേർന്നിടും
ചികുരമതിലസിതമണിപോലവേ വ്യോമവും
ചാരുകർണ്ണങ്ങളിൽ കുണ്ഡലസാമ്യമായ്
അഹിമകരഹിമകരരുമൊന്നിച്ചിണങ്ങു-
മുഖസ്ഥമായീടുന്ന ദിവ്യഗാത്രം സദാ.
അകമതിലുമറികതവ വെളിയിലുമശേഷവു-
മത്യന്തമായ് നിറഞ്ഞേററം ലസിപ്പുതേ.
അവനിസുരമുഖനിഖിലമനുജതതി വാണീടു-
മത്യന്തകേമമാമിപ്രപഞ്ചത്തിനെ.
അശനമതിനുചിതതരമാമന്നമാക്കുന്നി-
താക്കാ കൃതാന്തൻ ഹൃതപ്രായമാവതോ
അതിമഹിതമഖിലജനഭയ ജനനകാരണ-
മാമത്സ്വരൂപം മുമുക്ഷുക്കളാൽ ദൃഢം.
അറിവതിനുമമലമതു കാണ്മവാനുമെന്നു-
മാകുന്നതല്ലെന്നറിഞ്ഞുകൊണ്ടീടുക.
മഹിതതരമനവരതമാമത്സ്വരൂപത്തെ
മോക്ഷേച്ഛുവാൽ ദർശനീയമാം മാരുതേ!
മമമഹിതതനുവിനെയദർശിയായീടുന്ന
മാനുഷൻ ശ്രാവ്യാർഹനാകയില്ലാ ദൃഢം.
ശ്രവണരഹിതനുമനനമതിനുതകിടാത്തതും
ശ്രാവ്യഭാവം ദർശിതങ്കലെഴുന്നതും
ശ്രവണപടുവിനു മനനമതിനുതകിടുന്നതും
ശ്രേഷ്ഠമനനത്തിനാൽ ധ്യാനയോഗ്യവും
മനനരഹിതനു സതതമൊരുവിധവുമുള്ളതിൽ
മാരുതേ! ധ്യാനവിഷയമല്ലാത്തതും.

അനുപമവുമമലവുമശേഷാത്ഭുതങ്ങൾക്കൊ-
രാവാസഗേഹവുമാകുമെൻ വിഗ്രഹം.
അറിയുവതിനതകൊരുവിധമഖിലന്മാദരാ-
ലാരുണ്ടു ചൊല്ലുവാൻ വല്ലഭാ ചെന്നവൻ.
ഇതിജനകദുഹിതൃവരവാക്യം ശ്രവിച്ചപ്പോ-
ളീക്ഷണം രണ്ടുമടച്ചു മരുത്സുതൻ.
മഹിതമഹിനിജമനസി മാഹാത്മ്യമേറീടു-
മാവിശ്വമൂത്തിയെബ്ഭാവിച്ചു വിദ്രുതം.
അതുപൊഴുതിലതുലതരവേഗം കലൻറെള്ളാ-
രബ്ഭാവനാവൈഭവത്തിനാൽ മാരുതി.
അതിശയഭരവസഹിതമുടലഖിലവും തള-
ന്നങ്ങു മൂർഛാക്രാന്തനായ് വീണു ഭൂമിമേൽ.
അവനിതലമതിലനിലതനയനതിമൂർഛയാ-
ന്നിങ്ങിനെ വീണുകിടന്നുകൊള്ളുംവിധൌ.
അഖിലജഗദധിപതി പിതാമഹാദ്യച്ചിത-
നാംഭോജലോചനൻ രാമൻ മഹാപ്രഭു.
സ്മിതമമലമുഖകമലമതിലധപാരക്കവേ
മാരുതിതന്നെ മുഹൂർത്തകാലാവധൌ.
കരളിടയിലുടയ നെടുകരുണയൊടമീക്ഷിച്ചു
കമ്പുകംകൊണ്ടു പിടിച്ചുപൊക്കിസ്വയം.
അവനുടയ വദനമതിലതിതരതണുപ്പാന്നൊ-
രംഭസ്സുതാനേതളിച്ചും തളച്ചുമെ
അതിസുഖദകരവിധൂത വീശറിതങ്കൽ നി-
ന്നുണ്ടാവുമാമന്ദവാതത്തിനാലുമേ.
അകമലരിലതികരുണകലരുമഖിലാധാര-
നാശ്വസിപ്പിച്ചിതുണ്ടായ്വന്നു ബോധവും.
പുനരനിലതനയനുടെ ലോചനദ്വന്ദ്വവും
ബാഷ്പപൂരങ്ങളാൽ പൂർണ്ണമായി തുലോം.
അവനുടയവചനമഖിലം ഗൽഗദങ്ങളാ-
യന്നേരമിന്ദിരാവല്ലഭൻ പിന്നെയും
അതിവിപുലനിജവര ശരീരസംവർണ്ണന-
മുൻപ്പോട്ടുചെയ്തു തുടങ്ങിനാൻ തദാ.

അനിലസുതനമരവരവന്ദ്യങ്ങളായിട്ടു-
മംഭോജസാമ്യമായിട്ടും വിളങ്ങിടും
രഘുതിലകചരണയുഗമതിസുദൃഢമാംവിധം
രണ്ടുകൈകൊണ്ടും പിടിച്ചു ഭക്ത്യാസമം.
ഭവവിപുലഭയതതിയെയാകെയകറ്റിടും
ഭൂതേശനോടന്നർത്ഥിച്ചാൻ സഗൽഗദം:—
അകമലരിലധികതര കരുണകലരും പ്രഭോ!
അത്യന്തചിത്രം ഭവദ്രൂപവൈഭവം.
കരളിൽ മമ കരുതുവതിനരുതരുതു ദൈവമേ!
കഷ്ടം! ശ്രവിപ്പതിന്നില്ല ധൈര്യം ലവം.
രഘുതിലക! ഗുരുവര! ഭവാൻ തനിക്കുള്ളൊരാ-
ത്ര്യക്ഷസ്വരൂപത്തെ വർണ്ണിച്ചിടേണമേ.
അകമലരിലറിവുകളകെട്ടനിന്നു ഭവാ-
നിസ്സാധുവിന്നില്ല സാമർത്ഥ്യമൊട്ടുമേ
അപരതരവചനമിതനിരവധി പൊഴിച്ചുകൊ-
ണ്ടാർത്തിയങ്ങുള്ളതു തീർത്തു കാക്കേണമേ.
മഹിതതര തിരുവുടലകത്തു ചിന്തിക്കവേ
മാമകപാദജാഡ്യംഗമാകവേ.
അവശതരമഖിലജഗദധിപ! ബഹുനിർദ്ദയ-
മാവിരൂപമൂർത്തി വലിച്ചിടുക്കുന്നു ഹാ!
അതുപൊഴുതിലടിയനകമതിലുടയ സങ്കട-
മാരറിഞ്ഞീടുമസഹ്യമിതങ്ങററവും.
മനമതിനുമമലതരവാക്കുകൾക്കും ദേവ!
മൽപ്രാണനാഥ! നീയെന്നുമഗോചരൻ.
മഹിതതരവിത്തവശതയുടയപുരുഷൻ സർവ്വ-
മായുള്ള ശക്തിയോടൊത്തു വർത്തിപ്പവൻ
ബലമൊരണുവകമലരിലില്ലാതിരിക്കുന്ന
ബാലരിൽ ദുർബ്ബലനായുള്ളവനിവൻ.
കരുണപരമായ തിരുമിഴിയിവനിലർപ്പിച്ചു
കാത്തുകൊൾകെന്നെ നീ സർവ്വാത്മക! പ്രഭോ!
അടിമലരിനടിമയിവനതിചപലമർക്കട-
മാകുന്നു മറ്റില്ലെനിക്കൊന്നുമാശ്രയം.

ലവവുമകമലരിലൊരുവകതിരിവുമില്ലിങ്ങ-
ലക്ഷ്മണഭ്രാതാവുമദ്വൈതം പരം
മനസിമമചെറുതുമറിവില്ലാതെ ദുസ്തര-
മായ നിന്മായയാൽ മോഹിക്കകാരണം
അതുലബലസഹിതനിവനിതി ഹൃദി നിരൂപിച്ചി-
താത്തെറ്റിനെക്ഷമിച്ചാലും ജഗൽപ്രഭോ!
വിപുലതരകലുഷചയമടിയൊട്ടമറുക്കുന്ന
വിശദസ്വരൂപസ്ഫുരണമില്ലാതെ താൻ
അമല! തവ നിർഗ്ഗുണാത്മസ്വരൂപത്തെയി-
ന്നൻപോടു ചേർത്തിതെന്നുള്ളത്തിലോർത്തു ഞാൻ.
അഖിലജഗദധിപ! പരമേശ! വീണ്ടും ചെയ്യൊ-
രാത്തെറ്റിനെയും പൊറുത്തുകൊള്ളേണമേ.
അനവരതമകമലരിൽ മായാമയം തന്നെ-
യാണസ്സുഗുണമെന്നോർക്കയാൽ മൽഗുരോ!
അടിയനതുപൂർണ്ണമാണെന്നു ബോധിച്ചതി-
ല്ലാത്തെറ്റിനേയും ക്ഷമിച്ചാലുമീശ്വര!
ശ്രിതമനുജവരദ! തവഹൃദയമതിലെപ്പൊഴും
ശ്രീജാനകീദേവിയിങ്കൽ മോഹം പരം.
സകലജഗദധിപ! മമദൈവമേ! കാൺകയാൽ
സാമാന്യമർത്ത്യനെന്നോർത്തുകൊണ്ടീടിനേൻ.
മഹിമ തവ ചെറുതുമറിയാതിരുന്നീടുന്ന
മാമകമാമീമഹാന്തായ തെറ്റിനെ
സതതമകമലരിലുമഹോ! പുറത്തും പരം
സത്തായ്‌വിളങ്ങും വിഭോ! പൊറുക്കേണമേ.
ഇതി സുമതി സകലകപികുലതിലകനോർത്തോള-
മേറ്റവും സ്വാരസ്യമാർന്ന വാക്യങ്ങളെ
പറയുമളവവനുടയമിഴിയിണയിൽ ബാഷ്പവും
പാരം തനുവിൽ രോമാഞ്ചവും കമ്പവും
മൊഴിമൊഴിയുമളവുടയഗൽഗദാവസ്ഥയു-
മൊത്തുപണിപ്പെട്ടുകൊള്ളും ദശാന്തരേ
ശ്രിതസകലസുരനരനിശാടാവനപരൻ
ശ്രീരാമചന്ദ്രൻ രഘുപ്രവീരൻ പ്രഭു

അമിതതരകരുണയൊടു ഭക്തവാത്സല്യസം-
ഗർഭിതമായുള്ള കോമളവാക്കുകൾ.
അതിമൃദുലതരമിതിവചിച്ചുകൊണ്ടീടിനാ-
നാദ്യന്തവർജ്ജിതൻ നാഥൻ രഘൂദ്വഹൻ.
അനിലസുത! വചനമിതിരിക്കട്ടെ നീയ്യേറെന്നാ-
ടല്പവും തെററുചെയ്തിട്ടില്ല നിർണ്ണയം
അകമലരിലിനിയുമയി! ഭവഭയമൊഴിപ്പതി-
ന്നാവശ്യമായുള്ള നല്ല ചോദ്യങ്ങളെ
അഖിലമതിദൃഢതയൊടു മാലോച്യ ചോദിക്കു-
കല്പവും സംശയിക്കേണ്ട; വരും ശുഭം.

ഇങ്ങിനെ വിശ്വരൂപവർണ്ണനമെന്ന പന്ത്രണ്ടാമദ്ധ്യായം കഴിഞ്ഞു.



## പതിമൂന്നാം അദ്ധ്യായം.

പിന്നെയും ശ്രീരാഘവൻ തന്നുടെ പാദാംഭോജ-
വന്ദനം ചെയ്തിവണ്ണം വാതജനുണർത്തിനാൻ—
സർവസങ്കടങ്ങളും നിശ്ശേഷം നശിപ്പിച്ചും
സർവസമ്പത്തും തന്റെ ഭക്തർക്കേകിയും വാഴും
സർവലോകാഭിരാമനായ രാമനായ്ക്കൊണ്ടു
സർവദാ നമിക്കുന്നേൻ സാദരം നമിക്കുന്നേൻ
മാധവ! നമസ്കാരം കേശവ! നമസ്കാരം
ശ്രീധര! നമസ്കാരം ഗോവിന്ദ! നമോനമഃ
ശ്രീനാരായണനായ നിനക്കു നമസ്കാരം
ശ്രീവിഷ്ണുഭഗവാനാം നിനക്കു നമസ്കാരം
നമസ്കാരം ചെയ്യുന്നേൻ മധുസൂദന! നിന്നെ
നമസ്കാരം ചെയ്യുന്നേൻ വാമനാകാരൻതന്നെ
നമസ്കാരം ചെയ്യുന്നേൻ പത്മനാഭനാം നിന്നെ
നമസ്കാരം ചെയ്യുന്നേൻ ശ്രീഹൃഷീകേശ! നിന്നെ

ഭഗവൻ! ത്രിവിക്രമ! നിനക്കായ് നമിക്കുന്നേൻ
നിഖിലേശ്വര! ഹേ ദാമോദര! നമിക്കുന്നേൻ
പ്രളയാർണ്ണവത്തിങ്കൽ കളിച്ചു പുളച്ചൊരാ-
വലിയ മത്സ്യമായ നിനക്കു നമസ്കാരം.

ക്ഷീരസാഗരം പുരാ മഥനം ചെയ്തീടുമ-
ന്നേരം മന്ദരം മഹിതാചലം താണീടുമ്പോൾ
കാരുണ്യമൂർത്തേ! കൂർമ്മരൂപത്തെപ്പൂണ്ടു തദ്-
ധാരണം ചെയ്തുകൊണ്ട നിനക്കു നമസ്കാരം.

ക്ഷോണിയെ പരിത്രാണം ചെയ്തുകൊള്ളുവാൻ മഹാ-
ഘോണിയായ്ത്തീർന്ന നിനക്കായിതാ നമസ്കാരം.
പരമഭക്തനായ പ്രഹ്ലാദൻ തന്നെക്കാപ്പാൻ
നരസിംഹമായ്ത്തീർന്ന നിനക്കു നമസ്കാരം.

പണ്ടു മാബലിയോടു ലോകത്തെ വീണ്ടെടുത്തു-
കൊണ്ട വാമനമൂർത്തേ! നിനക്കു നമസ്കാരം.
ഘോരരാവണരിപോ! നിനക്കു നമസ്കാരം
ശ്രീരാമ! നമസ്കാരം സർവ്വദാ നമസ്കാരം.

പല ഭൂപാലന്മാരെക്കൊലചെയ്തുല്ലസിക്കും
ബലരാമനായ് വരും നിനക്കു നമസ്കാരം.
വൃഷ്ണിവംശജനായിജ്ജിഷ്ണുസാരഥിയായി-
കൃഷ്ണനായ് ലസിച്ചീടും നിനക്കു നമസ്കാരം.
സർവ്വദുർജ്ജനങ്ങളെക്കൊല്ലുവാൻ കൽക്കിയാമെൻ-
സർവ്വലോകാധീശ്വര! നിനക്കു നമസ്കാരം.

അടിയനടിമലർക്കെപ്പോഴുമടിമയാ-
ണ്ടടിയന്തങ്കൽ പ്രസാദിച്ചുകൊണ്ടാലും വിഭോ!
"ശ്രീകൃഷ്ണ ഹരേഹരേ ശ്രീകൃഷ്ണ ഹരെഹരെ
ശ്രീകൃഷ്ണ ഹരേഹരേ ശ്രീകൃഷ്ണ ഹരെഹരെ
ശ്രീരാമരാമരാമരാമാ"യെന്നോതുന്ന സം-
സാരതാരകങ്ങളാം പതിനാറു നാമങ്ങൾ
താരകമഹാ മന്ത്രമാണെന്നു ചില വിദ്വാ-
ന്മാരായ ജനം കഥിച്ചീടുന്നു സീതാപതേ!

സാരസോത്ഭവൻ തൊട്ടു കീടപര്യന്തമാക്കും
പേരെഴും വാരാണസീപുരിയിൽ മരിക്കുമ്പോൾ
"രാമ" മന്ത്രത്തെത്തന്നെ താരകമന്ത്രമായി
സോമശേഖരൻ ഹരൻ ശങ്കരൻ പുരഹരൻ
ഉപദേശിച്ചീടുന്നിതെന്നു മാന്യന്മാരായ
വിബുധന്മാരായീടും ചിലരിങ്ങോതീടുന്നു.
"ഓം നമോ നാരായണേ"ത്യുത്തമമായിരിക്കും
ജാനകീപതേ! സാക്ഷാൽ പ്രണവപൂർവ്വമായ
മന്ത്രമഷ്ടാക്ഷരാഖ്യം താരകോത്തമമഹാ-
മന്ത്രമെന്നുരയ്ക്കുന്നു വിദ്വാന്മാരായോർ ചിലർ.
"ശിവ"നെന്നോതീടുമിദ്ധ്യക്ഷരദ്വയം തന്നെ
ശിവനാൽ ജീവന്മാർക്കു മരണകാലത്തിങ്കൽ
കാശിയിലോതപ്പെടും താരകമന്ത്രമെന്നും
കേചിൽ വിദ്വാന്മാരായോരുരച്ചുകൊണ്ടീടുന്നു.
രാഘവ! "നമശ്ശിവായേ"തിയാം പഞ്ചാക്ഷരം
ശ്രീകാന്ത! താരകാഖ്യമെന്നീടും മന്ത്രംതന്നെ
ഇങ്ങിനെ ചൊല്ലുന്നുണ്ടു ചില വിദ്വജ്ജനങ്ങ-
ളിങ്ങുള്ളിൽ തീർച്ചയായിട്ടറിയത്തക്കതല്ലൊ.
സർവ്വവേദാന്തോദിതമവ്യയമേകാക്ഷരം
സർവ്വാക്ഷരശ്രേഷ്ഠത്തിലുത്തമം സദാശുഭം.
പ്രണവംതന്നെയാണു താരകമെന്നു പാരിൽ
ഗുണയുക്തന്മാർ വിദ്വാന്മാർ ചിലരോതീടുന്നു.
താരവാദികളായ വിദ്വാന്മാർ വിവിധമായ്
പാരിതിൽ പറയുന്നുണ്ടിത്തരം മഹത്തരം.
അതിനാലകക്കാമ്പിൽ സംശയം പാരമുണ്ടി-
ന്നതിനെത്തീർച്ചയായിട്ടറിയത്തക്കവണ്ണം
നിശ്ചയിച്ചോതീടേണമടിയനുപാസിപ്പാൻ
നിശ്ചലാനന്ദരൂപിൻ! മൽഗുരോ! ജഗൽഗുരോ!
മതിമാൻ ശ്രീഹനുമാനിത്തരം സംപ്രാർത്ഥിക്കെ;
ശ്രുതിപാരഗൻ രാമൻ "ബൃഹജ്ജാബാലം" പിന്നെ
"അദ്വയം" "പരിവ്രാജം" "രാമതാപന" മെന്നീ
വിദ്വാന്മാരാലുമാസ്ഥാ വിശ്രുതങ്ങളുമായ

അതു നൂററെട്ടുപനിഷത്തുക്കളെ മുമ്പും പിമ്പും
മാനവാധീശൻതന്റെ ചിത്തത്താൽ സംവീക്ഷിച്ചു
താരകഗോചരങ്ങളായീടുമവയാലുമ-
ത്താരിൽത്തൻ നിശ്ചിതാർത്ഥം നിശ്ശേഷം ബോധിച്ചിട്ടു
നിർമ്മലാത്മാവു നിത്യപൂരുഷൻ പത്മനാഭൻ
സമ്മോദമരുളിച്ചെയ്തീടിനാനനന്തരം.
ഏതൊരു താരകത്താൽ നീയുടൻ സംസാരസം-
ജാതമാം ദുഃഖക്കടൽ കടന്നുകൊണ്ടീടുമോ
പൂതമായിരുന്നീടുമതിനെക്കേട്ടാലും നീ
വാതജ! സാവധാനമാർന്നീടും മനസ്സോടും.
ശൈവവൈഷ്ണവങ്ങളായിരിക്കും മന്ത്രമെല്ലാം
ഭുവിതിലവയെത്താൻ സേവിക്കുന്നവർക്കെല്ലാം
ഭവതാരകങ്ങളായ് പ്രായേണ ഭവിക്കുമെ-
ന്നവധാരണംചെയ്ക സംശയിക്കേണ്ടിതിങ്കൽ.
എന്നാലും, "പ്രണവ"മെന്നുള്ള പേരാന്ന മന്ത്രം
തന്നെ മന്ത്രവ്രാതത്തിലുത്തമോത്തമമെന്നും.
സർവ്വരും മുക്തിസിദ്ധിച്ചീടുവാനായിക്കൊണ്ടി-
സ്സർവ്വമന്ത്രോത്തമത്തെ സേവിച്ചുകൊണ്ടീടുന്നു
ഭോഗമോക്ഷങ്ങളെ സ്സേവിപ്പോൎക്കു നൽകീടുന്ന-
താകുന്നു പ്രണവംവിട്ടുള്ളതാം മന്ത്രവ്രാതം.
എന്നാലാപ്രണവമോസ്സേവിച്ചുകൊള്ളുന്നവ-
ൎക്കന്നഫലം നൽകുന്നതു മോക്ഷമാകുന്നതൊന്നേ.
മാരുതേ! "അ"കാരോകാരാദ്യങ്ങളക്ഷരങ്ങൾ
ചേരുന്നതാണു നൂനം പ്രണവമഹാമന്ത്രം.
സർവ്വവേദാന്തപ്രതിഷ്ഠാപിതമായതല്ലോ
സർവ്വാനരാധീശ! ഓങ്കാര മഹാകാരം.
അമരാചാര്യാദ്യരുമാദിശേഷാദ്യന്മാരു-
മമലമോങ്കാരത്തിൻ മാഹാത്മ്യം കഥിക്കുവാൻ
മാമകഗുരുഭൂതൻ വസിഷ്ഠനരുന്ധതീ
പ്രേമഭാജനമായ ശിഷ്ടനുമശക്തരാം
അതിനാലതു വൎണ്ണിക്കുന്നതിലുപരമം
അധുനാ കയ്ക്കൊള്ളുന്നേനെങ്കിലും ഭക്തോത്തമ!

തത്സ്വരൂപാർത്ഥങ്ങളെയവശ്യം നിനക്കിപ്പോൾ
വത്സ! ബോധിക്കേണ്ടുന്നതാകയാലുരച്ചീടാം.
ആദ്യമായകാരത്തെച്ചൊല്ലുന്നു ഉകാരം താൻ
വേദ്യമാകേണ്ടതോർത്താൽ രണ്ടാമത്തേതായ് സാധോ!
മൂന്നാമതായുള്ളതു തന്നെയാം മകാരവും
പിന്നീടു നാലാമതായുള്ളതാണർദ്ധമാത്രാ
നാദമാണഞ്ചു ബിന്ദുവാറേഴു കലയല്ലോ
വാദമില്ലെട്ടാമതായുള്ളതു കലാതീതാ.
ശാന്തിയാണൊമ്പതാമതായുള്ളതതിൽ പിന്നെ
ശാന്ത്യതീതയാണതിൽ പിന്നീടുന്മനീയല്ലോ.
ദ്വാദശം മനോന്മനീ പതിമ്മൂന്നാമതായ്
ബോധിക്ക പുരീ പിന്നെ മദ്ധ്യമയായീടുന്നു.
പിന്നെയുള്ളതു തന്നെ പശ്യന്തീയതു തന്റെ
പിന്നിലുള്ളതുമൊടുക്കത്തേതും പരയല്ലോ.
ഇങ്ങിനെ പതിനാറു സൂക്ഷ്മമാത്രകളോടു
സംഗതമായതല്ലോ പ്രണവം മഹാമന്ത്രം.
സൂക്ഷ്മമാത്രകളാകുമിവതാൻ തന്നെ; സ്ഥൂല-
സൂക്ഷ്മകാരണതുര്യഭേദത്താൽ മരുത്സൂനോ!
പൂണ്ടുകൊണ്ടീടുമല്ലോ ചതുഷ്ഷഷ്ടിരൂപങ്ങൾ
കണ്ടുകൊൾകോങ്കാരത്തിൻ ദിവ്യമാം മഹാകാരം.
എന്നാലീയറുപത്തിനാലായ രൂപങ്ങളു-
മൊന്നിരട്ടിച്ചു നൂററിയിരുപത്തെട്ടായീടും
പ്രകൃതിപുരുഷരാലെന്നതു ചിത്തം തന്നിൽ
സുകൃതിശ്രേഷ്ഠ! ഭവാൻ ബോധിച്ചുകൊണ്ടീടണം.
സഗുണത്താലും നിർഗ്ഗുണത്താലും പിന്നെ മാന്യ-
സുകപേ; ദ്വൈവിധ്യത്തെസ്സമുപാശ്രയിക്കയാൽ
ഒരു നൂററിരുപത്തെട്ടായ മാത്രകൾ പിന്നീ-
ടിരുനൂററമ്പത്താറു മാത്രകളായീടുമേ.
ഇത്തരം സുസൂക്ഷ്മങ്ങളായ മാത്രകളോടു-
മൊത്തുവർത്തിച്ചീടുമദ്ദിവ്യമാം പ്രണവത്തെ
അറിയത്തക്കതല്ലോ, തത്സാരം പറഞ്ഞീടാം
കരളിൽ സാവധാനം പൂണ്ടു കേട്ടുകൊണ്ടാലും.

അഖണ്ഡമായിരിക്കും സച്ചിദാനന്ദമെന്നു
നിഖിലപ്രസിദ്ധമായിരിക്കും ബ്രഹ്മംതന്നെ
താരകപ്രണവത്തിൻ മുഖ്യമാമൎത്ഥമെന്നു
മാരുതേ! മതിതന്നിൽ ബോധിച്ചുകൊണ്ടാലും നീ.
മാത്രകൾ മുൻചൊന്നതിൽ സഗുണരഹിതമാം
മാത്രകളൊരുനൂററിയിരുപത്തെട്ടുണ്ടല്ലോ.
ബ്രഹ്മത്തിന്നുള്ളതാകും സ്വഗതഭേദത്തെത്താൻ
സന്മതേ! യാമാത്രകൾകൊണ്ടു സാധിച്ചീടുന്നു.
മാത്രകളിവകളിൽ ഷോഡശസംഖ്യചേൎന്ന-
മാത്രകൾ, സ്ഥൂലസൂക്ഷ്മകാരണതുൎയ്യഭേദാൽ
നാലുമട്ടിലായ് വിവേകാദിയായ്യോതീടുന്ന
നാലിലും പതിനാറായ് ത്തീൎന്നധികാരിമാരിൽ
അന്തൎഭവിച്ചീടുന്നിതിപ്പതിനാറുവിട്ടു
ചിന്തിച്ചാൽ ശേഷിച്ചതാം മാത്രകളഖിലവും
ഓരോന്നിൽ പതിനാറുമാത്രകൾ വീതമായി
നേരോടും ശുഭേച്ഛാദിയാകുമേഴുഭൂക്കളിൽ
അന്തൎഭവിച്ചീടുന്നിതിങ്ങിനെ സഗുണസം-
ബന്ധമററുള്ളമാത്രാ വിനിയോഗമോൎക്കെടോ.
മാത്രകളാക്കീട്ടേവം വിഭജിച്ചിട്ടുതന്നെ
വിദ്വാന്മാർ പ്രണവപ്പേരാൎന്ന പേരാൎന്നമന്ത്രം.
ശ്രവണമനനാദി നൽസമാധികളാലേ
പവനാത്മജ! സ്വാപരോക്ഷാനുഭൂത്യൎത്ഥമായ്
സേവിച്ചുകൊണ്ടീടുന്നു; ദിവ്യമാം പ്രണവത്തെ
ഭാവിച്ചുകൊള്ളുന്നാകിലില്ലല്ലോ ഭവംപിന്നെ.
അവിഭക്തമായിട്ടും പ്രണവം ജപിച്ചീടാം
പവമാനജ! ചിത്തശുദ്ധിവന്നീടുവാനായ്
ശുദ്ധമാമിതു നിഷ്കാമോപാസരഹിതരായ്
ശുദ്ധരാം യതികളാൽസമുപാശ്രിതമല്ലോ.
ജപരൂപമായിടുമീയുപാസനം സൎവ്വ-
കപിനായക! ഗൗണമാകയാലിതിനാലെ
ക്രമമുക്തിസിദ്ധിപ്പാനുപയുക്തമാമെന്നു
സുമതേ! മതിയിങ്കൽ നീ ധരിച്ചുകൊണ്ടാലും.

എങ്ങിനെ മമ നാമകീർത്തനാൽ ക്രമമുക്തി
സംഗതമായീടുന്നിതങ്ങനെതന്നെയിന്നും
പ്രണവേതരനാമകീർത്തനാലുണ്ടാം ഫലം
പ്രണയിൻ! ക്രമമുക്തിയാണതു ഗൗണാഭിഖ്യ-
പ്രണവജപംകൊണ്ടു സിദ്ധിക്കും വിഭക്തമാം
പ്രണവമുഖ്യാർത്ഥമോ സദ്യോ മുക്തിദമല്ലോ.
സതതം സ്വഗർഭിതമാണതെന്നകക്കാമ്പി-
ലധുനാ ബോധിച്ചുകൊണ്ടാലും നീ മരുത്സൂനോ!
ഗൗണങ്ങളായ ജപരൂപോപാസനകളിൽ
പ്രണവം പ്രധാനമായുള്ളതുതന്നെ നൂനം.
എന്നാലീയുപാസനയ്ക്കധികാരിയായവൻ
സന്യാസിയാകുമേകൻ തന്നെയാകുന്നുവല്ലോ.
മാത്രാവ്യാപകങ്ങളാം പ്രണവോപാസനം താ-
നുത്തമ! മുഖ്യധ്യാനരൂപോപാസനകളിൽ
പ്രാധാന്യം വഹിക്കുന്നിതായതിന്നെല്ലാവരും
ബോധിച്ചുകൊണ്ടാലുമിങ്ങധികാരിയാകുന്നു.
ഇത്തരം രാമോപദിഷ്ടാർത്ഥം കേട്ടിട്ടു വായു-
പുത്രൻ രാഘവൻതന്നെത്തൊഴുതിങ്ങിനെ ചൊന്നാൻ.
നിന്തിരുവടിതന്നിൽ പ്രണവാർത്ഥത്വം വിദ്വ-
ത്സന്തതി സദാകാലമരുളിച്ചെയ്തുകേൾപ്പൂ.
എങ്ങിനെയാണതെന്നു വിവരിച്ചടിയനോ-
ടങ്ങുള്ളിൽ കനിവോടുമരുളിച്ചെയ്യേണമേ.
രാമദാസൻെറ വാക്യമിത്തരം കേട്ടനേരം
രാമദേവനുമേവമരുളിച്ചെയ്തീടിനാൻ:
അല്ലയോ ഹനുമാനേ! ചൊല്ലുവനായർത്ഥത്തെ
നല്ലഭക്തിയുമൊക്കെക്കൊണ്ടു കേട്ടുകൊണ്ടാലുമെങ്കിൽ
അതിനെക്കേട്ടുകൊണ്ടു ലക്ഷ്യംതന്നെ ഭവാൻ
മതിമൻ! പരിശുദ്ധനായ്വരും ദൃഢംതന്നെ.
സുമിത്രാപുത്രനായ ലക്ഷ്മണൻ നിരന്തരം
സമസ്തജനങ്ങളാലത്യന്തം ബഹുമാന്യൻ.
ഋക്ഷനായക! വിശ്വഭാവനനകാരമാ-
മക്ഷരസംഭൂതനെന്നറിഞ്ഞുകൊണ്ടാലും നീ.

ശത്രുഘ്നൻ തൈജസാഖ്യജീവരൂപകൻ സർവ്വ-
ശത്രുമർദ്ദന! ഹരിപുംഗവ! ഉകാരജൻ.
പ്രാജ്ഞജീവസ്വരൂപൻ ഭരതൻ മനോഹരൻ
പ്രാജ്ഞസൽക്കപേ! മകാരാക്ഷരസംഭൂതനാം.
ബ്രഹ്മാനന്ദൈകാകാരനായിരിക്കുന്നോരീ ഞാൻ
സന്മതേ! കേട്ടാലും നീയർദ്ധമാത്രസ്വരൂപൻ.
എന്നുടെ സന്നിധാനവൈഭവം കൊണ്ടിക്കണ്ടീ-
ടുന്നൊരിജ്ജഗത്തിന്നാധാരകാരിണിയായും.
സകല ദേഹികൾക്കുമുല്പത്തിസ്ഥിതിനാശം
സുകപേ! വരുത്തുവാൻ ഹേതുഭൂതയായിട്ടും.
വിദ്വാന്മാരെന്നും മൂലപ്രകൃതിസംജ്ഞയാലേ.
വിദ്വൻ! വർണ്ണിക്കപ്പെട്ടുമദ്ദേവിതന്നെയല്ലൊ.
സീതയെന്നോതീടുന്നു ബ്രഹ്മവാദികളായോർ
പൂതയാമിവളെ ഞാൻ സമഷ്ടിപ്രാണവത്വാൽ.
പ്രകൃതിയെന്നുകീർത്തിച്ചീടുന്നുണ്ടിവൾതന്നെ
സുകൃതാംബുധേ! മഹാമായയായ് നിന്നീടുന്നു.
പവമാനജ! പരാൽ പരവിദ്യയായതു-
മിവളാകുന്നിതെന്നു നന്നായി ധരിക്ക നീ.
എന്നുടെ വക്ഷസ്സിലും ലോചനദ്വയത്തിലു-
മെന്നുടെ ലക്ഷ്മിയായിട്ടിരിപ്പതിവളല്ലോ.
ഇനി,യന്യങ്ങളായിപ്പതിനാറവസ്ഥകൾ
പ്രണവത്തിനു ചൊല്ലപ്പെട്ടുന്നു മരുത്സൂനോ!
ജാഗ്രജ്ജാഗ്രദാദ്യങ്ങളവയെസ്സാവധാനം
സുഗ്രീവപ്രിയകര! കേട്ടുകൊണ്ടാലുമിപ്പോൾ.
സകലദൃശ്യവസ്തുവ്രാതത്തിലെന്റേതിതെ-
ന്നകതാരതിൽത്തെല്ലും ഭാവനയില്ലെന്നാകിൽ.
അതിനെ "ജാഗ്രജ്ജാഗ്ര"ത്തെന്നവസ്ഥയാണെന്നു
മതിമാന്മാരായുള്ളോരോതുന്നു തത്വജ്ഞന്മാർ.
സച്ചിദാനന്ദരൂപിയായീടുമെങ്കൽതന്നെ
ദൃശ്യപാരമ്പര്യത്തെബ്ബോധിച്ചിട്ടതിൽപിന്നെ.
മാരുതേ! നാമരൂപപരിത്യാഗത്തെച്ചെയ്കിൽ
ചേരുമയ്യവസ്ഥയെ "ജാഗ്രത്സ്വപ്ന"മെന്നോതും.

എങ്ങമേ പരിപൂണ്ണമാം ചിദാകാശമായ്‌വി-
ളങ്ങമീയ്യെന്നിൽ ബോധാത്മതചമൊന്നല്ലാതെന്നും
ഒട്ടപോലുമില്ലെന്നതറിഞ്ഞുകൊള്ളുന്നാകിൽ
ശിഷ്ടന്മാരായവസ്ഥ "ജാഗ്രത്സുപ്തി"യെന്നോതും.
സ്ഥൂലമാഭാസം പിന്നെ കാരണമെന്നീവണ്ണ-
മീലോകരോതീടുന്ന മൂന്നു കാരണങ്ങളും
നശിച്ചിട്ടില്ലെന്നാലും മിത്ഥ്യയാണവയെന്നു
മനസ്സിൽ ദൃഢംവന്നാൽ "ജാഗ്രത്തുൎയ്യ"മെന്നോതും.
മാരുതേ! സ്ഥൂലാജ്ഞാന നാശംവന്നനന്തരം
കാരണാഭാസങ്ങൾക്ക് ചേൎന്നീടും ചേഷ്ടിതത്താൽ
തെല്ലുമേയില്ലാ ബന്ധമെനിക്കെന്നറിഞ്ഞാകിൽ
ചൊല്ലുവൻ "സ്വപ്നജാഗ്രാ"വസ്ഥയാണതെന്നുഞാൻ
കാരണാജ്ഞാനനാശം വന്നതുനിമിത്തമായ്
മാരുതേ! ദ്രഷ്ടാ, ദൃശ്യം, ദൎശനമെന്നീ മൂന്നും
തത്തൽ കാൎയ്യങ്ങളായ ദുഃഖവും വിജ്ഞാനവും
ഏതിലില്ലാത്തതാണെന്നറിയുന്നതുതന്നെ
ബ്രഹ്മവാദികളായ നിൎമ്മലന്മാരായുള്ളോർ
സന്മതേ! സ്വപ്നസ്വപ്നാ"വസ്ഥയെന്നുരയ്ക്കുന്നു.
അഞ്ജനാത്മജ! പരം സൂക്ഷ്മമാം വിമൎശനാൽ
ചഞ്ചലാപേതമായ തന്നുടെ ബുദ്ധിവൃത്തി
ബോധത്തിൽ നശിക്കുമ്പോളായവസ്ഥയെത്തന്നെ
ബോധജ്ഞരായോർ "സ്വപ്നസ്സുഷുപ്തി"യെന്നോതുന്നു.
സഹജാനന്ദസിദ്ധിയുണ്ടായീടിലും വൃത്തി-
ക്കഖണ്ഡാകാരസ്ഥിതി വേർപെടാതിരിക്കയാൽ
ആനന്ദം സഹജമായ് ഭുജിക്കാതിരിക്കകിൽ
ജ്ഞാനികൾ "സ്വപ്നതുൎയ്യാ"വസ്ഥയെന്നോതീടുന്നു.
സന്മതേ! ബുദ്ധിവൃത്തിപ്രസരത്തിന്നു പാൎത്താൽ
ചിന്മയാകാരസിദ്ധിസിദ്ധമായ് വന്നശേഷം
ഭവിക്കുമാനന്ദത്തെ "സുഷുപ്തിജാഗ്ര"ത്തെന്നു
ധരിച്ചുകൊണ്ടാലും നീ മാരുതേ! മഹാമതേ!
വൃത്തിയാൽ ചിരകാലമനുഭൂതമായീടു-
മുത്തമാനന്ദം ഭുജിച്ചാസ്ഥിതിയിങ്കൽ തന്നെ.

സമമാംസ്വരൂപത്തെ പ്രാപിച്ചുകൊണ്ടീടുമ്പോ-
ളമല "സുഷുപ്തിസ്വപ്നാ"വസ്ഥയായീടുന്നു.
ദൃശ്യധീവൃത്തിനാശാനന്തരം കേവലമായ്
വൎത്തിക്കുമഖണ്ഡൈകരസഭാവനതന്നെ
സൎവ്വവേദാന്തതത്വഗ്രാഹികൾ മുനീന്ദ്രന്മാർ
സൎവ്വദാ "സുപ്തിസ്സുപ്തി"യെന്നു ഘോഷിച്ചീടുന്നു.
ആയഖണ്ഡൈകരസാനുഭവം പ്ലവംഗമ
നായക! ഭാവനയെത്തെല്ലുമാശ്രയിക്കാതെ
സ്വയമായാവിൎഭവിച്ചീടുകിൽ സൎവ്വതത്വ
നയവേദികൾ "സുപ്തിതുൎയ്യ"മെന്നോതീടുന്നു.
സുപ്തിതുൎയ്യാവസ്ഥയിൽ സിദ്ധമാം രസാപ്തി
സിദ്ധിപ്പൂ സഹജമായ് ജാഗ്രത്തിങ്കലുമെന്നാൻ
ആയവസ്ഥയെത്തന്നെ "തുൎയ്യജാഗ്ര"ത്തെന്നുള്ള-
തായിഘോഷിച്ചീടുന്നു സൎവ്വദാ മനീഷികൾ.
പാവനേ! സ്വാനുഭൂതി സ്വപ്നത്തിങ്കലും സദാ
കൈവന്നു ചേൎന്നീടുന്നു സഹജമായിട്ടെന്നാൽ
അതു ദുൎല്ലഭംതന്നെയായവസ്ഥയെത്തന്നെ
മതിയിൽ "തുൎയ്യസ്വപ്ന"മെന്നു നീ ധരിച്ചാലും.
അഖണ്ഡൈകമാം രസാവിൎഭാവം സുഷുപ്തിയി-
ലകളങ്ക! സിദ്ധിക്കുകെന്നതു സുദുൎല്ലഭം.
അങ്ങിനെ സിദ്ധിച്ചാകിലതു "തുൎയ്യസുപ്തി"യെ-
ന്നിങ്ങിനെ പറയുന്നു പേരെഴും വിബുധന്മാർ.
വാതജ! തേററാമ്പരൽക്കൊപ്പമായ് ലയിക്കുന്നി-
ന്നേതൊരുസ്ഥലംതന്നിലഖണ്ഡൈകമാം രസം
സതതമഗോചരം സന്തതം രൂപഹീനം
തദവസ്ഥയെ "തുൎയ്യ തുൎയ്യ"മെന്നോതീടുന്നു.
ഞാനുരച്ചതായോരിപ്പതിനാറവസ്ഥകൾ
വാനരപ്രൗഢ! സൂക്ഷ്മബുദ്ധികളാലേ മാത്രം.
അറിയത്തക്കതാണിതന്ന്യന്മാരോടു നീ താൻ
പറയത്തക്കതല്ലെന്നുള്ളതു ധരിച്ചാലും.
ആ നൂറെറട്ടുപനിഷത്തുകളിലെല്ലായ്പോഴും
മാനസം തന്നിലേറാം മഹത്താം ശ്രദ്ധയാൎന്നും.

സതതം വിദേഹത്വം തനിക്കുണ്ടാകേണമെ-
ന്നതിനാസ്ഥതന്നിൽ വർദ്ധിച്ച വാഞ്ഛയാർന്നും
ഗുരുപാദാംഭോരുഹയുഗ്മത്തിലനാരതം
കരളിലകളങ്കമാർന്നീടും ഭക്തിയാർന്നും.
പ്രാരബ്ധങ്ങളായുള്ള ദൃഷ്ടഭോഗങ്ങളോട്ടു
ധാരാളം മതിതന്നിൽ തീവ്രവൈരാഗ്യമാർന്നും
ഏവന്തന്നവസ്ഥയെസ്സൂക്ഷ്മമായ് വീക്ഷിച്ചാകിൽ
ജീവന്മുക്തനു ചേർന്നീടേണ്ട ലക്ഷണമാർന്നും
വർത്തിക്കുന്നവൻ തനിക്കിന്നു ഞാൻ ചൊന്ന രഹ-
സ്യാർത്ഥങ്ങൾ മരുത്സൂനോ! നീയുപദേശിച്ചാലും.
ഇച്ചൊന്ന ലക്ഷണങ്ങളില്ലാത്തപ്പുരുഷനു-
മശ്രാന്തം വിഷയവ്യാപാരൈകനിരതനും
ദുഷ്ടമാം ഹൃദന്തരമാർന്നീടും പുരുഷനും
കഷ്ടമാംവിധം സാധുവ്രജത്തെ വഞ്ചിപ്പോനും
കൃതഘ്നനായുള്ളോനും നാസ്തികമനസ്കനും
സ്ഥിതിയാൽ ജീവന്മുക്തവേഷത്തെ കാട്ടുന്നോനും
ഗുരുഭക്തിഹീനനും ദിവ്യാർത്ഥങ്ങളൊന്നു-
മൊരുകാലത്തിങ്കലുമോതരുതറിഞ്ഞാലും.
സഗ്ഗുണേശ്വരപ്രതീകാദിഭക്തരിൽ നിന്നും
സകല കാമ്യകർമ്മനിരതന്മാരിൽ നിന്നും
കേവലവിവർത്തബ്രഹ്മജ്ഞന്മാർ തങ്കൽനിന്നു-
മാവത്തുമീശാസ്ത്രത്തെ രക്ഷിച്ചീടേണം ഭവാൻ.
സർവ്വവേദാന്തരഹസ്യാർത്ഥങ്ങൾ നിന്നോടു ഞാൻ
സർവ്വവും സ്വാനുഭൂതിപാരവശ്യത്തിനാലും.
നിങ്കലുള്ളഭിമാനപാരവശ്യത്താലും നി-
ശ്ശങ്കമിന്നുരചെയ്തേൻ സർവ്വവാനരോത്തമ!
അത്യന്തം രഹസ്യമായിരിക്കുമീയർത്ഥങ്ങൾ
നിത്യവും നിന്നാലേററം രക്ഷിക്കത്തക്കതല്ലോ.
മാമകസർവ്വസ്വമായ് സൂക്ഷ്മമായിതിന്മീതെ
രാമനാൽ കാണപ്പെടുന്നില്ലൊരു രഹസ്യാർത്ഥം.
പ്രണവത്തിനു ചേരും മാത്രകൾ പതിനാറും
പ്രണയിൻ! നന്നായവയ്ക്കുള്ളതാം ഭേദങ്ങളും

ജ്ഞാനഭൂമികളേഴും ജാഗ്രജ്ജാഗ്രത്താദിയായി
ഞാനിപ്പോളവസ്ഥാഭേദങ്ങളുമോതീടിനേൻ.
ഇല്ലെങ്ങുമിവയിൽ നിന്നന്യമാം രഹസ്യങ്ങൾ
കില്ലില്ല ജഗത്തിങ്കലെന്നു നീ ധരിച്ചാലും.
എനിക്കു ചൊല്ലുവാനും നിനക്കു ചോദിപ്പാനും
നിനയ്ക്കുംതന്നരം കാണുന്നില്ല ഞാനൊരത്ഥവും
എനിക്കു വസിഷ്ഠനാമാചായ്യവയ്യൻ തന്നാൽ
നിനയ്ക്കിൽ ധരിപ്പാനുമില്ലിതല്ലാതൊന്നുമേ.
എനിയും പ്രഷ്ടവ്യയോഗ്യാത്ഥങ്ങൾ നീ കാണുന്നാകി-
ലനഘ! ചോദിച്ചാലും സംശയിക്കേണ്ടാ തെല്ലും.

ഇങ്ങിനെ താരകപ്രണവവിഭാഗമെന്ന പതിമൂന്നാമദ്ധ്യായം കഴിഞ്ഞു.



# പതിന്നാലാം അദ്ധ്യായം.

## മഹാവാക്യാത്ഥവിവരണം.

ശ്രീരാമചന്ദ്രൻതന്റെ ചേവടിത്തളിർകൂപ്പി-
ശ്ശ്രീരാമഭക്തൻ വീണ്ടുമിത്തരമുണത്തിനാൻ:—
ശ്രീരാമ! ജഗന്നാഥ! വേദങ്ങൾ നാലിങ്കലും
സാരമായിരിക്കുന്ന രഹസ്യാത്ഥങ്ങളായി
ആ മഹാവാക്യചതുഷ്ടയമുണ്ടെന്നു സവ്-
ശ്രീമാന്മാരാകും ബ്രഹ്മവാദികളുരയ്ക്കുന്നു.
ആ മഹാവാക്യോപദേശക്രമം, തദഭ്യാസ-
മാമതിൻക്രമം പിന്നെ തദനു ബന്ധക്രമം.
എന്നിവ കരുണയാ കല്പിച്ചു കേട്ടീടുവാ-
നിന്നിവനതിയായിട്ടാഗ്രഹിക്കുന്നേൻ ഗുരോ!
ഇത്തരം കപിശ്രേഷ്ഠനുണത്തിച്ചതു കേട്ടി-
ട്ടുത്തരം രഘുശ്രേഷ്ഠനിത്തരമരുൾചെയ്താൻ:—
ഋഗ്യജുസ്സാമാഥവ്ണാഖ്യങ്ങൾ വിശ്രുതങ്ങൾ
സൽക്കപേ! മത്ത്യാമത്ത്യാദ്യന്മാരാലകൃതങ്ങൾ.

ആദ്യന്തവർജ്ജിതങ്ങൾ ചതുർവ്വേദങ്ങളെന്നും
വിദ്യോതിക്കുന്ന വിശ്വത്തിങ്കലെന്നറിഞ്ഞാലും.
പ്രജ്ഞാവാരിധേ! കേൾക്കുകാ വേദങ്ങളിലൃക്കിൻ
"പ്രജ്ഞാനം ബ്രഹ്മ"മെന്നു ഘോഷിക്കും മഹാവാക്യം.
വർത്തിച്ചീടുന്ന പദദ്വയമാണെന്നോരീവാക്യ-
മുത്തമാചാര്യൻ ശിഷ്യനുപദേശിക്കേണ്ടതാം.
രണ്ടാമതായി യജുർവ്വേദസംസ്ഥിതമായി-
ക്കണ്ടാലു "മഹം ബ്രഹ്മാസ്മീ"തിയാം മഹാവാക്യം.
ത്രിപദമിണങ്ങീടുമീവാക്യമതിൽപിന്നെ-
യുപദേശിക്കത്തക്കതാണു സൽഗ്ഗുരുവിനാൽ
മൂന്നാമതായിസ്സാമവേദസംസ്ഥിതമായീ-
ടുന്നതാം മഹാവാക്യം ത്രിപദോപേതം ദിവ്യം.
"തത്വമസീ"തിയാണതായതിൽ പിന്നെയിതു-
മുത്തമാചാര്യവര്യനുപദേശിക്കേണ്ടതാം.
"നിയമാത്മാ ബ്രഹ്മേ"തി വിശ്വവിശ്രുതം പദ-
ത്രയസംയുക്തമഥർവ്വണവേദസംസ്ഥിതം
മാരുതേ! മഹാവാക്യമാചാര്യവര്യരെന്നും
നേരായി ശിഷ്യനോടായുപദേശിപ്പതത്രേ.
ഇങ്ങിനെ ക്രമമായിട്ടീ മഹാവാക്യങ്ങളെ-
ത്തിങ്ങീടും ഭക്തിയോടും ഗുരുവിൽനിന്നു ശിഷ്യൻ.
സുമതേ! അംഗന്യാസകരന്യാസങ്ങളോടു-
മമലൻ ഗ്രഹിച്ചീടുമെന്നതു ബോധിക്ക നീ.
മുഖ്യമാം യതികൾക്കീ വാക്യങ്ങ,ളന്യന്മാർക്കു
മുഖ്യമാണവർ മോക്ഷേച്ഛുക്കളാണെന്നാകിലോ.
കപിനായക! ഞാനിന്നാമഹാവാക്യങ്ങൾക്കു-
ള്ളുപദേശക്രമത്തെപ്പറഞ്ഞിടിനേനിപ്പോൾ.
അവതന്നർത്ഥോപദേശക്രമമധുനാ ഞാൻ
വിവരിച്ചുരച്ചീടാം കേട്ടുകൊണ്ടാലും ഭവാൻ.
"ഇയമാത്മാ ബ്രഹ്മ"മെന്നു ഘോഷിക്കുമഥർവ്വണ-
മായിട്ടും വേദസ്ഥിതമാം മഹാവാക്യാർത്ഥത്തെ.
സാധനചതുഷ്ടയം സിദ്ധിച്ച സൽശിഷ്യന്നു
ബോധജ്ഞൻ ഗുരുവര്യനുപദേശിക്കാമാദ്യം.

പ്രത്യഗ്രൂപിയാകുമീക്കൂടസ്ഥാത്മാവു കപി-
സത്തമ! സാക്ഷാൽ ബ്രഹ്മംതന്നെ മറെറാന്നുമല്ലാ.
ഇത്തരമൈക്യം തന്റെ ഗുരുവര്യനാൽ ശിഷ്യ-
ചിത്തശുദ്ധ്യർത്ഥമുപദേശിപ്പൂ പരോക്ഷമായ്.
ഇതൃഗ്വേദസംസ്ഥിതമഹാവാക്യ-
മായതിനുള്ളൊരർത്ഥം ചിത്തശുദ്ധിക്കു മുഖ്യം.
ഉത്തമാധികാരിയാം ശിഷ്യനായ് തത്വാചാര്യ-
സത്തമൻ സാമവേദസംസ്ഥിതമായുള്ളതായ്
"അതു നീയാകുന്നു"വെന്നുള്ളതാം മഹാവാക്യ-
മതിനുള്ളർത്ഥമേവമുപദേശിച്ചീടുന്നു.
"തത്വമസീ"തി മഹാവാക്യത്തിൽ ചേർന്നിട്ടുള്ള
"തൽ"ശബ്ദമഖണ്ഡമായ് നിർഗ്ഗുണമായിട്ടുള്ള
ബ്രഹ്മത്തെക്കുറിക്കുന്നുണ്ടാഖണ്ഡപ്രത്യഗാത്മാ
സന്മതേ! ത്വംപദത്തിൽ ലക്ഷ്യമായ് ഭവിക്കുന്നു.
അഖണ്ഡനിർഗ്ഗുണബ്രഹ്മത്തിനുമിങ്ങുചൊന്നോ-
രാഖണ്ഡപ്രത്യഗാത്മാവിന്നുമുള്ളൈക്യാർത്ഥമായ്
ചൊന്നതാണസിപദമെന്നതു ധരിച്ചാല-
മെന്നാലോ സംബന്ധവാക്യാർത്ഥമാമ്മരുത്സൂനോ!
മഹത്തായ് യജുർവ്വേദസംസ്ഥിതമായിട്ടുള്ളോ-
"രഹം ബ്രഹ്മമാകുന്നു"വെന്നുള്ള വാക്യാർത്ഥത്തെ.
അഭ്യാസവിഷയത്തെ യാചിക്കും നിനക്കായി-
ട്ടിപ്പോൾ ഞാനുരചെയ്യാം കേട്ടുകൊണ്ടാലും ഭവാൻ.
ഗാത്രാദ്യങ്ങൾക്കു സാക്ഷിയായി കൂടസ്ഥനാകും
പ്രത്യഗാത്മാവാൽ ലക്ഷ്യം ചെയ്യപ്പെട്ടനാരതം
അഖണ്ഡവൃത്തിയാന്ന പരമാത്മാവായ ഞാ-
നഖണ്ഡമായിപ്പൂർണ്ണമായി നിർഗ്ഗുണമായി
പരമായിരുന്നീടും ബ്രഹ്മമാകുന്നുവെന്നു
പരമശബ്ദമൈക്യാഭ്യാസാർത്ഥം ചൊന്നതല്ലോ.
വിജ്ഞേയം മഹാവാക്യം ഋഗ്വേദസ്ഥിതം ദിവ്യം
"പ്രജ്ഞാനം ബ്രഹ്മ"മേവം തദർത്ഥം വർണ്ണ്യമല്ലോ.
ജ്ഞാനമീ മഹാവാക്യാർത്ഥത്തിങ്കലുണ്ടാവുകിൽ
സദ്യോമുക്തിയാണതിന്നുള്ളതാം പ്രയോജനം.

യാതൊന്നിനാലേ ജീവൻ ബോധിച്ചുകൊണ്ടീടുന്നു
വാദമില്ലതുതന്നെ പ്രാജ്ഞത്വം പ്ലവംഗേശ!
സർവ്വഗമായിസ്സച്ചിദാനന്ദലക്ഷണമായ്
സർവ്വദാ കഥിച്ചീടേണ്ടതു തന്നെയാം ബ്രഹ്മം.
ഇത്തരം രാമദേവനരുളിച്ചെയ്തനേര-
മുത്തമൻ കപിവീരസത്തമൻ ശ്രീ ഹനുമാൻ
അനിലാത്മജൻ രഹസ്യജ്ഞനിത്തരം പാരം
വിനയാൽ നതാനനനുണർത്തീടിനാനല്ലോ.
പ്രതിലോമമായിന്നീവാക്യാർത്ഥങ്ങളെ ഭവാ-
നധുനാ വർണ്ണിച്ചതു ഞാൻ കേട്ടുകൊണ്ടീടിനേൻ.
അച്യുത! ശുകരഹസ്യാഖ്യമെന്നിരിക്കുന്ന
വിശ്രുതമായീടുന്നോരായുപനിഷത്തിങ്കൽ
വർത്തിക്കും വാക്യങ്ങൾക്കു വിപരീതമായിട്ടു-
വർത്തിച്ചീടുന്നതാണീ വർണ്ണനമെന്നോർക്കുന്നേൻ.
ഏതിനാൽ ജീവൻ ലോകത്തിങ്കലെന്ന വസ്തുക്കളെ-
ക്കാതിനാൽ കേട്ടീടുന്നു കണ്ണിനാൽ കണ്ടീടുന്നു
ത്വക്കിനാൽ സ്പർശിക്കുന്നു മൂക്കിനാൽ വാസിക്കുന്നു
നാക്കിനാൽ രുചിഭേദം ബോധിച്ചുകൊണ്ടീടുന്നു
അതുതാൻ പ്രജ്ഞാനമെന്നായുപനിഷദ്വാക്യ-
മതികാരുണ്യാംബുധേ! ഘോഷിച്ചീടുന്നിതല്ലോ.
ബ്രഹ്മേന്ദ്രദേവമർത്ത്യതുരഗപശുക്കളിൽ
ബ്രഹ്മചൈതന്യമൊന്നുതന്നെയാണതിനാലെ.
അതു "പ്രജ്ഞാനമാം ബ്രഹ്മ"മെന്നിലുമുണ്ടെന്നതാ-
നാ പ്രശസ്താഭിപ്രായം രഹസ്യാർത്ഥസമ്മതം.
ബ്രഹ്മവിദ്യാധികാരിയാമൊരീദ്ദേഹത്തിങ്ക-
ലംബുജായതനേത്ര! ബുദ്ധിക്കു സാക്ഷിയായി
പരിപൂർണ്ണമായിടും പരമാത്മാവുതന്നെ
സ്ഫുരണംചെയ്തു "ഞാ"നെന്നോതുന്നു മഹാബാഹോ!
സ്വതേവ പൂർണ്ണനായ പരമാത്മാവീദേഹ-
സ്ഥിതിയിൽ ബ്രഹ്മശബ്ദംകൊണ്ടു വർണ്ണിതനല്ലോ.
ആകുന്നുവെന്നൈക്യത്തെച്ചിന്തിച്ചീടുകയാലേ
രാഘവ! "ഞാൻ ബ്രഹ്മമാകുന്നു"വെന്നതും സിദ്ധം.

ഏകമായദ്വയമായ് സത്തായും നാമരൂപ-
മാകുന്ന ഭേദമൊട്ടുമില്ലാത്തതായുമുള്ള
ബ്രഹ്മമേ; ലോകസൃഷ്ടികാലത്തിൽ മുമ്പും പിമ്പും
ബ്രഹ്മബോധദേശിക! വർത്തിപ്പൂ നിരന്തരം.
ആയവസ്ഥയെത്തന്നെയോതുന്നീതത്തെന്നുള്ള-
തായൊരുപ്പദംകൊണ്ടെന്നീശ്വര! സർവ്വേശ്വര!
ശ്രവിക്കുന്നോരു ദേഹേന്ദ്രിയാദ്യതീതമായ്-
ഭവിക്കും വസ്തുവീദേഹത്തിൽ ത്വംപദത്തിനാൽ
ചൊല്ലപ്പെടുന്നിതാകുന്നു (അസി)യെന്നതൈക്യംതന്നെ
കല്യാണാകൃതേ! ഗ്രഹിക്കപ്പെടുന്നതിനാലെ,
ആയൈക്യമനുഭവിച്ചീടുവാൻ തക്കതത്രേ
ത്രൈലോക്യനാഥ! രഹസ്യാർത്ഥമിങ്ങിനെയല്ലോ.
സ്വപ്രകാശത്വമപരോക്ഷത്വമിവ(അയം) നെന്നൊ-
രുപ്പദശബ്ദംകൊണ്ടു കാട്ടുന്നു ശ്രുതിമാതാ.
അഹങ്കാരാദിയായി ദേഹത്തോളവും സർവ്വ
മഹതാം വര! പ്രഭോ! പ്രത്യഗാത്മാവാകുന്നു.
ബ്രഹ്മശബ്ദത്താൽ ദൃശ്യപ്രപഞ്ചതത്വം ചൊൽവൂ
ബ്രഹ്മമേമാ സ്വപ്രകാശാത്മസ്വരൂപമാണല്ലോ.
ഈ വിധം ശ്രീശുകനായ് ശ്രീകണ്ഠോപദിഷ്ടമാ-
മാവിശിഷ്ടാഷ്ടകം കണ്ടീടുന്നു രഹസ്യത്തിൽ.
ആ മഹാവാക്യാർത്ഥങ്ങൾ ഋക്കാദിവേദക്രമാൽ
സ്വാമിൻ! ചൊല്ലപ്പെടുന്നുണ്ടിത്തരം രഹസ്യത്തിൽ.
അങ്ങിനെയിരിക്കവേ പ്രതിലോമമായിപ്പോ-
ളിങ്ങു നിന്തിരുവടി കല്പിപ്പാനെന്തു ബന്ധം?
ഇത്തരം സപ്രമാണമാക്ഷേപം ഹരിപ്രൗഢ-
സത്തമൻ പറഞ്ഞതു കേട്ടപ്പോൾ രാമദേവൻ
ഉൾത്തടം തന്നിലല്പം വിസ്മയം പൂണ്ടുകൊണ്ടി-
ട്ടിത്തരമരുൾ ചെയ്താനന്തരം മഹാപ്രാജ്ഞൻ.
ശ്രുതിപൂർവ്വകമായിട്ടുള്ളോരീനിന്നാക്ഷേപം
മതിമൻ! നല്ലതായിട്ടുള്ളതാണെന്നാകിലും
മദുക്തക്രമമത്രേ സാധുസിദ്ധാന്തപക്ഷം
ശ്രുതികളാമാർഗ്ഗത്തെ വെളിവായ്ക്കാട്ടീടുന്നു.

"തത്വമസീ"തിവാക്യം ശിഷ്യന്നായ് ഗുരുഭൂത-
സത്തമനുപദേശം ചെയ്യേണ്ടതാകയാലെ
വ്യക്തമാണതുതന്നെ പൂർവ്വോക്തവാക്യമെന്നു
ഏകമലത്തിലാക്കമറിയത്തക്കതല്ലൊ.
മാരുതേ! കേട്ടാലും, "ഞാൻ ബ്രഹ്മമാകുന്നു"വെന്ന
സാരമാം മഹാവാക്യാഭ്യാസത്തെശ്ശിഷ്യൻ സ്വയം
ചെയ്യേണ്ടതാകകൊണ്ടീവാക്യം രണ്ടാമതായി
നീയ്യറിഞ്ഞുകൊണ്ടാലുമിമ്മതം ശ്ലാഘ്യമേററം.
ഈ രണ്ടുവാക്യങ്ങൾക്കു മുമ്പിലായഥർവ്വണ-
പ്പേരാന്ന വേദവാക്യം ക്രമഹേതുവാൽ ചൊൽവൂ.
ഈ മഹാവാക്യങ്ങളിലന്ത്യമായ് ഋഗ്വേദസ്ഥ-
മാം മഹാവാക്യമെന്നു നീയ്യിങ്ങു ബോധിച്ചാലും.
പ്രതിലോമമായിട്ടു ചൊൽകയാലനുബന്ധ-
സ്ഥിതി നാലും ക്രമത്താൽ സിദ്ധമായ് ഭവിക്കുന്നു.
അതിനാലിവിടെ ഞാൻ ചൊന്നതായിട്ടുള്ളൊരീ-
വിധിയെ വിദ്വാന്മാരാൽ ശ്ലാഘ്യമല്ലൊരിക്കലും
മാരുതേ! ശ്രുകരഹസ്യോക്തമായിരിക്കുമ-
റ്റപാരമേശ്വരമാകുമുപദേശം തെല്ലുമേ.
മിത്ഥ്യയല്ലെടോ! മഹാവാക്യോപദേശമതു
ഏതിൽ നീയ്യറിഞ്ഞാലും സാമാന്യാത്ഥദ്യോതകം.
ആ മഹാവാക്യാനുഗ്രാഹകമാം ന്യായങ്ങളെ
ഹേ മഹാകപേ! നന്നായ്ശീലിക്കിൽ മനനമാം.
അതിനാൽ ശ്രുതികന്റെപ്രോക്തമാമത്ഥങ്ങളെ
വിധിനാ മനനംചെയ്യാകിലോ വിശേഷാത്ഥം
നിനക്കു സ്ഫുരിച്ചീടു; മധികാരിതൊട്ടുള്ളോ-
രനുബന്ധങ്ങൾക്കൊട്ടും ഭംഗമില്ലാതെതന്നെ.
ചെയ്തീടുന്നതായുള്ളോരീ വിചാരണയിങ്കൽ
പ്രാതിലോമ്യമായെന്നാൽ ചൊല്ലപ്പെട്ടുള്ളതായ
വാക്യാത്ഥം തന്നെയല്ലൊ സവ്വസമ്മതമെന്നു
ശ്ലാഘ്യസൽകപേ! ഭവാൻ ബോധിച്ചുകൊണ്ടീടേണം.
ഗുരുശിഷ്യക്രമത്തിലുദിതമിദമെന്നു-
ള്ളൊരു തത്വത്തെ നന്നായ് നീതാൻ കണ്ടുകൊണ്ടാലും.

ഗുരുവാൽ സാമവാക്യമുപദേശിക്കേണ്ടതും
ഗുരുവാം യജുർവ്വാക്യം ശിഷ്യനാലഭ്യസ്യവും
ആകുന്നിതെന്നുള്ളതു നിർണ്ണയംതന്നെ ശ്രുതി-
സ്തോകമീയഭിപ്രായത്തിന്നെന്നുമനുകൂലം.
ഗുരുതന്നുപദേശം കൂടാതെ ബ്രഹ്മാത്മൈക്യ-
മൊരുവൻപോലുമാളല്ലഭ്യസിച്ചുകൊള്ളുവാൻ.
ഈ മഹായുക്തിയിങ്കൽ സംശയം തെല്ലുപോലും
ധീമതാം വരൻ നിനക്കിനിയുണ്ടായിട്ടുമോ?
"സൽഗുരുക്തമായിട്ടുമത്ഥവും ശിഷ്യൻ നാലു-
ദിക്കിലും നോക്കി നന്നായ് മനനം ചെയ്തീടേണം"
ഏവമാശ്രുതിവാക്യം കാൺകയാൽതന്നെ ധരി-
ക്കിവിചാരണ സാധുവാണെന്നു വന്നീടുന്നു.
മാരുതേ! മഹാവാക്യാത്മകമാം മഹാമന്ത്രം
സാരമത്യന്തം ഗുഹ്യാൽ ഗുഹ്യമാണിതേററവും
ആദരവാൻ പാരം വ്യക്തമായ് നിന്നോടു ഞാ-
നോതിനേനിതിലില്ലാതില്ലെടോ രഹസ്യാത്ഥം.
ഈ മഹാവാക്യങ്ങളെ ധരിക്കുന്നതിനാൽ താൻ
ഹേ മഹാബുദ്ധേ! മത്ത്യൻ കൃതകൃത്യനാകുന്നു.
അങ്ങിനെയിരിക്കുമ്പോളത്ഥാവധാരണം കൊ-
ണ്ടങ്ങുണ്ടാം ഫലമെന്തെന്നെങ്ങിനെ പറയേണ്ടു.
സവ്വമന്ത്രോപദേശ ദേശികൻ തന്നെക്കാളും
സവ്വദാ മഹാവാക്യദേശികനാരാദ്ധ്യനാം.
എത്രയുമാരാദ്ധ്യനാം വാക്യോപദേഷ്ടാവേക്കാ-
ളുത്തമതരമത്ഥോപദേഷ്ടാവു മഹാമതേ!
പ്രാണാധികത്വമാണേരാത്മൈക്യനിഷ്ഠാപ്രാപ്തി-
യാണു സിദ്ധിച്ചീടുന്നതതിനാലനാരതം
പ്രാണാധികത്വം തന്നെ ചൊല്ലുന്നു വിബുധന്മാർ
ക്ഷോണിയിൽ മഹാവാക്യാത്ഥോപദേഷ്ടാവിന്നെന്നും.
പരയാം ഭക്തിദേവന്തങ്കലാക്കുണ്ടാകുന്നു
പരയാം ഭക്തിയാക്കു ഗുരുവയ്യനിൽനിൽപ്പൂ
അവനായീയത്ഥങ്ങളുപദേശിച്ചുകൊണ്ടാ-
ലവ വിസ്താരമായിട്ടേററവും വർദ്ധിച്ചീടും.

ഈ മഹാവാക്യോദിതാൎത്ഥങ്ങളെ മമാനനാൽ
ഹേ മഹാകപേ! നീ കേട്ടെന്നോടുകൂടിത്തന്നെ
മനനംചെയ്തു പിന്നെയേകാന്തസ്ഥനായ് തന്നെ-
യനഘാൎത്ഥങ്ങളെ ഞാൻ ധ്യാനിച്ചീടുകിൽ ദൃഢം;
നിശ്ചയമെന്നെത്തന്നെ പ്രാപിച്ചുകൊള്ളുമെന്നു
വിശ്വസിച്ചാലുമില്ലാ സംശയമിതിൽ തെല്ലും.
സൎവദാ പരമാത്മാവാമെന്നെദ്ദൎശിക്കുമ്പോൾ
സൎവസംശയങ്ങളും നിശ്ശേഷം നശിച്ചീടും.
മാരുതേ! ഭേദിച്ചീടും ഹൃദയഗ്രന്ഥി; ചെയ്ത-
ഘോരപാപങ്ങൾപോലും നിഃശ്ശേഷം നശിച്ചീടും.
ആ നൂറെറട്ടുപനിഷത്തുക്കളിൽ പാരം ശ്രേഷ്ഠ-
താനാണീശാദിയായ പത്തുപനിഷത്തുക്കൾ.
എന്നു ചിന്തിക്കകൊണ്ടു ഞാനുരച്ചോരീയൎത്ഥാ-
ത്തിനിൽ സംശയം നിനക്കുള്ളിലുണ്ടായ്‌വന്നിടാം.
"ആ മഹാവാക്യം നാലുമീശാദി പത്തിങ്കലു-
മാമട്ടു മററുള്ള ഭാഗത്തിലും ചൊൽകയാലെ
രണ്ടുഭാഗവും തുല്യമാണെന്നു വന്നാകിലും
രണ്ടുഭാഗത്തിൽ വെച്ചിട്ടുൽകൃഷ്ടമാദ്യഭാഗം"
ഇത്തരം നിനക്കുള്ളിൽ സംശയമുണ്ടെന്നാകി-
ലൊത്തതല്ലതു ബുധാഭിപ്രായത്തോടു ചെററും.
സ്വാനുഭൂതിയുണ്ടാവാൻ ഹേതുവാം സമാധിതൻ-
ജ്ഞാനം നൂറെറട്ടിലല്ലൊ; പത്തിലില്ലതിനാലെ
ശ്രേഷ്ഠമായതു നൂറെറട്ടാണെന്നു തന്നെ ബുധ-
ശ്രേഷ്ഠസമ്മതമത്രെ മന്മതം മരുത്സൂനോ!
യാഗാദികൎമ്മങ്ങൾ ചെയ്താകിൽ സ്വൎഗ്ഗലോക-
ഭോഗമെങ്ങിനെ ഭുജിക്കുന്നിതായതുപോലെ
ആ നൂറെറട്ടുപനിഷത്തിങ്കലുണ്ടല്ലോ സൎവ്വ-
വാനരോത്തമ! ദശപ്രോക്ത വാക്യസൽഫലം.
മാമകോക്തമാം മഹാവാക്യാൎത്ഥമാകയാൽ നി-
സ്സീമമാം ഭക്ത്യാ ഭവാൻ ശരണം ഭജിച്ചാലും.
എന്നെ ഞാൻ നമസ്കാരം ചെയ്താലുമനാരത-
മെന്നെ ഞാൻ ദർശിച്ചാലും ചെയ്ക മൽശ്രവണം നീ.

അന്വഹം ചെയ്താലും നീ മനനമെന്നെത്തന്നെ
മന്നിദിദ്ധ്യാസനം നീ ചെയ്താലുമെല്ലായ്പോഴും.
നിത്യവും മൽ സമാധി സാധിച്ചുകൊണ്ടാലും നീ-
യുത്തമബോധസിദ്ധി നിനക്കു സിദ്ധിക്കട്ടെ.
എന്നാൽ, മത്തർന്നാദികൊണ്ടു നാമിരുവർക്ക-
മിന്നു കണ്ടീട്ടും ഗുരുശിഷ്യഭാവം നിശ്ശേഷം
നീങ്ങുമെന്നുകൊണ്ടെന്നാൽ കേൾക്കനാമിരുപേർക്കു-
മുള്ള ചൈതന്യൈക്യരൂപതാം സിദ്ധമാണല്ലോ.
വസ്തുത വിചാരിച്ചാൽ ഞാൻതന്നെ ഭവാൻ കപി-
സത്തമ! ഭവാൻതന്നെ ഞാൻ മറിച്ചല്ലാ ദൃഢം.
നാമിരുപേർക്കും ഭേദമുണ്ടെന്നു ചൊല്ലും വാക്യ-
മീ മഹാവ്യവഹാരത്തിങ്കൽ കാണുന്നതല്ലാ.
സർവ്വജ്ഞനായീട്ടും ഞാനറിഞ്ഞീടുന്നു നിന്നെ-
സ്സർവ്വഥാ ഭവാനെന്നെബ്ബോധിക്കുന്നില്ലയല്ലോ.
മാരുതേ! കേട്ടാലും നീ വ്യവഹാരകാലത്തിൽ
ചേരുന്നു ഭേദം നമുക്കെന്നതിന്നറിഞ്ഞാലും.
വർത്തമാനാദി കാലത്രയത്തിങ്കലുമെന്നും
സിദ്ധമല്ലല്ലോ ഭേദാഭേദമെന്നുള്ളതെങ്ങും.
ആദ്യന്തകാലങ്ങളിൽ ഭേദമില്ലെന്നു വന്നാൽ
മദ്ധ്യത്തിൽ ഭേദം കാണ്മാൽ ചൊൽവതു സാധുവാണോ!
മദ്ധ്യകാലത്തിൽ കാണും ഭേദം നാശമററതെ-
ന്നുക്തമാവുകിലൊട്ടും സാധുവാസ്തുരാ ദൃഢം.
മദ്ധ്യത്തിൽക്കാണും മണ്ണിൻഘടതാമന്ത്യത്തിലു-
മാദ്യത്തിങ്കലും സിദ്ധിച്ചീടുന്നതല്ലയല്ലോ.
മണ്ണുതാനെന്നുമുള്ളതല്ലാതെ ഘടമായി-
ട്ടെണ്ണുകിലതു തൽക്കാലപ്രതീതിയാണല്ലോ.
എന്നിൽ നിന്നന്യമായി ശിഷ്യലക്ഷണമുള്ള
നിന്നെ ഞാൻ കാലത്രയത്തിങ്കലും കണ്ടീടുകിൽ
പൂർണ്ണതാമെനിക്കു വാദിച്ചീടും ശ്രുതിവാക്യം
നിർണ്ണയം കോപിക്കുമെന്നറിക മരുത്സൂനോ!
അതിനാൽ ശ്രുതികൊണ്ടും യുക്തികൾകൊണ്ടും നന്നായ്
മതിയിൽ മരുത്സൂനോ! നീ കണ്ടീടുന്ന ഭേദം

വ്യാവഹാരികമെന്നുമെനിക്കുള്ള ഭേദത്തെ
പാരമാൎത്ഥികമെന്നും നിശ്ചയിച്ചതിവേഗം
എനിക്കു സമമഭേദസ്ഥിതി സിദ്ധിപ്പാനായ്
നിനച്ചുത്സാഹിച്ചാലും ഭവിക്കുംതവശുഭം.
ഇത്തരം രാമചന്ദ്രനരുളിച്ചെയ്ത വാക്യ-
മുദംത്തടം കുളുൎക്കവേ കേട്ടു വാനരശ്രേഷ്ഠൻ.
പരമാനന്ദപൂൎണ്ണചേതസാ ശ്രീരാമൻതൻ-
ചരണാംബുജങ്ങളിൽ ശിരസാ നമിച്ചിട്ടു്
ഇത്തരമുണൎത്തിനാൻ ജഗദാചാൎയ്യൻ തന്നോ
ടുത്തമൻ രാമദാസസത്തമൻ മരുത്സുതൻ.
ഇന്നു ഞാൻ കൃതാൎത്ഥനായിന്നു ഞാൻ കൃതാൎത്ഥനാ-
യിന്നു ഞാൻ കൃതാൎത്ഥനായ് തീൎന്നു നിശ്ചയം ഗുരോ!
ഇന്നു മാമകജന്മം സഫലമായിത്തീൎന്നി-
തിന്നു മത്തപസ്സിനും സാഫല്യം വന്നു നൂനം.
ഇന്നു മാമകകൃത്യം സഫലമായിത്തീൎന്നി-
തിന്നു ഞാൻ ചെയ്ത ദാനമാകവേ സഫലമായ്.
ഇന്നു മാമകബലം സഫലമായിത്തീൎന്നി-
തിന്നു മൽക്കുലം നൂനം സഫലംതന്നെയല്ലോ.
അത്ഭുതം ജ്ഞാനമേററമത്ഭുതം ജ്ഞാനം പര-
മാത്ഭുതം സുഖം പരമാത്ഭുതംതന്നെ സുഖം.
അത്ഭുതം ശാസ്ത്രമേററമത്ഭുതം ശാസ്ത്രം പര-
മാത്ഭുതം ഗുരുപരമാത്ഭുതം തന്നെ ഗുരു.
സൎവ്വവേദാന്താംബുധേ! കരുണാംബുധേ! ദേവ!
സൎവ്വജ്ഞ! രാമചന്ദ്ര! നിന്തിരുവടിക്കായി
ഒന്നും ചെയ്യുവാനായിട്ടില്ലൊന്നുമെനിക്കെന്നാൽ
പ്രത്യഹം ഭവല്പാദപങ്കജം കൈക്കുപ്പുന്നേൻ.
എന്നുടെ ശരീരവുമിന്ദ്രിയങ്ങളുമൊത്താ-
ലെന്നുടെ പ്രാണങ്ങളും മനസ്സും മഹാപ്രഭോ!
എന്നുടെ സൎവ്വങ്ങളും ഞാനും നിന്തിരുവടി-
തന്നുടെ വടിവാണു നിൎണ്ണയം നിരന്തരം.
ഘോരസംസാരവാരിരാശിയിൽ നിമഗ്നനായ്
പാരം ക്ലേശിച്ചിരിക്കും കീശജന്മിയാമെന്നെ.

കരുണാംബുധേ! ദേവ! കരകേറുകകൊണ്ടു
ചരണാംബുജങ്ങൾക്കായ് സതതം തൊഴുന്നു ഞാൻ
നിന്തിരുവടിയല്ലാതാരുമുള്ളതായി
നിന്തിരുവടിതന്നെ മന്നാഥൻ ജഗന്നാഥ!
നിന്തിരുവടിതന്നെ രക്ഷിതാവിനിക്കെന്നും
നിന്തിരുവടിക്കായിപ്പാരമായ് തൊഴുന്നു ഞാൻ.
നിന്തിരുവടിതന്റെ നിസ്തുലങ്ങളായിട്ടും
ചെന്തളിർ പദങ്ങളെദ്ദർശനം ചെയ്തീടുവാൻ
സന്തതം ചെയ്തീടുന്നു ബ്രഹ്മേന്ദ്രാമരവൃന്ദം
വന്തപമപ്രകാരം വിളങ്ങും വിഭോ! ഭവാൻ
എനിക്കു സുലഭനായ്ത്തീൎന്നു മൽഭാഗ്യത്തിനാ-
ലിനിക്കു സൎവ്വകാലം പ്രസന്നനായിതല്ലൊ.
രഘുനായക! ലോകനായക! ദേവാധീശ!
നിഖിലാധാര! നിനക്കേററവും നമിക്കുന്നേൻ.

ഇങ്ങിനെ മഹാവാക്യാൎത്ഥവിവരണമെന്ന പതിന്നാലാമദ്ധ്യായം കഴിഞ്ഞു.

# പതിനഞ്ചാം അദ്ധ്യായം.

## നവചക്രവിവേകയോഗം.

ശ്രീരാമചന്ദ്രപാദപങ്കജം പണിഞ്ഞുകൊ-
ണ്ടാരാമഭൃത്യൻ വീണ്ടുമിത്തരമുണൎത്തിച്ചാൻ:—
ചൊല്ലേറുള്ളോരു രഘുശ്രേഷ്ഠ! സൽകൃപാംബുധേ! നന്നായ്
കേൾക്കേണ്ടതെല്ലാം കേട്ടേനടിയൻ ഭവന്മുഖാൽ.
എന്നാലും നവചക്രങ്ങൾതന്നെഴും വിവേകമി-
ങ്ങെന്നോടിന്നരുളിച്ചെയ്യേണമേ മഹാപ്രഭോ!
ഇത്തരം ഹനുമാന്റെ ചോദ്യത്തെക്കേട്ടുനാഥ-
നിത്തരം മഹത്തരമുത്തരമരുൾ ചെയ്താൻ:—

ശ്രുത്യുക്തമാർഗ്ഗമായേ ചൊല്ലുവൻ നിന്നോടേററ-
മുത്തമം നവചക്രങ്ങൾക്കെഴും വിവേകം ഞാൻ.
ആദ്യമായ് മൂലാധാരപ്പേരെഴും ചക്രമല്ലോ
തത്രതീപ്പോലെയുള്ള രൂപത്തെദ്ധ്യാനിക്കുന്നു.
മൂലാധാരാഭിഖ്യമാം മുൻചൊന്ന ചക്രത്തിന്നു
മേലായിട്ടിരിക്കുന്നു സ്വാധിഷ്ഠാനമാം ചക്രം.
പവിഴനിറമൊത്ത രൂപത്തെത്തന്നെ വിദ്വൽ-
പ്രവരരവിടത്തിൽ ധ്യാനിച്ചുകൊണ്ടീടുന്നു.
മൂന്നാമത്തേതാം നാഭിചക്രത്തിൽ വിദ്യുല്ലതാ-
സന്നിഭംരൂപം ധ്യാനിക്കത്തക്കതറിഞ്ഞാലും.
വാതജ! ചതുർത്ഥമാം ഹൃദയചക്രത്തിങ്കൽ
ജ്യോതിർല്ലിംഗാകാരത്തെ ധ്യാനിപ്പു ബുധജനം.
കണ്ഠചക്രമാമഞ്ചാം ചക്രത്തിൽ ധ്യാനംചെയ്തു-
കൊണ്ടീടേണ്ടതാം ശ്വേതവർണ്ണിനീസുഷുമ്നയെ
മാനസലയാർത്ഥമായ് താലുചക്രത്തിൽ പിന്നെ
വാനരവീര! ശൂന്യം ധ്യാനിച്ചുകൊണ്ടീടേണം.
സപ്തമമായിരിക്കുംഭ്രൂചക്രത്തിൽ വായു-
പുത്ര! ദീപസ്വരൂപമംഗുഷ്ഠപ്രമാണകം
ധ്യാനിക്കത്തക്കതല്ലോ; ധൂമാഗ്രാകാരരൂപം
ധ്യാനിച്ചിടേണമാജ്ഞാചക്രത്തിലെട്ടാമതിൽ
ഊർദ്ധ്വശാക്തികമായ പരശുസ്വരൂപത്തെ
വിദ്വാന്മാർ നവമമാമാജ്ഞാചക്രേ ധ്യാനിപ്പൂ.
ഇത്തരം ക്രമമായി നവചക്രങ്ങളെയു-
മുത്തമധ്യാനാകാരങ്ങളേയും ധരിക്ക നീ.
ധ്യാനയോഗ്യമായീടും ചിദ്രൂപബ്രഹ്മം സർവ്വ-
വാനരശ്രേഷ്ഠ! ബോധിക്കഖണ്ഡമായിരിക്കും
ഏകമാം രസതത്വത്താലൊന്നുതാനെന്നാകിലു-
മാകാരമനേകമുണ്ടതിനിങ്ങുപാധിയാൽ.
അതിനാൽ ചിദ്രൂപാഖ്യമേതും ബ്രഹ്മചൈതന്യ-
മതുതാൻ നവചക്രോദിതമാം സ്വരൂപങ്ങൾ.
ഏകമായഖണ്ഡമായിരിക്കും ബ്രഹ്മത്തിൽനി-
ന്നാകാരം വിദ്യാശക്തിതന്നുടെ വിലാസത്താൽ.

തീയ്യിൽ തീപ്പൊരികൾപോലേററമുണ്ടായിതെന്നു
നീയ്യറിഞ്ഞാലും മരുത്സൂനോ! നിൻഹൃദയത്തിൽ.
പ്രത്യഗാത്മാഭിധാനമാന്നിരിക്കുമിദ്ധ്യേയ-
മൂൎത്തികൾ നിൎവ്വിശേഷമായീട്ടും ബ്രഹ്മത്തിന്റെ
സന്മതേ! സദാ സജാതീയങ്ങളാകയാലേ
നിന്മനംതന്നിൽ ബോധിക്കായവയൊരിക്കലും
ആകയില്ലചേതനവസ്തുക്ക;ളിക്കാഴ്ച്ചതിൽ
ലോകസംസ്തുതന്മാരാം വിദ്വാന്മാർ യോജിക്കുന്നു.
നവചക്രാദിതങ്ങൾ ധ്യാനരൂപങ്ങൾ കൂടാ-
ത്തവയായ് സചേതനമായീടുമാകാരങ്ങൾ
ധ്യാനകാലത്തിൽ കണ്ടീടുന്നുണ്ടു യോഗീന്ദ്രന്മാർ
നാനാമാതിരിയായിട്ടവയെച്ചൊല്ലാമിനി.
മാരുതേ! വടബീജംപോലെയും ചാമയെന്നു
പേരെഴും ധാന്യത്തിന്നുതുല്യമായിട്ടും പിന്നെ
ചാമതന്നരിക്കൊത്തും വാലാഗ്രഭാഗസ്ഥമാം
രോമത്തിൻ ശതഭാഗത്തിങ്കലൊന്നിനോടൊത്തും
നെന്മണിതലയ്ക്കൊത്തും ശുക്രജ്യോതിസ്സോടൊത്തും
സന്മതേ! ചിലനേരം സൂൎയ്യജ്യോതിസ്സോടൊത്തും
ചന്ദ്രതുല്യമായിട്ടുമണുപോലെയും സൂക്ഷ്മ-
മെന്നപോലെയും പിന്നെ പ്രാദേശാകൃതിയാന്നും
മിന്നാമിനുങ്ങിനൊത്തും സ്ഫടികവടിവാന്നും
നന്നായിച്ചിലനേരം നക്ഷത്രതുല്യമായും
ചിലപ്പോൾ നീലജ്യോതിയായ് രക്തജ്യോതിയായിട്ടു
ചിലപ്പോൾ ചിലനേരം ശുഭ്രജ്യോതിസ്സായിട്ടും
ചിലപ്പോൾ നാനാവിധജ്യോതിസ്സായിട്ടും പിന്നെ-
ച്ചിലപ്പോൾ ജ്യോതിസ്സുകൾക്കാകവേ ജ്യോതിസ്സായും
ഈവിധം നാനാവിധം ധ്യാനകാലത്തിൽ കാണു-
മാവക രൂപമെല്ലാം ബ്രഹ്മസംസ്ഥിതം തന്നെ
ജിതശ്വാസേന്ദ്രിയാത്മോപചിതരായിരുന്നീടും
യതചിത്തന്മാരായ രാജയോഗജ്ഞന്മാൎക്കോ
ഇച്ഛിതാകാരങ്ങളാം ചക്രങ്ങൾ കൂടക്കൂടെ
സ്പഷ്ടമായ് ധ്യാനങ്ങളാൽ വിദ്യോതിച്ചുകൊള്ളുന്നു.

ത്തൂണിലും ചുമരിലും വ്യവഹാരകാലത്തിൽ-
ക്കാണുമപ്പദാർത്ഥജാലങ്ങളിലെല്ലാററിലും
ഖണ്ഡരൂപമാകുമീജ്യോതിസ്സു യോഗീന്ദ്രന്മാർ
കണ്ടുകൊണ്ടീടുന്നിതെന്നറിഞ്ഞുകൊണ്ടാലും നീ.
ഏതേതു വികാരവസ്തുക്കളിൽ പതിയുന്നു
പൂതനായിരുന്നീടും യോഗിതൻ ദൃഷ്ടിപാതത്താൽ.
മിന്നലെന്നതുപോലെ തൽക്ഷണമാവസ്തുക്ക-
ളൊന്നൊഴിയാതെ വിളങ്ങുന്നു ചിന്മയങ്ങളായ്
ഉക്തമാമാത്മപ്രകാശോദയത്തിന്നു മുമ്പും
സൽക്കപേ! പിമ്പും യോഗിക്കാദിവ്യസിദ്ധിതന്റെ
സൂചകങ്ങളായീടും വിവിധനാദങ്ങളെ
ക്ലേശമെന്നിയേ നന്നായ് കേട്ടുകൊണ്ടീടുമല്ലോ.
മൃദംഗധ്വനിയ്ക്കൊത്തും മാരുതേ! മണിനാദ-
മതിന്നൊപ്പമായിട്ടും മേഘനാദംപോലെയും
ശംഖനാദത്തോടൊത്തും വീണാനിനാദമൊത്തും
ശങ്കവേണ്ടനേകമാതിരി നാദങ്ങൾ കേൾക്കാം.
ധ്യാനയോഗത്താൽ നാദാന്തങ്കലറിയുന്ന
മാനവശ്രേഷ്ഠനവൻ ജ്യോതിയെ മരുത്സൂനോ!
പാരമായിന്ദ്രിയങ്ങളവന്നു വശപ്പെടും
സാരഥിതനിക്കു നൽത്തുരഗമെന്നപോലെ
"എന്നുമീജ്യോതിസ്സല്ലോ ബ്രഹ്മ"മെന്നുള്ള ബുദ്ധി
വന്നുചേർന്നവനുള്ളീയിന്ദ്രിയഗ്രാമമെന്നും
വശപ്പെട്ടീടാ ദൃഢം; വികൃതികുതിരതാൻ
വശപ്പെട്ടീടാതന്റെ സാരഥിക്കതുപോലെ.
ജ്യോതിതാനല്ലോ പരമായീടും ബ്രഹ്മം, പാർത്താൽ
ജ്യോതിതാൻതന്നെയല്ലോ പരമായീടും സുഖം.
ജ്യോതിതാൻതന്നെ നൂനം പരയായീടും ശാന്തി
ജ്യോതിതാൻതന്നെനിത്യം പരയായീടും പദം
ജ്യോതിതാൻതന്നെ നൂനം പരമായീടും ലക്ഷ്യം
ജ്യോതിതാൻതന്നെ ദൃഢം പരയായീടും ഗതി.
ജ്യോതിതാൻതന്നെയാണു പരമായീടും രൂപം
ജ്യോതിയെസ്സതതം നീ സൂക്ഷിച്ചു വീക്ഷിച്ചാലും.

ജ്യോതിതാൻതന്നെ നൂനം പരമായീടും ബ്രഹ്മം
ജ്യോതിസ്സായുള്ളതോർത്താൽ നിർണ്ണയം ബ്രഹ്മംതന്നെ.
അവ്യയമാകും ജ്യോതിസ്സാണെടോ! പരമാത്മാ
ദിവ്യമാം പരമാത്മാവായതാജ്യോതിതന്നെ.
ജ്യോതിതന്നെയാകുന്നു ഞാൻ, ഞാനെന്നുള്ളതാണാ
ജ്യോതി, നീ തന്നെജ്യോതി, ജ്യോതിതന്നെയാണു നീ.
അതിനാൽ സർവ്വപ്രയത്നത്താലും മരുത്സൂനോ!
മതിമൻ! ജ്യോതിതന്നെ നീയന്വേഷണം ചെയ്ക.
പ്രത്യഗാത്മാവംശവും പരമാത്മാവംശിയു-
മിത്തരമുള്ളതാകുമീവിഭാഗം വിശ്രുതം.
ബ്രഹ്മാത്മൈക്യത്തിൽ ബോധമുണ്ടാംവരെയ്ക്കും
സന്മതേ! സഫലമാണതിൽ പിമ്പില്ലാ ദൃഢം.
നവചക്രങ്ങളിങ്ങു ചൊന്നതിലൊന്നിലേവ-
മവ ഭാസിക്കും പ്രത്യഗാത്മാവേ, യോഗത്തിനാൽ
കാണുന്നുണ്ടവൻ നൂനം ബ്രഹ്മലോകത്തെപ്പൂക-
വാനുംകൊണ്ടീടും ദേഹാന്തത്തിങ്കൽ നിസ്സംശയം.
വേദാന്തനിശ്ചിതാർത്ഥന്മാരാകും യതികൾക്കു
യാതൊരു പരമായ ഗതിയെച്ചൊല്ലീടുന്നു.
അതുതാൻ വിദ്വാനാമീയോഗിക്കും ചൊല്ലീടുന്നി-
തതുനിശ്ചയംതന്നെ വാദമില്ലിതിലൊട്ടും.
ഉക്തലക്ഷണമാന്ന ക്രൂടസ്ഥാത്മാവുതന്നെ
സൽഗുരുമുഖത്തിങ്കൽ നിന്നുകേട്ടതിൽ പിന്നെ
ധ്യാനത്തിനാലും ശുദ്ധമൺമുഖീമുദ്രയാലും
വാനരോത്തമ! ഭ്രൂമദ്ധ്യത്തിൽ നീ ദർശിച്ചാലും.
ഇച്ചൊന്ന ദർശനത്തെദ്ദർശിച്ചീടാത്തുള്ളവൻ
നിശ്ചയം മഹാവാക്യാർത്ഥശ്രവണങ്ങൾക്കെന്നും
അധികാരിയാകയില്ലിതു കൂടാതെ ചിത്ത-
മതിനു സംശുദ്ധിയുണ്ടാകയില്ലതിനാലെ
പ്രതിബന്ധങ്ങളേറെ പ്രബലതരമായ് തൻ-
മതിയിൽ യോഗാഭ്യാസകർത്താവിന്നുണ്ടായ്വരും.
വിയർത്തീടുക, വിറച്ചീടുക, ക്ഷീണിക്കുക,
ഭയമുണ്ടാക, ലയിച്ചീടുക, മടിക്കുക

ഇത്തരം നാനാവിധപ്രതിബന്ധങ്ങൾ മേന്മേ-
ലുത്തമയോഗാഭ്യാസകാലത്തിലുണ്ടായ്‌വരും.
ധീമാനാം യോഗാഭ്യാസി, നല്ലസൂക്ഷ്മയുക്തിയാൽ
കേമമായുണ്ടായീടുമീവക വിഘ്നങ്ങളെ
കണ്ടറിഞ്ഞതിപ്രയത്നങ്ങളാൽ നിരസിച്ചു
കൊണ്ടുശാന്തനായ് സദാ ജാഗ്രതയോടുംകൂടി
ഈയാത്മചക്രയോഗാഭ്യാസവുമതുപോലെ
വായുനന്ദന! ബ്രഹ്മചക്രയോഗാഭ്യാസവും
സതതമഭ്യസിച്ചുകൊള്ളേണമെന്നാലവ-
ന്നതുമൂലമായുണ്ടായ്‌വന്നീടും പരംപദം.
പുത്രദാരാദികളും ലോകരും ദേവന്മാരു-
മുത്തമമാമീയോഗം നിഷ്കാമമാകമൂലം
ഈ യോഗാഭ്യാസകന്നു വിഘ്നകാരികളായേ
വായുനന്ദന! നിന്നീടുന്നിതു നിരന്തരം.
ബുദ്ധിശാലിയാമവനീവക വിഘ്നങ്ങളെ
സിദ്ധമാമതിതീവ്രവൈരാഗ്യാൽ നിഹനിച്ചു.
നിശ്ചലബുദ്ധിയോടും ധ്യാനയോഗത്തെ നിത്യ-
മഭ്യസിച്ചുകൊള്ളേണമെങ്കിലോ വരും ശ്രേയം.
സൽഗുരുപ്രവരൻതൻ കരുണാബലത്തിനാൽ
ഭാഗ്യവാനായ യോഗി, പരമാത്മാവുതന്നെ
ക്രമത്താൽ കണ്ടറിഞ്ഞിട്ടിന്ദ്രിയഗ്രാമം ജയി-
ച്ചുമന്ദം സ്വസ്വരൂപ ജ്ഞാനവാനായ് ഭവിക്കും.
ഇത്തരം രാഘവശ്രേഷ്ഠനരുളിച്ചെയ്തവാക്യ-
മുത്തമൻ കപിവീരസത്തമൻ കേട്ടു നന്നായ്
അത്യന്തം ഭക്തിയോടും ശാന്തനാം ജനകജാ-
ഭർത്താവിൻ പാദദ്വയം വന്ദിച്ചിങ്ങിനെ ചൊന്നാൻ:
ലക്ഷണം ജിതേന്ദ്രിയൻ തനിക്കിങ്ങെന്തെന്നുള്ള-
തിക്ഷണം സ്വാമിൻ! ഭവാനരുളിച്ചെയ്യേണമേ.
വിദ്വാനാണിവനിവനവിദ്വാനെന്നുള്ളതെൻ-
ഹൃത്തിൽ ഞാനെന്തോന്നിനാൽ നിശ്ചയിക്കട്ടെ വിഭോ!
ഏവമക്കപിപ്രൗഢൻ തന്നുടെ ചോദ്യം രാമ-
ദേവൻ കേട്ടേവമമ്പോടരുളിച്ചെയ്തീടിനാൻ.

മാരുതേ! കാമക്രോധ ലോഭമോഹദർപ്പാദി-
പ്പേരുകേട്ടുള്ള നാനാദോഷങ്ങളെല്ലാമെപ്പോഴും.
ദൂരവേ പരിത്യജിച്ചിരിക്കും പരിവ്രാട്ടി-
പ്പാരിടം തന്നിൽപ്പാർത്താൽ നിർമ്മലനായീടുന്നു.
ഒട്ടുമേ രാഗദ്വേഷമെന്നിവകൂടാതോട്ടിൻ-
പൊട്ടുമപ്പൊൻകട്ടയും സമമെന്നറിഞ്ഞിട്ടു
സർവ്വനിസ്പൃഹനായിസ്സർവ്വപ്രാണിവർഗ്ഗത്തെ-
സ്സർവ്വദാ ഹിംസിക്കാതെ വാഴുവാൻ മുനിയല്ലോ
ഡംഭാഹങ്കാരങ്ങളും ഹിംസയും പൈശുന്യവും
തൻപക്കൽ തെല്ലുപോലുമില്ലാത്തുള്ളവനായി
ആത്മജ്ഞാനാർത്ഥം വേണ്ടും ഗുണങ്ങളെഴും യതി-
ക്കാത്മനി ബോധിച്ചാലും സിദ്ധിച്ചീടുന്നു മോക്ഷം.
സ്വച്ഛന്ദമിന്ദ്രിയൗഘം വിഷയവ്യാപ്തമായാൽ
നിശ്ചയമതുമൂലം വന്നുചേരുന്നു ദോഷം.
ജയിച്ചിട്ടിന്ദ്രിയൗഘമുചിതകർമ്മങ്ങളേ
നയിച്ചുകൊണ്ടീടുകിൽ സിദ്ധിക്കും സിദ്ധി നൂനം.
ഭോഗംകൊണ്ടൊരിക്കലും നശിച്ചുപോയീടുവാൻ
യോഗം സിദ്ധിക്കയില്ലാ, കാമത്തിന്നറിഞ്ഞാലും.
ദിവ്യമാം ഹവിസ്സിനാലത്യന്തമുജ്ജ്വലിക്കും
ഹവ്യവാഹനെപ്പോലെയാണു ഭോഗത്താൽ കാമം.
തൊട്ടാലും ഭുജിച്ചാലുമാഘ്രാണം ചെയ്താകിലും
കേട്ടാലും കണ്ടാകിലും പുരുഷശ്രേഷ്ഠനെവൻ
സന്തോഷസന്താപങ്ങളൊട്ടുമേ ചേർന്നീടാതെ
സന്തതം വസിക്കുന്നു വിജിതേന്ദ്രിയനവൻ.
ഉണ്ണുമ്പോൾ രുചിയുള്ളതാണിതല്ലെന്നുള്ളതി-
ലെണ്ണുന്നതല്ലാ; വാക്യം മിതമായ് ഹിതമായി
സത്യമായ് വചിച്ചീടുമിപ്രകാരം വർത്തിക്കും
മർത്ത്യനെ അജിഹ്വനെന്നോതുന്നു ബുധജനം.
അധുനാ ജാതയായ ചെറുപെൺകുട്ടിയേയും
പതിനാറാണ്ടുചെന്ന മതിനേർമുഖിയേയും
നൂറാണ്ടുവയസ്സൊത്ത വൃദ്ധതന്നെയും കണ്ടി-
ട്ടൊരിഹ നിർവ്വികാരിയവനെ നപുംസകൻ.

ദ്ധ്യക്ഷനായക! വിൺമൂത്രങ്ങളെക്കളവാനും
ഭിക്ഷ കയ്ക്കൊള്ളുവാനും മാത്രമായ് സഞ്ചാരത്തെ,
യോജനാവഴിക്കുള്ളിൽ ചെയ്തീടാപരിവ്രാട്ടി-
ന്നീജനം മുടവനെന്നോതുന്നിതറിഞ്ഞാലും.
ഇരിക്കുമ്പോഴും നടക്കുമ്പോഴും നേത്രം ദൂരെ-
ച്ചരിക്കാതിരിക്കുന്നതാരുടെയായീടുന്നു.
ധരിത്രീതലം വിട്ടിട്ടാരുടെ ദൃഷ്ടി നാലു-
കരിപ്പാടകന്നു മേൽപ്പൊട്ടേയ്ക്കു പോകുന്നില്ലാ,
നിർണ്ണയമവൻതന്നെ പണ്ഡിതന്മാരായുള്ളോർ
കണ്ണില്ലാത്തവനെന്നു ബുധന്മാരോതീടുന്നു.
മാനസഹാരിയായുമഹിതമായുമാക്കും
മാനസം തന്നിലൊട്ടും വ്യസനം ചേർപ്പതായും,
ആക്കമുറ്റപ്രിയമായുമിരിക്കും വാക്യങ്ങളേ
കേൾക്കിലുമവകളെക്കേട്ടുകൊള്ളാതൊരുട്ടിൽ
സന്തതം വർത്തിച്ചുകൊണ്ടീടുമമ്മഹാത്മാവിൽ
സന്ധിച്ചീടുന്നു നൂനം ബധിരനെന്നു നാമം.
നിഖിലവിഷയങ്ങൾക്കുള്ള സാന്നിദ്ധ്യത്താലും
വികലേന്ദ്രിയനാവാതാരഹോ! വസിക്കുന്നു.
സന്തതം നിദ്രാലുവെപ്പോലെ വാഴുന്നതാരാ-
വന്തപസ്വിയെത്തന്നെ മൂഢനെന്നോതീടുന്നു.
ആമ, തന്നംഗങ്ങളെ സർവ്വമുള്ളിലാക്കീ-
ട്ടാമയം വന്നീടാതെ വാണുകൊണ്ടീടുംവണ്ണം.
സർവ്വേന്ദ്രിയങ്ങളേയും സംയമം ചെയ്തു നന്നായ്
സർവ്വദാ ക്ഷീണേന്ദ്രിയ മാനസവൃത്തിയായി
നിരപേക്ഷകനായി നിഷ്പരിഗ്രഹനായി
നിരഹങ്കാരനായി നിർമ്മമനായി സദാ
ആശീർവാദസ്വീകാരവിമുഖനായിട്ടാർക്കു-
മാശീർവാദമെന്നതു താനെന്നും ചെയ്യാതോനായ്
ഏകാന്തവാസസംസക്താത്മാവായിരിപ്പവൻ
ലോകപൂജിതൻ ദ്രുതം മോക്ഷത്തെ പ്രാപിച്ചീടും.
സത്താകും ബഹുമാനസത്കാരത്തിങ്കൽ ബ്രാഹ്മ-
വിത്തമൻ വിഷമെന്നു ചിന്തിച്ചു പേടിച്ചീടും.

അമൃതം തന്നിലുള്ളോരാകാംക്ഷയെന്നവണ്ണ-
മമലനനാരതമപമാനം ഭാവിക്കും.
അന്യരാലവമന്യനീ ലോകം തന്നിലെന്നു-
മന്യൂനസൗഖ്യമാർന്നു ശയനം ചെയ്തീടുന്നു.
സുഖമായുണരുന്നു സഞ്ചരിക്കുന്നു സൗഖ്യം
സുഖഹീനനായ്ത്തന്നെ നശിച്ചീടുന്നിതന്യൻ.
ആരെയുമധിക്ഷേപം ചെയ്കയില്ലല്ലോ വിദ്വാ-
നാരുമോതീടുമധിക്ഷേപവും വകവെയ്ക്കാ.
പ്രാരബ്ധപരിശിഷ്ടകാർയ്യമാം ദേഹാർത്ഥമാ-
യാരോടും വൈരം കലർന്നീടാ യോഗിയായുള്ളോൻ.
തെല്ലുമേ ദ്വേഷിപ്പോരെ ദ്വേഷിച്ചീടുകയില്ലാ
ചൊല്ലുമേ നല്ലവാക്കു ദുർവ്വാക്കു ചൊന്നാൽപോലും.
സപ്തദ്വാരാവകീർണ്ണമനൃതവാക്യമെന്നും
സ്വപ്നത്തിൽപോലും കഥിക്കില്ലല്ലോ സുധിവര്യൻ.
അദ്ധ്യാത്മരതിയിങ്കൽ സ്ഥിതനായ് സുഖാർത്ഥിയായ്
വിദ്വാനായ് സർവ്വത്തിലും സമദർശിയായ് സദാ.
തനിക്കു തുണയായിത്താനല്ലാതില്ലാതുള്ള
നിലയ്ക്കീ ധരണിയിൽ ചരിക്കും സുധിശ്രേഷ്ഠൻ.
സർവ്വേന്ദ്രിയങ്ങളെയും രോധിച്ചീടുകയാലും
സർവ്വദാ രാഗദ്വേഷസംക്ഷയം നിമിത്തവും
സർവ്വഭൂതവ്രാതത്തെത്താൻ ഹിംസിക്കായ്കയാലും
സർവ്വജ്ഞൻ സുധിശ്രേഷ്ഠൻ മോക്ഷത്തെ പ്രാപിക്കുന്നു.
യതിക്കല്ലാതിച്ചൊന്നൊരർത്ഥങ്ങളന്യന്മാർക്കു
വിധിച്ചിട്ടില്ലെന്നൊട്ടും ശങ്കിച്ചീടരുതല്ലോ.
യതിയെക്കൂടാതുള്ളോർ മോക്ഷകാംക്ഷികളെങ്കിൽ
വിധിയിച്ചൊന്നതവർക്കേവർക്കും ബാധിച്ചീടും.
സമഷ്ടിചക്രയോഗം വ്യഷ്ടിചക്രയോഗമെ-
ന്നമലന്മാരോതീടും രണ്ടു യോഗജ്ഞന്മാർക്കും
ഇവിടെച്ചൊന്നതാകും ലക്ഷണപ്രാപ്തിവേണ്ടു-
ന്നവയാണിവയെല്ലാം രണ്ടുകൂട്ടർക്കും സമം.
മൂലാധാരംതൊട്ടുള്ള മുൻചൊന്ന ചക്രങ്ങളിൽ
നാലാമത്തേതായീടും ഹൃദയചക്രത്തിങ്കൽ

ചേതനനായീടുന്ന കൂടസ്ഥൻ വിളങ്ങുന്നു
വാതജന്മാവേ! ജീവസാക്ഷിയാവുകകൊണ്ടും
ബ്രഹ്മത്തിന്നംശമെന്നതാവുകകൊണ്ടുമവ-
നിമ്മഹാ സംസാരസംബന്ധിയാം സുഖദുഃഖാ
തന്നിൽ സ്പൃശിച്ചീടാതെ വത്തിക്കുന്നുണ്ടെങ്കിലു-
മന്നഹോ ജീവാശ്രയം ഹംസ സാഹചര്യവും
തന്നോടു ചേൎന്നിട്ടുണ്ടെന്നുള്ള സംഗതിയാലേ
മാന്യന്മാർ ഛത്രിന്യായമാശ്രയിച്ചൊരുമട്ടിൽ
സംസാരബദ്ധനെന്നു ചൊല്ലുന്നു കൂടസ്ഥനെ
സംസൎഗ്ഗംകൊണ്ടു സിദ്ധിച്ചുള്ള ദുഷ്പേരുപോലെ.
ചക്രമെന്നോതീടുന്ന മാംസപിണ്ഡമീനാഡീ-
വൎഗ്ഗങ്ങൾക്കാശ്രയമായ് നില്ക്കുന്നു മരുത്സൂനോ!
പ്രാണനാശ്രയമായേ നില്ക്കുന്നു നാഡീവൎഗ്ഗം
പ്രാണനോ ജീവൻതനിക്കാശ്രയമായീടുന്നു.
ഹംസന്നാശ്രയമായേ നില്ക്കുന്നു സദാ ജീവൻ
ഹംസശബ്ദത്താലിപ്പോൾ ചൊന്നതെന്തെന്നോതാം ഞാൻ.
പ്രത്യഗാത്മാവാണെന്നു പേരുപെറ്റിരിക്കുന്നോ-
രുത്തമകൂടസ്ഥനെക്കുറിപ്പൂ ഹംസശബ്ദാൽ.
ഭൂതപാനാദികൂടാതന്വഹം വിളങ്ങുന്ന
സന്തതവേ കൂടസ്ഥനെന്നോതുമീ പ്രത്യഗാത്മാ.
കൂടസ്ഥനെന്നിപ്പോൾ ഞാൻ പറഞ്ഞിട്ടുള്ള നാമം-
കൂടാതീ ഹംസശബ്ദാൽ സ്വയമായ് സാക്ഷാത്തായ
ബ്രഹ്മാത്മതന്നെക്കുറിച്ചീടുന്നുണ്ടെന്നുള്ളതും
നിമ്മനം തന്നിലിന്നു നന്നായി ധരിച്ചാലും.
പറയാം "അ"കാരം ബോധിപ്പിച്ചഹംകാരംകൊണ്ടി-
ങ്ങറിയാം ഞാനെന്നു താനാകുന്നു ബ്രഹ്മമെന്നും
കണ്ടിടാം സകാരത്താലതിനാൽ ബ്രഹ്മാത്മൈക്യം
പൂണ്ടീടാൻ ഹംസമന്ത്രം നിത്യമഭ്യസിക്കേണം.
മന്ത്രകോടികളിൽവെച്ചുത്തമമന്ത്രം ഹംസ-
മന്ത്രമെന്നനാരതം വിദ്വാന്മാർ ചൊല്ലീടുന്നു.
മൂലാധാരാദിയാകുമാധാരങ്ങളിൽ മേവും
മൂലമിക്കൂടസ്ഥങ്കൾ സഗുണത്വമുണ്ടെന്നു

ചൊല്ലുന്നു ചിലരിപ്പോളായതു ശരിയല്ലെ-
ന്നുള്ളത്തിൽ ധരിക്ക നീ; തത്വമോൎത്തീടുന്നാകിൽ.
വീതിഹോത്രനിൽ കാണും സ്ഫുലിംഗങ്ങളെപ്പോലെ
ജ്യോതിൎമ്മയാകാരമാണെന്നോൎക്കവേ മരുത്സൂനോ!
സഗുണബ്രഹ്മമാകുമീശവിഗ്രഹംപോലും
സുകപേ! ജ്യോതിൎമ്മയംതന്നെയാണെന്നിപ്പാരിൽ
ചിലരോതുന്നുണ്ടതിൽ മായാസംബന്ധംമൂലം
നിലയില്ലെന്നും ജ്യോതിൎമ്മയതത്വം മുഖ്യമാകാം.
ഉക്തമാമാധാരങ്ങളെല്ലാററിങ്കലും, യോഗി-
പ്രത്യഗാത്മാവെദ്ദൎശിക്കണമെന്നില്ലയല്ലോ.
ആധാരങ്ങളിലേതിലെങ്കിലുമൊന്നിൽവെച്ചു
ചേതസ്സംശുദ്ധിക്കായി പ്രത്യഗാത്മാവുതന്നെ.
കണ്ടുകൊണ്ടതിൽപ്പിന്നെച്ചിത്തശുദ്ധിക്കായിട്ടു
പണ്ഡിതനാവാക്യാൎത്ഥശ്രവണാധികാരിയാം.
ഏവനിവണ്ണം ചിദാനന്ദാംശരൂപമാന്നു
മേവീടും നവചക്രസംസ്ഥിതനാമാത്മാവെ.
അറിഞ്ഞീടുന്നു സൎവസംസാരനിവൃത്തിയിൽ
കരളിൽ കാമം വായ്ക്കുമായവൻ നിരാമയം
ബ്രഹ്മലോകക്രമത്താൽ സമ്പൂൎണ്ണസദ്രൂപത്തെ
സന്മതേ! പ്രാപിച്ചുകൊണ്ടീടുമെന്നറിഞ്ഞാലും.
ഇച്ചൊന്നോരാത്മാവിനെദ്ധ്യാനം ചെയ്തശേഷ-
മച്ഛമാനസനായ പരമാത്മവിത്തിനെ
ഉത്തമശുശ്രൂഷയാ തോഷിപ്പിച്ചതിൽപ്പിന്നെ.
തത്വമസീതി ബ്രഹ്മാത്മൈക്യത്തെ ശ്രവിച്ചിട്ടു
നിത്യവും തദൎത്ഥത്തെ മനനം ചെയ്തുപിന്നെ
പരമനിദിദ്ധ്യാസവൃത്തിയാൽതന്നെ മമ
പരമംപദം ക്ഷണം പ്രാപിച്ചുകൊണ്ടീടുന്നു.

ഇങ്ങിനെ നവചക്രവിവേകയോഗമെന്ന പതിനഞ്ചാമദ്ധ്യായം കഴിഞ്ഞു.



# പതിനാറാം അദ്ധ്യായം.

## അണിമാദി സിദ്ധിദൂഷണം.

പിന്നെയും പത്മപത്രനേത്രൻതൻ പദദ്വന്ദ്വം
വന്ദനംചെയ്തു വീണ്ടും വാതജനുണർത്തിനാൻ:—
ജാനകീജീവനാഥ! ഭഗവൻ! ലോകേ ബ്രഹ്മ-
ജ്ഞാനികൾക്കണിമാദിയാകുമഷ്ടസിദ്ധികൾ
അടയാളമായ് ചൊല്ലീടുന്നുണ്ടു വിദ്വജ്ജന-
മദ്ധ്യന്നാവാക്യത്തിലുണ്ടു വിശ്വാസമേറ്റം.
വസിഷ്ഠാദ്യന്മാരാകും ബ്രഹ്മജ്ഞാനികൾക്കെല്ലാം
പ്രസിദ്ധസിദ്ധിവർഗ്ഗം സിദ്ധമായിരിക്കയാൽ
ബ്രഹ്മജ്ഞാനികൾക്കുള്ള ലക്ഷണമാണതെന്നു-
മമമനം തന്നിൽ പ്രഭോ! വിശ്വസിച്ചിരിക്കുന്നേൻ.
ഇത്തരം കപിശ്രേഷ്ഠൻ കഥിക്കെക്കരുണാർദ്ര-
ചിത്തനാം രഘുശ്രേഷ്ഠനരുളിച്ചെയ്തീടിനാൻ.
സർവ്വരും സദാകാലം മോഹിക്കമിക്കാര്യത്തെ-
സ്സർവ്വാന്തരാത്മ! ഗ്രഹിക്കത്തക്കതല്ലോ.
അണിമാദികളാകുമഷ്ടസിദ്ധികളാക-
മനയത്തക്കതല്ലോ ദൃശ്യാദൃശ്യങ്ങളാലെന്നും
ബ്രഹ്മജ്ഞാനത്തെ ദ്വേഷിച്ചീടുമീസിദ്ധിവർഗ്ഗം
സന്മതേ! വാഞ്ഛിച്ചീടാ മുമുക്ഷുക്കളൊരുവർ.
ഇച്ഛാധിക്യാന്നിമിത്തം സിദ്ധിച്ചീടുന്നു സിദ്ധി,
ഇച്ഛാഭാവം നിമിത്തം സിദ്ധിച്ചീടുന്നു മുക്തി.
സിദ്ധിമുക്തികളുകൾ തങ്കൽ വാഴ്കെ നന്നു
സിദ്ധമാണൊന്നിനൊന്നു വിരുദ്ധങ്ങളാണവ.
സർവ്വജ്ഞൻ പരമേശൻ തന്നാൽ കല്പിതമായ
സർവ്വാധികാരസ്ഥാന പ്രാപ്തരാം മഹാത്മാക്കൾ
ശ്രീവസിഷ്ഠാദ്യരൊട്ടുമവരെ ച്ചിത്തത്തിങ്ക-
ലിവയകാര്യങ്ങളിൽ സാമ്യമായ് ചിന്തിക്കൊലാ.

മാരുതേ! ബഹുജന്മംകൊണ്ടു ചെയ്തതായീടും
പാരിച്ച കമ്മം ജ്ഞാനമിവതൻ സമുച്ചയാൽ
സിദ്ധിജ്ഞാനമെന്നിവ രണ്ടുമുണ്ടായ യോഗി-
സത്തമന്മാരെങ്ങെങ്ങീ നിസ്സാരമനുഷ്യന്മാർ.
ഇച്ചൊന്ന സിദ്ധികളിലാവിഃഭഷമുക്തൎക്കു
നിശ്ചയം ഭവിക്കയില്ലാശ്ചയ്യം തെല്ലുപോലും.
ഈ ലോകപ്രതീതിയെത്തീരെ നീക്കിവത്തിക്ക-
മാലോകപൂജ്യന്മാൎക്കു ഭവിക്കാ സിദ്ധിഭ്രമം.
ജീവന്മുക്താദ്യന്മാൎക്കു വിസ്മയം സിദ്ധിമൂലം
കൈവരുമെന്നു ചിന്തിച്ചീടുകിൽ കേട്ടാലും നീ.
അത്യത്ഭുതങ്ങളായും വിവിധങ്ങളായുമു-
ള്ളുത്തമസിദ്ധിവഗ്ഗം മുഴുവൻ കണ്ടാകിലും,
തെല്ലുമുണ്ടാകയില്ലാ വിസ്മയം, ജീവന്മുക്തൻ
നല്ല മന്ദഹാസത്തോടുണ്ടു കണ്ടിരുന്നീടും.
ശീതളകരാമേരും ചന്ദ്രനെപ്പോലെ ദിന-
നാഥനെക്കണ്ടീടിലും, ചന്ദ്രനെസ്സദാകാലം
കഠിനമായുമുഷ്ണമേകീടുന്നതായും ക-
ണ്ടീടുമക്കരങ്ങളാൽ വിലസും വിധത്തിലും.
കണ്ടുകൊണ്ടാലുമഗ്നിജ്വാലകൾ കീഴ്പോട്ടായി-
ക്കണ്ടാലുമുണ്ടായിടാ വിസ്മയമവന്നൊട്ടും.
മാരുതേ! മായാമയനാകുമീശ്വരനെന്നും
പാരം വിസ്മയം ചേരുംവണ്ണം നിമ്മിച്ചതാകും
നാനാപദാത്ഥങ്ങളിൽതെല്ലുമേ മോഹിക്കാത്ത
ജ്ഞാനിയെക്കസിദ്ധികളെങ്ങിനെ മോഹിപ്പിക്കും?
ജഗൽഭാവങ്ങളെല്ലാമവിദ്യാമയങ്ങളെ-
ന്നകത്തിൽ ബോദ്ധ്യംവന്ന വിദ്വാന്മാരായിട്ടുള്ളോർ
അവിദ്യാത്യക്താവരാത്മജ്ഞാനികൾ മായാ-
പ്രവൃദ്ധസിദ്ധിവ്രാതത്തിൽ ഭ്രമിക്കയില്ലെന്നാം.
അധികാരവാന്മാരാം മാന്യന്മാർ മുനീന്ദ്രർ ത-
ന്നധികാരമില്ലല്ലോ കലിയിലതുമൂലം.
സിദ്ധി, മുക്തിയെന്നുള്ള രണ്ടുമേകനിലെന്നായി-
സ്സിദ്ധിച്ചീടുകയില്ലാ കലികാലത്തിൽ നൂനം.

അധികാരവാന്മാരില്ലെങ്കിലും കലിയിങ്ക-
ലധികാൎത്ഥതകാൎയ്യകാരികൾ പുരുഷന്മാർ.
ഉണ്ടവർ ശിവാംശമാണവരെന്നാകിലു-
മുണ്ടാകാ ദൃഢമെന്നോടൊത്തീടും സന്മഹത്വം.
സിദ്ധിപ്രാധാന്യവാദപണ്ഡിതന്മാർ സൽകീൎത്തി-
വർദ്ധിച്ചു വൎത്തിച്ചീടും പതിനെട്ടു സിദ്ധന്മാർ
അഗസ്ത്യപ്രമുഖന്മാരത്യന്തം പ്രസിദ്ധന്മാർ
ജഗത്തിൽ സിദ്ധിമുക്തിയെന്നിവ സിദ്ധിച്ചുള്ളോർ.
അധികാരവാന്മാരാണവർ രണ്ടിനു, മെന്നാ-
ലധികാരിത്വം സിദ്ധമല്ല സാധാരണൎക്കും.
ആകയാൽ മുമുക്ഷുവാം പുരുഷോത്തമൻ തനി-
ക്കാകാംക്ഷ സിദ്ധിയിങ്കലുള്ളതാകവേ നീക്കി
ബ്രഹ്മജ്ഞാനത്തിലേററം വാഞ്ഛകയ്ക്കൊണ്ടു നന്നായ്
സന്മതേ! നൂററെട്ടുപനിഷത്സേവ ചെയ്യണം.
ആ നൂററെട്ടുപനിഷത്തുക്കളിൽ സവിസ്താരം
വാനരോത്തമ! മന്ദബുദ്ധികൾക്കറിവാനായ്
സിദ്ധിവൎഗ്ഗത്തെക്കുറിച്ചുരച്ചിട്ടുണ്ടെന്നതു
ബുദ്ധിമാനായ ഭവാൻ ബോധിച്ചുകൊണ്ടീടേണം.
ശ്രുതികൾ പുരാണങ്ങൾ സകലങ്ങളായിട്ടും
സ്മൃതികളെന്നുള്ളതിലൊക്കവെ നിരന്തരം
സിദ്ധിയെക്കുറിച്ചേററം ചൊല്ലീട്ടുണ്ടതുകൊണ്ടു
ബുദ്ധിമാൻ സ്വപ്നത്തിലും വാഞ്ഛിക്കാ സിദ്ധിവ്രാതം.
സതതം സകാമന്മാർ സൽഗുണേശസേവയാൽ
മതിമൻ! സിദ്ധിക്കുന്നു സിദ്ധികളഖിലവും.
സതതം നിഷ്കാമന്മാർ നിൎഗ്ഗുണസംസേവയാൽ
വിധിനാ സാധിക്കുന്നു പരമാത്മവിജ്ഞാനം.
ഇത്തരം വൎത്തിക്കുമ്പോളെങ്ങിനെ മൎത്ത്യന്മാൎക്കു
സിദ്ധിമുക്തികളെന്നിച്ചൊല്ലും സാധനം രണ്ടും
സിദ്ധിമുക്തികൾക്കോതുന്നതാം ഫലങ്ങളും
സിദ്ധിപ്പൂ? വിരുദ്ധങ്ങളിവ രാപ്പകൽപോലെ.
സിദ്ധികളാത്മവിത്തിന്നടയാളമാണെന്ന
ബുദ്ധിയെ ത്യജിച്ചുകൊണ്ടാലും നീ മരുത്സുനോ!

സിദ്ധികളാത്മവിത്തിന്നടയാളമല്ലെങ്കിൽ
സിദ്ധമാമടയാളമെന്തെന്നു ചൊല്ലീടാം ഞാൻ.
മമതാവിഹീനതാമഹങ്കാരഹീനതാ
സമതാം ശീതോഷ്ണാദി ദ്വന്ദ്വവ്യാപ്തത്തിലെന്നും
നിരപേക്ഷതാം നിജാനന്ദൈകസക്തതാവും
പരമശാന്ത്യാദിസംയുക്തതാമസംഗതാം
വിരക്തതാഖിലാന്നം സംസാരസംബന്ധിയായ്-
വരും വ്യാപാരങ്ങളിൽനിന്നെല്ലാം വിമുഖതാം
സർവ്വദാ നിജാത്മേക്ഷാതല്പരതാം സർവ്വദാ
സർവ്വമാനരോത്തമ! നിഷ്പരിഗ്രഹതാവും
വിജിതേന്ദ്രിയതാവും വിജ്ഞാനിയാമീദൃശ-
സ്സുജനത്തിന്റെ ചൊന്ന ലക്ഷണമായീടുന്നു.
ഉത്തമസ്വാത്മസിദ്ധിതങ്കലുള്ളതൃപ്തിയാൽ
സിദ്ധികളണിമാദിയായീടുന്നവകളിൽ
വർദ്ധിക്കമിച്ഛതീരെ ത്യജിച്ചാത്മനിഷ്ഠയാ-
വർത്തിക്കും നരോത്തമൻ തന്നെയാണാത്മസിദ്ധൻ.
മിഥ്യയാണണിമാദിസിദ്ധികളിവയെല്ലാം
ശുദ്ധമേ വെറും ജാലവിദ്യയെപ്പോലാകുന്നു.
ഇത്തരം ദൃഢബോധമുള്ളിതിങ്കലാക്ക-
സിദ്ധമാനരോത്തമൻ തന്നെയാണാത്മസിദ്ധൻ.
ശത്രുമിത്രങ്ങൾ പുണ്യപാപങ്ങൾ ശീതോഷ്ണങ്ങൾ
സ്വത്തുള്ളതില്ലാത്തുള്ളതിനെന്നിച്ചൊന്നതിലെല്ലാം
ഏത്തളിരിങ്കലെവൻ സമനായ്സ്ഥിതിക്കുന്നു
നിത്യമാനരോത്തമൻ തന്നെയാണാത്മസിദ്ധൻ.
സിദ്ധിസഞ്ചയം സർവ്വം ദൂരവേ സന്ത്യജിച്ചി-
ട്ടുത്തമസമാധിയാലന്തരം കൂടാതെവൻ
നിത്യാനന്ദത്തെ പ്രാപിച്ചീടുന്നുണ്ടവൻ യോഗി-
സത്തമൻ നരോത്തമൻതന്നെയാണാത്മസിദ്ധൻ.
മാരുതേ! ശാസ്ത്രങ്ങളിൽ ഘോഷിച്ചുകൊണ്ടീടുന്ന
പാരമായീടും തടസ്ഥങ്ങൾ മുക്തി സിദ്ധിപ്പാൻ
എങ്കിലും മണിമാദിസിദ്ധികൾക്കൊപ്പമായി
ശങ്കിച്ചീടേണ്ടാ മുക്തിക്കില്ലന്യപ്രതിബന്ധം.

അക്ഷീണിമാദിസിദ്ധിവൎഗ്ഗത്തിലിപ്പാലേശം
പാൎക്കിലുണ്ടുള്ളത്തിലംഗപൂരുഷനു ന്യൂനം
കല്പകോടികൾകൊണ്ടുമാത്മജ്ഞാനസന്നിധി-
സാപ്പവും സിദ്ധിച്ചീടാ മാനസേ മഹാമതേ!
വിടസംസൎഗ്ഗംപോലെസ്സിദ്ധസംസൎഗ്ഗം കൊണ്ടുൾ-
ക്കടമോഹം വൎദ്ധിച്ചു വന്നീടും നിരന്തരം
സിദ്ധിസംസൎഗ്ഗം മഹാ ഭീകരമെന്നു തന്റെ
ബുദ്ധിയിൽ ദൃഢമായിബ്ബോധിച്ചു ബുധനായോൻ
നീവ്വണ്ണം ചെയ്തീടേണമേകാന്തനിഷ്ഠയോടും
നിൎവികല്പമായിട്ടസ്സമാധിയെയപ്പോൾ
ആത്മജ്ഞാനസംസിദ്ധിസിദ്ധമാമനായാസ-
മാത്മനി ബോധിച്ചുകൊണ്ടാലും നീ മരുത്സൂനോ!
അക്കാത്മജ്ഞാനഗന്ധത്തിൽ ഗന്ധം ഭവിക്കുന്ന
കേൾക്കാസ്സന്മതിക്കെല്ലാ സിദ്ധിയും സ്വയമായേ,
ഭവിച്ചുകൊണ്ടാലുമസ്സിദ്ധിവൎഗ്ഗത്തിൽ മോഹം
ഭവിച്ചീടുകയില്ലെന്നുള്ളതുള്ളതാണല്ലോ.
ഭ്രാന്തരെ ഭ്രമിപ്പിച്ചീടുന്നതിന്ദ്രജാലികൻ
ഭ്രാന്തിയെല്ലുമെ തനിക്കുണ്ടായിടാതെ തന്നെ.
ഭ്രാന്തനാകുന്നു സിദ്ധന്മാരെന്നാൽമേററം
ഭ്രാന്തനായിരിക്കുന്നു ചിന്തിക്കിലന്ത്യശിഷ്യം.
അവിദ്യാദ്ധ്യാസമെന്നു പേരാണ്ടോരജ്ഞാനം താൻ,
ശ്രുവിച്ചീടുക സിദ്ധിരൂപത്തെപ്പൂണ്ടു തന്നെ.
ദേഹമാണാത്മാവെന്നു തന്നുള്ളിൽ ബോധമാൎന്നു
മോഹിച്ചുകൊണ്ടീടുന്ന മൎത്ത്യരിൽ പൈപരമായി
സ്ഫുടമായ് പ്രകാശിച്ചുകൊള്ളുന്നിതെന്നുള്ളതു
തടവെന്നിയേ ചിന്തിച്ചീടുമ്പോൾ ഗ്രഹിച്ചീടാം.
സന്മതേ! ശിവദ്രോഹം ഗുരുദ്രോഹമുൾക്കടം
ബ്രഹ്മദ്രോഹമെന്നുള്ള പാപങ്ങൾ പലവിധം.
ജന്മാന്തരത്തിൽ ചെയ്തിലവതൻ ഫലമായി-
ജ്ജന്മത്തിൽ സിദ്ധിവൎഗ്ഗം മൎത്ത്യനു സിദ്ധിക്കുന്നു.
മഹത്താം പാപകൎമ്മവ്രാതം, ജ്ഞാനമുണ്ടാവാൻ
ബൃഹത്താം പ്രതിബന്ധമായ് ഭവിക്കുന്നപോലെ.

സിദ്ധിവൎഗ്ഗവും ജ്ഞാനപ്രതിബന്ധമാകയാൽ
ബുദ്ധിയുള്ളവൻ ത്യജിച്ചീടേണം സിദ്ധിവൎഗ്ഗം.
അണിമാ, മൂൎത്തിക്കുള്ള മഹിമാ, ഗരിമാ, സൽ-
ഗ്ഗുണിനാമണിമണേ! മാരുതേ! ലഘിമാവും.
പ്രാപ്തിയും, പ്രാകാമ്യവു,മീശത്വം, വശിത്വവും
പ്രാപ്തമാവുകിലവതന്നെയാണഷ്ടൈശ്വൎയ്യം.
പ്രസിദ്ധങ്ങളായീടുമീവക സിദ്ധിയെട്ടും
നിഷിദ്ധങ്ങളാം മോക്ഷപ്രതിബന്ധകങ്ങളാം
എന്നാലനാരതം സ്വസ്വരൂപത്തെ മാത്രം
നന്നായിച്ചിന്തിക്കേണം മോക്ഷേച്ഛുവായ മൎത്ത്യൻ.
ദാഹവും ക്ഷുത്തും ശോകം ജരയും മരണവും
മോഹവുമൊട്ടുപോലും ചെന്നീടാതിരിക്കയും
ദൂരത്തിലുണ്ടാം ശബ്ദം കേട്ടുകൊൾകയും, പാരം
ദൂരത്തിൽ സ്ഥിതിചെയ്യും വസ്തുവെദ്ദൎശിക്കയും.
മാനസത്തിന്നു വേഗഗതിയും സദാകാലം
താനിച്ഛിക്കുന്ന രൂപം ധരിപ്പാൻ പടുത്വവും
പരകായപ്രവേശം ചെയ്യുവാൻ സാമൎത്ഥ്യവും
മരണംതാൻ നിനയ്ക്കും കാലത്താക്കുകയും
അമരന്മാരോടൊരു മേളമായ് ക്രീഡിച്ചുകൊ-
ണ്ടമരുന്നതിനുള്ള ദിവ്യമാം വിഭുത്വവും.
സങ്കല്പിതാൎത്ഥങ്ങളെ സാധിപ്പാൻ വിഭുത്വവും
ശങ്കവിട്ടെങ്ങും ചരിച്ചീടുവാൻ പടുത്വവും
അന്യചിത്താദ്യങ്ങളെ ഗ്രഹിപ്പാൻ പടുത്വവു-
മന്യനാജ്ഞാശക്തിയും തീവെള്ളം വിഷംതൊട്ട
നാനാസാധനങ്ങളെ സ്തംഭനംചെയ്കെന്നതും
മനഃസ ത്രികാലജ്ഞാനം കലന്നിരിക്കയും
യോഗധാരണകളാലീവക ചില സിദ്ധി-
യോഗത്തെ യോഗജ്ഞന്മാർ സാധിച്ചുകൊണ്ടീടുന്നു
സൽഗുണേശപ്രസാദാലീവക സിദ്ധിയോഗം
സകലം സാധിച്ചീടാം മാരുതേ! സകലൎക്കും.
നിൎഗ്ഗുണനാമെന്നഖണ്ഡാത്മാവിലാത്മാവിനെ
നിഷ്കാമൻ മുനി നന്നായ് ധാരണചെയ്കയാലെ.

മല്പരമാനന്ദത്തെ പ്രാപിച്ചുകൊള്ളുന്നിതെ-
ന്നല്പവും ശങ്കിക്കേണ്ടാ ബോധിച്ചുകൊണ്ടാലും നീ.
ഇത്തരം രഘുശ്രേഷ്ഠൻതന്നുടെ വാക്യം കേട്ടി-
ട്ടുത്തമൻ ശ്രീഹനുമാനിത്തരം ചോദ്യംചെയ്താൻ:—
കരുണാംബുധേ! ദേവ! സർവ്വേശപ്രസാദത്താൽ
നരനുണ്ടായീടുമസ്സിദ്ധിസഞ്ചയത്തിനെ
ഗുരുപാതകങ്ങൾക്കു സദൃശങ്ങളെന്നു നി-
ന്തിരുമേനിയിന്നിപ്പോളരുളിച്ചെയ്ത വാക്യം
എങ്ങിനെ ശരിയായിത്തീരുന്നിതെന്നുള്ളതി-
ന്നിങ്ങു വിസ്തരിച്ചെന്നോടരുളിച്ചെയ്യേണമേ.
ഇത്തരം ശ്രീഹനുമാൻ തന്നുടെ വാക്യംകേട്ടി-
ട്ടുത്തരമരുൾചെയ്താനിത്തരം ശ്രീരാഘവൻ.
അജ്ഞാനമനാരതം വർദ്ധിപ്പാൻ ഹേതുവായും
വിജ്ഞാനപ്രതിബന്ധകാരണമായും സദാ
നിൽക്കുമിസ്സിദ്ധിവർഗ്ഗമീശപരപ്രസാദത്താൽ
ലക്കംകണ്ടായ്‌വരുന്നതാണെന്നുവരികിലും,
മോക്ഷേച്ഛുവായുള്ളവൻ ത്യജിച്ചുകൊള്ളേണമെ-
ന്നൃക്ഷനായക! ബ്രഹ്മജ്ഞാനികൾ ചൊല്ലീടുന്നു.
ബുധന്മാർ പാപങ്ങളെപ്പോലെ പുണ്യങ്ങളേയും
മതിമൻ! തങ്കൽനിന്നു തീരെ വേർപെടുത്തേണം.
സിദ്ധിവർഗ്ഗമോ സകാമാർജ്ജിത പുണ്യവ്രാത-
സിദ്ധമാം ഫലമെന്നു നന്നായി ധരിക്കേണം.
ബ്രഹ്മലോകഭോഗത്തെപ്പുല്ലിന്നു തുല്യമായി-
ത്തന്മനക്കാമ്പിലോർത്തു പാർത്തിടും വിരാഗിക്കോ,
അല്പസിദ്ധികളീലോകത്തിലുള്ളവകളിൽ
സ്വല്പവും വാഞ്ഛയുണ്ടാകെന്നതുണ്ടാകാ ദൃഢം.
തന്നുടെ ദേഹത്തിലുള്ള ദുർവ്വിഗന്ധംകൊണ്ടു
മന്നിൽ മനോഹനുണ്ടാകില്ലാ വൈരാഗ്യമെങ്കിൽ
വൈരാഗ്യമനുണ്ടായീടുവാൻ പാർത്തിടുകിൽ
കാരണമപരം ചൊല്ലീടുവാനെന്തൊന്നുള്ളു?
മാനസം, രസം, വായുവെന്നിവപോലെ സ്ഥിര-
സ്ഥാനത്തു നിൽക്കാതേററം ചഞ്ചലമാകയാലെ.

സിദ്ധിരൂപങ്ങളാകും വിവിധഭോഗങ്ങളിൽ
ബുദ്ധി, മാനുഷൻ തനിക്കെന്നുമുണ്ടായീടുന്നു.
മാനസം, സ്ഥിരമായേകാഗ്രമായ്ഭവിച്ചീടാൻ
ജ്ഞാനികൾ ചൊല്ലീടുന്നു ബഹുസാധനങ്ങളെ.
ഇടവിട്ടീടാതുള്ള തൈലധാരയെപ്പോലെ
തടവെന്നിയേ മന്നാമങ്ങളെ നിരന്തരം
കീർത്തിച്ചുകൊണ്ടീടുകിൽ ചിത്തമേകാഗ്രമായി
വർത്തിച്ചുകൊണ്ടീടുമെന്നോതുന്നു ചിലരിപ്പോൾ.
ഉത്തമം ഷഡക്ഷരാദിവ്യമാം മഹാമന്ത്ര-
സന്തതം ചെല്ലിജ്ജപം ചെയ്തുകൊണ്ടിരിക്കുകിൽ
ചിത്തമേകാഗ്രമായിത്തീരുമെന്നുരയ്ക്കുന്നു-
ണ്ടുത്തമന്മാരാം ബ്രഹ്മവിത്തുകൾ ചിലരിപ്പോൾ.
പ്രാണായാമരൂപമാം ഹഠയോഗത്താൽത്തന്നെ
മാനസം സ്ഥിരപ്പെടുമെന്നു ചൊല്ലുന്നു ചിലർ.
നല്ല തർക്കങ്ങൾകൊണ്ടു മാനസത്തിൻ ചലതയ-
മില്ലാതായിടുമെന്നും ചൊല്ലുന്നു വിബുധന്മാർ.
പുണ്യസൽക്കഥകളെക്കേട്ടുകൊണ്ടിരിക്കുകിൽ
നന്നയം സ്ഥിരചിത്തമുണ്ടാമെന്നന്യർ ചൊൽവൂ.
ശിവലിംഗങ്ങൾ സാളഗ്രാമങ്ങളെന്നതൊട്ടു-
ള്ളവയെ ഭക്ത്യാ പൂജാസ്തോത്രങ്ങളാലെ
സേവിച്ചുകൊള്ളുന്നാകിലേകാഗ്രചിത്തം മർത്ത്യർ
ഭുവിൽ കൈക്കൊള്ളുമെന്നു ചൊല്ലുന്നു ചൊല്ലാർന്നവർ.
യാഗാദികർമ്മങ്ങളാൽ കർമ്മികൾ ചിത്തൈകാഗ്ര-
യോഗമാർന്നീടുമെന്നു ചിലരിങ്ങോതീടുന്നു.
ചിത്തമേകാഗ്രമാവാനിത്തരം പലതര-
മുത്തമന്മാരരാതിമഭിപ്രായങ്ങളെല്ലാം.
ഗൗണസാധനങ്ങളാണെന്നു നീ ധരിച്ചാലും
ഗൗണം മുഖ്യമല്ലെന്നതറിവുള്ളതാണല്ലോ.
കൂടസ്ഥാത്മാവിൻ ധ്യാനം ചിത്തത്തിന്നേകാഗ്രത്വം
കൂടുവാൻ മുഖ്യമായ സാധനം സർവോത്തമം.
സ്വസ്തികാസനത്തിങ്കൽ സ്ഥിതനായ് വശമാക്കി-
ച്ചിത്തത്തെ, പ്രണവത്താൽ മെല്ലെമെല്ലവേ പിന്നെ

ഊർദ്ധ്വമായപാനമാംവായുവെയുയർത്തീട്ട
ഹസ്തങ്ങൾകൊണ്ടു കർണ്ണാദ്യങ്ങളായിരുന്നീടും.
കരണങ്ങളെ നന്നായ് ധാരണചെയ്തീടേണം
പറയാമെവ്വണ്ണമാണായതെന്നറിഞ്ഞാലും.
രണ്ടുകൈപ്പെരുവിരൽകൊണ്ടു കാതുകൾ രണ്ടും
രണ്ടു തർജ്ജനികളാൽ രണ്ടു ലോചനങ്ങളും
നടുകൈവിരൽ രണ്ടുംകൊണ്ടു തന്നുടെ മൂക്കിൽ-
പ്പെട്ടമാദ്വാരം രണ്ടും നന്നായിട്ടടച്ചിട്ട
ജ്യോതിസ്സിൻ സ്ഫുരണവുമാനന്ദാവിർഭാവവും
ജാതമാം കാലത്തോളം ബ്രഹ്മരന്ധ്രസ്ഥാനമാം
ശിരസ്സിൽ സ്വപ്രാണനെ ധാരണചെയ്തീടേണം
പെരുത്തഭ്യാസിക്കിലേ സിദ്ധിപ്പൂ നിത്യസൗഖ്യം.
മഹാത്മാമിക്രമംതാൻ ഷണ്മുഖീമുദ്ര; പാരം
രഹസ്യമായിട്ടിതു സൂക്ഷിക്കേണ്ടതല്ലോ.

ഇങ്ങിനെ അണിമാദിസിദ്ധിദൂഷണമെന്ന പതിനാറാമദ്ധ്യായം കഴിഞ്ഞു.

## പതിനേഴാം അദ്ധ്യായം.

### വിദ്യാസന്തതി ഗുരുതത്വനിരൂപണം.

സന്തതാനന്ദാകാരൻ സജ്ജനങ്ങൾക്കാധാരൻ
സന്താപം സംസാരികൾക്കകററും രാമചന്ദ്രൻ
അന്തരായങ്ങൾ നീക്കാനടിയനനാരത-
മന്തരംഗത്തിലോർക്കും ചെന്തളിർപ്പാദമാന്നോൻ
ചെന്താർമാനിനീകാന്തൻ കരുണാമൃതസ്വാന്തൻ
സന്തതം പാലാഴിയിൽ പള്ളികൊള്ളുന്ന ദേവൻ
തന്തിരുപ്പാദങ്ങളിൽ സാഷ്ടാംഗം വീണിവണ്ണ-
മന്തരംഗാനന്ദമാന്നോതിനാൻ വാതാത്മജൻ.
വേദതത്വജ്ഞ! പ്രഭോ! നിന്തിരുമേനിതൻെറ
പൂതമാം മുഖാംഭോജത്തിങ്കൽ നിന്നൊഴുകീടും

ആ നൂററെട്ടുപനിഷത്തുക്കളാം മധുപൂരം
മാനസാനന്ദമാൻ ഞാനേററം പാനംചെയ്യേൻ.
അതിനാലസാംശയം ഞാൻ കൃതകൃത്യനായേ-
നതികാരുണ്യം ഭവാനെങ്കലുണ്ടാകമൂലം.
എങ്കിലും, പാണ്ഡിത്യസിദ്ധ്യത്ഥമായ് കേൾക്കേണ്ടതാ-
യെങ്കലങ്കുരിക്കുന്നുണ്ടൊരു സംശയം വിഭോ!
ഭഗവൻ! ബ്രഹ്മവിദ്യാസഞ്ചയം സവിസ്താരം
സകലേശ്വര! നന്നായ് പത്തുപനിഷത്തിങ്കൽ
ഉരച്ചിട്ടുണ്ടെന്നു ഞാനുത്തമവിദ്വജ്ജന-
മുരച്ചുകേൾക്കയാലിങ്ങാവിദ്യാപ്രജ്ഞാനം.
ഇല്ലായ്കകൊണ്ടു കിഞ്ചിജ്ഞതമൂണ്ടെനിക്കതു
ചൊല്ലാന്ന ദേവ! ഭവാൻ തീൎത്തു കാത്തരുളേണം.
ഇത്തരം ഹനുമാന്റെ ഭാഷിതം കേട്ടു രഘു-
സത്തമൻ കനിഞ്ഞിതഥമുത്തരമരുൾചെയ്താൻ:—
വിദ്വാന്മാരനുവേലമാദരിച്ചീടുന്നോരാ-
വിദ്യാപ്രാതമത്ഭുതം കേട്ടുകൊണ്ടാലും ഭവാൻ.
ഈശാദിയായിട്ടുള്ള പത്തുപനിഷത്തിങ്കൽ
കീശേശ! കാണുമവ ചൊൽവൻ ഞാൻ നിനക്കിപ്പോൾ.
ബൃഹദാരണ്യകഷാഷ്ഠാദ്യങ്ങളിൽ ക്രമംപോലെ
മഹത്താമീവിദ്യകളുൽഘോഷിച്ചിരിക്കുന്നു.
"സത്യ"വിദ്യയാണാവിദ്യകളിലൊന്നു, തിങ്കൽ
നിത്യമാം ബ്രഹ്മത്തിന്റെ അംശനും സൂൎയ്യങ്കലും
ദക്ഷിണനേത്രത്തിലും നന്നായിട്ടുപാസ്യനാം
ഋക്ഷപുംഗവ! സ്വയം ജ്യോതിയുമായ് വിളങ്ങും
ജ്ഞാനഖണ്ഡരൂപിയാകുന്നേനെന്നനുവേലം
മാനസത്തിങ്കൽ നന്നായ് ധ്യാനിച്ചുകൊണ്ടീടേണം.
ഇത്തരമഖണ്ഡമായിട്ടുപാസിച്ചീടുമ്പോൾ
സത്യവിദ്യയോ നിരാധാരയായ് നിൎഗ്ഗുണം
സദ്യോമുക്തിയെ ധ്യാതാവിനു നൽകുമെന്നതിൽ
ബുദ്ധിമാന്മാരായുള്ളോൎക്കില്ല സംശയം തെല്ലും.
മതിമൻ! നേത്രത്തിലും സൂൎയ്യബിംബത്തിങ്കലും
സ്ഥിതമായിരിക്കുമാ പ്രകൃതപദാത്ഥത്തെ.

സഗുണമാണെന്നുള്ളിൽ സംശയിക്കേണ്ടാ ഭവാൻ
സഗുണം ജ്യോതിസ്സായും, തൽജ്ഞാനം ലഭിക്കുകിൽ
സത്യലോകവിഭ്രംശമില്ലായ്കയാലുമതു-
സത്യമായ് സഗുണമല്ലതു നിർഗ്ഗുണമത്രേ.
സതതം സർവ്വങ്ങളാം പ്രാണിസഞ്ചയങ്ങൾതൻ-
ഹൃദയകമലത്തിൻ മദ്ധ്യത്തിൽ മരുത്സൂനോ!
ബ്രഹ്മാംശം ദഹരമാണെന്നന്യവിദ്യയാം ബഹു-
നന്മ നൽകീടും "ദഹരാ"ഖ്യവിദ്യയിൽ ചൊൽവൂ.
ഏകാന്തത്തിങ്കൽ തന്റെ മാനസംകൊണ്ടുമാത്ര-
മാകുന്നവണ്ണമന്വേഷിക്കേണ്ടതതു നൂനം.
ആച്ചിദംബരം ബാഹ്യാംബരസന്നിഭം പൂർണ്ണം
സച്ചിദാനന്ദഘനമായി ധ്യാനിച്ചീടേണം.
ഇയ്യുപാസനതന്നിൽദ്ദർശനം സാധാരണം
ധ്യേയകനങ്ങാമപ്പോൾ ധ്യാനത്തിൻ സമാപ്തിയെ
ചെയ്യൊലാ ചെയ്തീടുകിൽ ഖണ്ഡജ്യോതിർദ്ദർശനാൽ
നിയ്യറികടഞ്ഞീടാ സദ്യോമുക്തിയെജ്ജവം.
ക്രമമുക്തിക്കുമാത്രമുപയുക്തമാമതു
സുമതേ! സദ്യോമുക്തി സിദ്ധിപ്പാനതുമൂലം.
അഖണ്ഡദഹരോപാസനയെത്തന്നെ ചെയ്യു-
കഖണ്ഡാനന്ദപ്രാപ്തി സിദ്ധമാമതുകൊണ്ടേ.
അന്യമാം "വൈശ്വാനര"വിദ്യയിൽ, മരുത്സൂനോ!
ധന്യന്മാർ പ്രാദേശമാത്രകമായ് ബ്രഹ്മാംശമാം
പ്രത്യഗാത്മാവുതന്നെ ദർശിച്ചിട്ടതിനെത്താൻ
നിത്യപൂർണ്ണമായിട്ടു ഭാവനചെയ്തീടുന്നു.
പ്രത്യഗാത്മാവെയേവം പ്രാണാഗ്നിഹോത്രിവർഗ്ഗം
നിത്യമിത്തരമല്ലോ ചെയ്യുന്നിതുപാസനം.
എന്നാലുമവരതിന്നുള്ള തത്വത്തെ ഹൃത്തിൽ
നന്നായിട്ടറിയുന്നില്ലറിക മരുത്സൂനോ!
വിദ്യയിന്നിതിലാധാരാപവാദമാം കൃത്യം
സിദ്ധമല്ലായ്കിൽ പൂർണ്ണത ഭവിക്കായ്കമൂലം.
ക്രമമുക്തിമാത്രമേ സിദ്ധിപ്പൂ പൂർണ്ണബോധ-
ക്രമമാർന്നുപാസിക്കിൽ സിദ്ധമാം സദ്യോമുക്തി.

പിന്നെ നാലാമതായിപ്പഞ്ചാഗ്നി വിദ്യയായീ-
ട്ടുന്നിതായതിൻക്രമം ചൊല്ലുവൻ കേട്ടാലും നീ.
ആകാശം, മേഘം, ഭൂമി, പുരുഷൻ, സ്ത്രീയെന്നുള്ള-
താകുമഞ്ചഗ്നികളെ ക്രമമായ് ധ്യാനിച്ചിട്ടു
പിന്നെ ബ്രഹ്മമായ്ത്തന്നെ ധ്യാനത്തെ ചെയ്തീടുകിൽ
നിർണ്ണയമീവിദ്യയായ്, പ്രാപിക്കും മുക്തി നൂനം.
ഇത്തരം ബ്രഹ്മധ്യാനം ചെയ്യുകിൽ ചെയ്യുന്നവ-
നുത്തമവൈരാഗ്യമാംഫലത്തെ പ്രാപിച്ചീടും.
ഇനി ഷോഡശകലാവിദ്യയെങ്ങിനെയെന്നു
നിനക്കു ബോധിപ്പാനായ് ചൊല്ലുവൻ കേട്ടാലും നീ.
ആ വിവേകികളായ വിദ്വാന്മാർക്കീവിദ്യയിൽ
പാവനേ! പരമാത്മാവത്യന്തം പ്രസന്നമാം.
പ്രാണാദി പതിനാറു കലകൾ കല്പിതങ്ങൾ
ചേർന്നോരീവിദ്യയിലായധിഷ്ഠാനം പിന്നെ.
അപ്രാണനായുമവിനാശിയായും വർത്തിക്കും
പ്രത്യഗാത്മാവു തന്നെസ്സങ്കേതം പ്രാപിച്ചിട്ടു
ബുധനെപ്പരിത്യജിക്കുന്നി,തായാത്മാവിനെ-
സ്സതതം പൂർണ്ണമായുമദ്വൈതമായുമുള്ള
ബ്രഹ്മമായ് ധ്യാനിക്കുകിൽ ധ്യാനകർത്താവിനുണ്ടാം
സമ്മതേ! സദ്യോമുക്തിയെന്നതു നിസ്സംശയം.
ഉൽഗീത വിദ്യയെത്താൻ കേട്ടാലും കപീന്ദ്ര! നീ-
യുൽഗീതം ത്രിമാത്രകപ്രണവാത്മകം തന്നെ.
ശുദ്ധനായ് ധ്യാനിക്കുകിൽ ക്രമമുക്തിയെ ധ്യാന-
സിദ്ധമാം ഫലമായി രഞ്ജിക്കും ധ്യാനിപ്പവൻ.
മാത്രകൾ പതിനാറായ്ത്തിരിച്ചു പ്രണവത്തെ
ധാത്രിയിൽ ഭാഗ്യവാനായിരിക്കും നരോത്തമൻ
നന്നായിട്ടുപാസിച്ചുകൊണ്ടീടിലതുകൊണ്ടു
വന്നീടും സദ്യോമുക്തിയെന്നു ഞാൻ ചൊന്നേനല്ലോ.
പ്രാണദേഹനം തേജോരൂപിയുമെന്നുമാത്മ-
മാനസാത്മകനുമായിരിക്കുമവൻ തന്നെ.
സേവിക്കേണ്ടവനെന്നു ശാണ്ഡില്യവിദ്യയിങ്കൽ
ഭുവിൽ ഖ്യാതരായുള്ള വിദ്വാന്മാർ ചൊല്ലീടുന്നു.

ഇതിലുമുപാസ്യൻതാൻ പ്രത്യഗാത്മാവാകയാ-
ലിതിനാലുണ്ടാം ഫലം ക്രമമുക്തിതാനല്ലോ.
എന്നാലീവിദ്യയിങ്കൽ ത്യജിച്ച ഗുണങ്ങളെ
നന്നായിട്ടുപാസിക്കിൽ സദ്യോമുക്തി സിദ്ധിക്കും.
പുരുഷവിദ്യയിങ്കലായുസ്സിൻ വൃദ്ധിക്കായി-
പ്പുരുഷൻതന്നെ യജ്ഞതേ്വന കല്പിതമല്ലൊ.
കാമരൂപിണിയല്ലോ വിദ്യയിച്ചൊന്നതിതിൽ
വ്യോമസ്ഥാനാദിയാകുമൈശ്വര്യങ്ങളെ മാത്രം
ത്യജിച്ചീടേണ്ടതാണതല്ലാതപ്പുരുഷനേ
ത്യജിക്കത്തക്കതല്ലെന്നറിക മഹാമതേ!
പര്യങ്കവിദ്യയെത്താൻ പിന്നീടു ചൊല്ലുന്നതു
പര്യങ്കസ്ഥിതനായ വിധിയെക്കുറിച്ചിട്ട്
ഈ ലോകത്തിങ്കൽ നിന്നു യാത്രയെച്ചെയ്യുന്നവൻ
കാലത്താലാർജ്ജിച്ചുള്ള പുണ്യപാപസന്ത്യാഗം
മാർഗ്ഗമദ്ധ്യത്തിൽ പഠിച്ചീടുന്നു; ബ്രഹ്മലോകേ
ശ്ലാഘ്യരായിട്ടും മുമുക്ഷുക്കളാൽ പ്രാപ്യമായ
സഗുണനിർഗ്ഗുണാതീതങ്ങളെന്നോതും ത്രിലിം-
ഗകമാംവസ്തുവല്ലോ; സഗുണമിതിൽ ത്യാജ്യം.
സ്വീകാര്യം മരുത്സൂനോ! നിർഗ്ഗുണം ത്യജിപ്പതോ
സ്വീകരിപ്പതോ രണ്ടുമല്ലാത്തതാണതീതം.
അക്ഷരവിദ്യയിങ്കലസ്ഥൂലത്വാദിയായ
ലക്ഷണയുക്തമായുമക്ഷയമായുമുള്ള,
നിർഗ്ഗുണബ്രഹ്മത്തെത്താനോതുന്നു ജഗത്തിങ്കൽ
പ്രഖ്യാതന്മാരായിട്ടും താപസപ്രവരന്മാർ.
അക്ഷയമായേകമാം കൂടസ്ഥചൈതന്യം സ-
ർവ്വേക്ഷനായക! പരം വിഷമമാകയാലേ
വിദ്വാന്മാരീവിദ്യയെ ക്രമമുക്തിക്കും പിന്നെ
സദ്യോമുക്തിക്കും ഹേതുവായിട്ടു കണ്ടീടുന്നു.
സംവർഗ്ഗവിദ്യയെന്നു മറ്റൊരു വിദ്യയിങ്കൽ
സംവർഗ്ഗസംജ്ഞകയ്ക്കൊണ്ടിരുന്നീടുന്നതായും
പ്രാണങ്കൽനിന്നന്യമായ് സിദ്ധിച്ചതായും ജഗൽ-
പ്രാണനന്ദന! ആദ്ധ്യാത്മികമായിട്ടും സദാ

ആധിദൈവതമായും വർത്തിക്കും വായു; തത്വ-
വേദികളറിഞ്ഞുരച്ചീടുന്നു മഹാമതേ!
വായുവിൻ സായുജ്യസാലോക്യമോതുകകൊണ്ടി-
ങ്ങീയുപാസനാ നൂനം സഗുണംതന്നെയല്ലോ.
നിഷ്കാമന്മാരാലറിയപ്പെട്ടുകൊള്ളും കാല-
മിക്കാണുമുപാസനാകൈവല്യം ക്രമാലേകും.
പൃഥ്വിതൊട്ടുള്ളതാമീജഗത്തൊന്നു; മധുവായി-
ട്ടുഠംത്തളിരിങ്കലോർത്തു ചെയ്തീടുമുപാസനാ.
മധുവിദ്യയാണിതിന്നൊരുവിധം ബ്രഹ്മലക്ഷ്മ-
മതുതാനതിനാലീവിദ്യ നിർഗ്ഗുണയല്ലോ.
പ്രാണവിദ്യയാണല്ലോ പിന്നീടായതിൽ ജഗൽ-
പ്രാണനന്ദന! സർവോൽകൃഷ്ടത്വം ചൊല്ലീടുന്നു.
പ്രാണന്നാകയാലിതിൻ വികൃതിത്വഹേതുവാൽ
കാണുന്നു സഗുണമായ് ചൊല്ലെഴും മഹാത്മാക്കൾ.
ആചാര്യാഗ്നികൾ മൂന്നും നിർഗ്ഗുണാത്മവിദ്യയെ-
യാത്തു ശിഷ്യൻ തനിക്കായുപദേശിച്ചീടുന്നു.
ഉപകോസലാദിഖ്യ വിദ്യയിലീവിദ്യ സൽ-
കപിനായക! വെള്ളം താമരയിലയിങ്കൽ
വർത്തിക്കുംപോലെ പാപബന്ധഹീനമാം വാക്കാൽ
സദ്യോമുക്തിയെത്തന്നെസ്സൂചകന്നേകീടുന്നു.
സത്താകും ബ്രഹ്മപരോക്ഷജ്ഞാനം തന്നെയല്ലോ
സദ്വിദ്യയെന്നതിതാ ശ്വേതകേതുവിന്നായി
ഛാന്ദോഗ്യത്തിങ്കൽ പരമോദാര പ്രവൃത്തമായ്-
ത്തീർന്നതാണിതി "ലതുതന്നെ നീ"യ്യെന്നിങ്ങിനെ
ബ്രഹ്മാത്മൈക്യത്തെത്തന്നെയുമുപദേശിച്ചീടിലും
സന്മതേ! മനനവും നിദിദ്ധ്യാസനാദിയും
ചൊല്ലീടാത്തതുകൊണ്ടു ചൊല്ലെഴും വിദ്വജ്ജനം
ചൊല്ലുന്നു ക്രമമുക്തിക്കുള്ളതീ വിദ്യയെന്നേ.
അന്യമാം "ഭൂമാവിദ്യാ" തദ്വിദ്യാജ്ഞാനം ചേർന്നോ-
നന്യമായതു കൂടാതൊന്നുമേ കാണായ്കയാൽ
അപരോക്ഷജ്ഞാനം താനേകുന്നിതീവിദ്യയാൽ
കപിസത്തമ! വിദ്വത്സഞ്ചയമതുമൂലം.

വിദ്യാസഞ്ചയങ്ങൾക്ക നല്ലൊരീശ്വരീ ഭ്രമാ-
വിദ്യയാണെന്നു ചൊല്ലീടുന്നുണ്ടു മരുത്സൂനോ!
മനനാദികളായ സാധനങ്ങളെത്തെല്ല-
മനഘ! ചൊല്ലീട്ടില്ലീവിദ്യയിലെന്നാകിലും.
പ്രാധാന്യം ഗുരുവിന്നില്ലാത്തതിനാലുമനു-
ഭൂതിരൂപമായ് ശിഷ്യൻ വർത്തിക്കുന്നതിനാലും
സദ്യോമുക്തിദയായേ ലഭിച്ചീടുന്ന സർവ്വ-
വിദ്യാനായകി ഭ്രമാവിദ്യയെന്നറിഞ്ഞാലും.
ബുദ്ധിമാന്മാരായുള്ളോർക്കറിഞ്ഞീടുവാനായി-
ട്ടിത്യേവം വിദ്യാവ്രജം കഥിച്ചേൻ കപീശ്വര!
വേദാന്തങ്ങളിൽ കടന്നീക്ഷിച്ചുകൊണ്ടീടുമ്പോൾ
ബോധിക്കാം മററുമോരോ വിദ്യകളറിഞ്ഞാലും.
ഈവക വിദ്യാവ്രജജ്ഞാനവും ശിഷ്യ ചിത്ത-
ഭാവത്തെപ്പരീക്ഷിപ്പാനുള്ളതാം പടുതയും.
അവശ്യം സർവ്വാചാര്യവര്യർക്കും സവിശേഷം
ഭവിച്ചീടേണ്ടതാണു മാരുതേ! മഹാമതേ!
അധികാരഹീനനായ പരീക്ഷിതമാമ-
സ്ഥിതിയാർന്നുള്ള ശിഷ്യന്നവൻ തൻഗുരുവിനാൽ
ഉപദേശിക്കപ്പെട്ട വിദ്യകളെന്നപോലെ-
യ്യുപദേശത്തിന്നർഹനായധികാരിയായ
ശിഷ്യസത്തമൻ തനിക്കീവിദ്യാവ്രജജ്ഞാനം
സിദ്ധിച്ചീടാതെയുള്ള ഗുരുവും നിഷ്ഫലംതാൻ.
നിർമ്മലശിഷ്യനായ പാത്രത്തോ ബുദ്ധിമാനാം
സമ്മാന്യൻ ഗുരു, സല്ലക്ഷണാഢ്യമാണെന്നു
കണ്ടറിഞ്ഞിട്ടു വിദ്യാസഞ്ചയമർപ്പിപ്പാൻ ചൊൽ-
ക്കൊണ്ട വിദ്വാന്മാരായോരരുളിച്ചെയ്തീടുന്നു.
അങ്ങിനെതന്നെ പരം നിർമ്മലനായും സർവ്വോ-
ത്തുംഗലക്ഷണങ്ങളും ചേർന്നവനായുമുള്ള
ദേശികേന്ദ്രനിൽനിന്നു വിദ്യാസ്വീകാരം ചെയ്‌വാൻ
ക്ലേശഹാരികളായ വിദ്വാന്മാരരുളുന്നു.
സത്തായൊരാചാര്യനാലുപദേശിക്കപ്പെട്ട-
വിദ്യയോ വിമലമായ് പൂർണ്ണമായ് ക്രമമായി

വദ്ധിക്കും ശിഷ്യൻ തനിക്കാ ശുക്ലപക്ഷേന്ദുതാൻ
വദ്ധിക്കുംവണ്ണമെന്നു ചൊല്ലുന്നു വിദ്വജ്ജനം.
അസദാചാൎയ്യൻതന്നാലുപദിഷ്ടയാം വിദ്യാ
കൃശയാസ്സലിനയായ് ക്രമത്താൽ മരുത്സൂനോ!
നിശ്ശേഷം നശിച്ചീടും കൃഷ്ണപക്ഷേന്ദുപോലെ
വിശ്രുതാചാൎയ്യവൎയ്യരിത്തരമരുളുന്നു.
കാലത്താൽ ദുഷ്ടനായിത്തീൎന്ന ശിഷ്യനെക്കണ്ടാ-
ലാലോചിയാതെഗ്ഗുരു സന്ത്യജിക്കേണം.
അങ്ങിനെതന്നെ കാലാന്തരത്താൽ ദുഷിച്ചതായ്-
ത്തങ്ങടെ ഗുരുവിനെക്കണ്ടുകൊണ്ടീടുന്നാകിൽ
ശങ്കകൂടാതെ ശിഷ്യന്മാരുമത്യന്തം ദൂരെ-
സ്സങ്കടം ചേൎന്നിടാതെകണ്ടു സന്ത്യജിക്കേണം.
സ്വാമിയും തൽഭൃത്യനും, ഭാൎയ്യയും തൽഭൎത്താവും,
പ്രേമസങ്കേതമായ പുത്രനും തൽത്താതനും,
അന്യോന്യമീലോകത്തിൽ ശാസ്ത്രമാൎഗ്ഗത്താൽത്തന്നെ-
യനഘം സംബന്ധപ്പെട്ടുള്ളവരാണു നൂനം.
അവരിലാൎക്കെങ്കിലും പതിതത്വം ഭവിച്ചാകി-
ലവരെ പതിതത്വമില്ലാത്തവർ വെടിയുവാൻ
വിധിയുള്ളതുപോലെഗ്ഗുരുശിഷ്യന്മാർ തമ്മിൽ
പ്രഥിതബന്ധമാൎന്നു വാഴുന്നോരെന്നാകിലും.
ദുഷിച്ചീടുകിൽ നിജശിഷ്യനെഗ്ഗുരുവിന്നും
ദുഷിച്ച ഗുരുവിനെ ശിഷ്യനും ത്യജിക്കുവാൻ
വിധിയുണ്ടതുകൊണ്ടു സംശയിക്കാതിച്ചൊന്ന-
വിധിയെ ഗുരുശിഷ്യന്മാരനുവൎത്തിക്കേണം.
അധൎമ്മസ്ഥിതനായുമവിവേകിയായിട്ടും
സ്വധൎമ്മ വൎണ്ണാശ്രമഭ്രഷ്ടനായുമുള്ളവൻ
ഗുരുവാണെന്നാകിലോ തൽശിഷ്യനദ്ദേഹത്തേ
പുരുവായ് ശാസിക്കാമെന്നുണ്ടല്ലോ വിധി പാൎത്താൽ.
വിബുധൻ, ജാതികൊണ്ടു താണവനാണെങ്കിലും
വിബുധാനുവാദമുണ്ടവനെഗ്ഗുരുവാക്കാൻ.
ജാതികൊണ്ടുയൎന്നവനെങ്കിലും നിജ കൎമ്മ-
നീതിവിട്ടവന്നില്ലാ ഗുരുത്വമൊരിക്കലും.

ഗുരുവേ ഗ്രഹിക്കുന്നു ചിലരീലോകത്തിങ്ക-
ലുരുവാം ധർമ്മോദ്ദേശം നിമിത്തം മരുത്സൂനോ!
അർത്ഥോദ്ദേശം നിമിത്തം ചിലരീലോകത്തിങ്ക-
ലുത്തമഗ്ഗുരുസേവാകൃത്യമാചരിക്കുന്നു.
ഭൂമിയിൽ ചിലരെല്ലാം ഗുരുവേ ഗ്രഹിക്കുന്നു
കാമസംസിദ്ധി സിദ്ധിച്ചീടുവാനായിക്കൊണ്ടേ,
ഉദ്ദിഷ്ടഫലപ്രാപ്തിമുഖ്യൊന്ന മനുഷ്യർക്കു
സിദ്ധിച്ചീടായ്കിലവർക്കുള്ളൊരാഗ്ഗുരുസേവാ
വ്യർത്ഥമായ്ഭവിക്കുന്നതെവ്വണ്ണമവ്വണ്ണമേ
നിത്യവും മോക്ഷമാത്രം കാംക്ഷിച്ചു സേവിച്ചീടും
ഗുരുപൂജയും പരം വ്യർത്ഥമായ്ഭവിക്കുമെ-
ന്നരുളിച്ചെയ്തീടുന്നുണ്ടുത്തമഗുരുജനം.
അതിനാലധർമ്മകർമ്മാക്കളാം പൂർവ്വാചാര്യ-
തതിയെപ്പരിത്യജിച്ചാലും നീ മരുത്സൂനോ!
അനഘനനഘയാം സീതതൻപിതാവായ
ജനകൻ പണ്ടു ഗൗണാചാര്യരെ മഹാപ്രാജ്ഞൻ
ത്യജിച്ചീടിനാനധർമ്മാചാര്യന്മാരെദ്ദൂരെ-
ത്യജിപ്പാൻ വിരോധമില്ലാർക്കുമെന്നും മാരുതേ!
സ്വധർമ്മം വിട്ടിട്ടിപ്പൊഴോ മുമ്പോ പിമ്പോ നീയ്യെന്നി-
ലധർമ്മമുള്ളതായിട്ടറിഞ്ഞുകൊണ്ടീടുകിൽ.
അക്ഷണമാത്മതത്ത്വബോധാചാര്യനാമെന്നേ
നിശ്ചയം നിസ്സംശയം സന്ത്യജിച്ചുകൊൾകനീ.
സിദ്ധിച്ചീടട്ടെ ജ്ഞാനം നിനക്കല്ലെങ്കിലൊട്ടും
സിദ്ധിച്ചീടാതാവട്ടെ ജ്ഞാനമില്ലതിൽ ദോഷം
നിത്യമായ് ശുഭങ്ങളായീടുമാചാരങ്ങളെ
മാത്രം നീയ്യൊരിക്കലും സന്ത്യജിക്കരുതെടോ.
മാരുതേ! സർവ്വ വിദ്യാനൈപുണ്യമാർന്നുള്ളോനും
പാരിതിൽ സ്വാചാരത്തെക്കടന്നു നടക്കുകിൽ
മൂർഖനാണവനെന്നു നിർണ്ണയിച്ചാലും ഭവാൻ,
ശ്ലാഘ്യരാം സർവ്വവിദ്വാന്മാർക്കുമിമ്മതമത്രേ.
സ്വധർമ്മങ്ങളായീടും ദർശനശ്രവണാദി-
വിധികളനാരതമനുഷ്ഠാനം ചെയ്യുകിൽ

സാക്ഷാൽ വേദാന്തവാക്യജന്യയായുള്ള വിദ്യാ
മോക്ഷഹേതുവായുള്ളവൻ തനിക്കുണ്ടായിടുന്നു.
ക്രമത്താലാവിദ്യയെ പ്രാപിക്കാം നിജാശ്രമ-
ക്രമസൽധർമ്മങ്ങളാൽ കാലത്താൽ മരുത്സൂനോ!
നിത്യവുമതിനാലേ സ്വധർമ്മനിരതനായ്
വർത്തിച്ചുകൊള്ളുകെന്നാൽ ഭവിക്കും സുമംഗലം.
ശ്രുതി നാലിലും നാനാസ്മൃതിയിങ്കലുമുള്ളോ-
രതിശുദ്ധധർമ്മങ്ങളഖിലം സ്ഫുടമായി
ശ്രവിച്ചീടുകയാലേ നിനക്കിന്നിപ്പോളിനി
ശ്രവിപ്പാനറിവാനുമാവശ്യമില്ലൊന്നുമേ.
എങ്കില്വ,മാത്മതത്വബോധാചാര്യനായീടു-
മെങ്കലുമൊരുന്നൂററിയെട്ടുപനിഷത്തിലും
നിത്യവും സ്വാശ്രമാചാരത്തിലുമകക്കാമ്പി-
ലത്യന്തമവ്യാജമാം ഭക്തി തേ ഭവിക്കട്ടെ.
സർവ്വമാനുഷന്മാരെ സംസാരത്തിങ്കലിട്ടു
സർവ്വദാ മോഹിപ്പിച്ചുകൊണ്ടീടുന്നവളായി
സർവ്വലോകഹേതുവായ് പരയായനാരതം
സർവ്വസംസാര ഘോരഭീകരാകാരയായി.
വൈരാഗ്യബോധധിക്കാരിണിയായ് വിരിഞ്ചേന്ദ്ര-
ന്മാരാകും സുരന്മാർക്കും ലംഘിപ്പാനസാദ്ധ്യയായ്
അന്തകഭടന്മാർക്കുമമിതഭയദയായ്
ഹന്ത! ധർമ്മവ്രാതത്തെ നാശംചെയ്യുവളായി
വർത്തിച്ചുകൊള്ളുമെനിക്കുള്ളൊരാമഹാമായാ
നിത്യമിജ്ജഗത്തിങ്കൽ ജയിച്ചീടുന്നിതല്ലോ.
അതിനാലമ്മായയെക്കടപ്പാൻ ഹേതുവാമെൻ-
സ്മൃതി നിർമ്മതി തന്നിൽ സർവ്വദാ ഭവിക്കട്ടെ.
മന്നാമസ്മൃതിയാലെ സംസാരജന്യമാകു-
മന്നാനാഭയങ്ങളും നിശ്ശേഷം നീങ്ങുമല്ലോ.
സുരസത്തമന്മാരും മാമകസ്മൃതിയാൽ ദു-
സ്തരസംസാരാംഭോധിപാരത്തെഗ്ഗമിക്കുന്നു.
ആത്മബോധാനന്ദത്താൽ നിർഭയന്മാരായ് പര-
മാത്മാവാം മമപാദമവരും പ്രാപിക്കുന്നു.

ശ്രുതികൾക്കുണ്ടെന്നതെല്ലാം മന്മുഖത്തിങ്കൽ നിന്നു
ശ്രവിച്ചീടുകകൊണ്ടു മാരുതേ! മഹാമതേ!
ശ്രവണം ചെയ്തതെല്ലാം മനനംകൊണ്ടും പിന്നീ-
ടവയെത്തീവ്രദ്ധ്യാനംകൊണ്ടും നീ ഫലിപ്പിക്ക.
എങ്കിലായതുതന്നെ തത്വാത്മപ്രവൃദ്ധമാ-
യെങ്കലുംപ്രിയമേററമാന്നിരുന്നീടുന്നതായ്
വർത്തിച്ചുകൊണ്ടീടുമഗ്രുരുദക്ഷിണയെന്നെൻ-
ചിത്തത്തിൽ ചിന്തിക്കുന്നിതങ്ങിനെ നീ ചെയ്യാഞ്ഞിൽ
എന്നുടെ വാക്യമെല്ലാം വിത്തുഷരഭൂമിയി-
ലെന്നതുപോലെ ഫലപ്രാപ്തി കഷ്ടം മാത്രമാം.
അമലമാകുമാത്മബോധത്തിലകക്കാമ്പി-
ലമിതസ്നേഹമുണ്ടായീടുക നിമിത്തമായ്
ഇത്തരം ഞാൻ ചൊന്നതിലന്യഥാ ശങ്കിക്കേണ്ടാ
ബുദ്ധിമാൻ ഭവാനിപ്പോൾ സവാത്ഥവിദാനെന്നു
മാരുതേ! നല്ലവണ്ണം ഞാനറിഞ്ഞിരിക്കുന്നു
ചേരുമനഘം നിന്നിൽ പരമാനന്ദബോധം.

ഇങ്ങിനെ വിദ്യാസന്തതി ഗുരുതത്വനിരൂപണമെന്ന
പതിനേഴാമദ്ധ്യായം കഴിഞ്ഞു.



## പതിനെട്ടാം അദ്ധ്യായം.

സവാദ്ധ്യായ സംഗതിനിരൂപണം.

ഭഗവാൻ ഭക്തലോകകല്പകദ്രുമോപമൻ
സകലാധീശൻ സരോരുഹലോചനൻ രാമൻ
അഖിലതത്വാത്ഥങ്ങളിത്തരം മഹത്തരം
നിഖിലകപിലോകനായകൻ തനിക്കായി
അരുളിച്ചെയ്തനേരമഞ്ജനാസുതനുള്ളിൽ
പെരുകമാനന്ദമാന്നിത്തരമുണത്തിച്ചാൻ.

അല്ലയോ ഭഗവാനേ! കേൾക്കേണ്ട തത്വാത്ഥങ്ങ-
ളെല്ലാം നിന്തിരുമുഖാബ്ജത്തിൽ നിന്നിപ്പോൾകേട്ടേൻ
എങ്കിലുമെനിക്കിപ്പോളങ്കുരിക്കുന്നു മോഹ-
മെങ്കരളിങ്കൽതത്വകതാത്ഥങ്ങൾ വീണ്ടും കേൾപ്പാൻ.
അതിനാലങ്ങെനിക്കായ് മുമ്പരുൾചെയ്തോരത്ഥ-
തതിസംഗ്രഹമായി ക്രമമായ് മമ പ്രഭോ!
ഇന്നിപ്പോൾ ധാരണാത്ഥം വീണ്ടുമൊന്നരുൾചെയ്തു
നന്നായ് മൽസ്മരണയേ പ്രബലീകരിച്ചാലും.
ഇത്തരം നിജഭക്തസത്തമൻ പ്രാത്ഥിച്ചപ്പോ-
ളുത്തരമരുൾചെയ്താനിത്തരം രഘൂത്തമൻ:—
മാരുതേ! ഭാഗത്രയത്തിങ്കലുമതുപോലെ
നേരുരയ്ക്കുകിലെല്ലാ വേദാന്തങ്ങളിലും താൻ.
ആ നൂററെട്ടുപനിഷത്തുക്കളെത്തന്നെ സവ്വ-
വാനരശ്രേഷ്ഠ! മുഖ്യമാം പ്രമാണമായ്ചൊൽവൂ.
സച്ചിദാനന്ദ ബ്രഹ്മബോധമുണ്ടായശേഷം
നിശ്ചലമൈക്യാഭ്യാസയോഗത്തെച്ചെയ്യുകെന്നായ്
നിശ്ചയിച്ചിതുപിന്നെ പ്രാരബ്ധകർമ്മമുള്ള
വിശ്രുതൻ ജീവന്മുക്തൻ തന്റെ ലക്ഷണംചൊന്നേൻ.
പ്രാരബ്ധകർമ്മംപോലുമററ ലക്ഷണംപൂണ്ടി-
പ്പാരിൽ വത്തിക്കും വിദേഹൻസ്ഥിതി പിന്നെച്ചൊന്നേൻ
വാസനാലയവിജ്ഞാനത്തെയും പിന്നെ മനോ-
നാശനം മുതലായിട്ടുള്ളവസ്ഥകളേയും
വ്യാപ്ത സംസാരവ്യാധി നീങ്ങുവാൻ വേണ്ടിപ്പിന്നെ
സപ്തഭൂമികാവിചാരങ്ങളും ചെയ്തീടിനേൻ.
ദൃശ്യപ്രപഞ്ചബാധത്തിന്നൈക്യയോഗം ചേക്കും
ദൃശ്യാനുവിദ്ധങ്ങളാം ഷൾസ്സമാധികൾ ചൊന്നേൻ.
വൎണ്ണാശ്രമാചാരത്തിൻ വ്യവസ്ഥാപനം ചിത്രം
നിൎണ്ണയിച്ചോതീ സമാധിസ്ഥിതി ചൊന്നശേഷം.
സഞ്ചിതാദികളായ കമ്മങ്ങൾക്കുള്ള ഭേദം
ഞാൻചൊന്നേൻ ജീവലോകസ്ഥിതിയെക്കാണിപ്പാനായ്.
പിന്നീടു കമ്മഭക്തജ്ഞാനിയോഗിയെന്നുള്ള
മൂന്നു വൎഗ്ഗമായുള്ള ഗുണങ്ങൾ നിരൂപിച്ചേൻ.

നിനക്കുൾക്കളത്തിങ്കലുളവാമയ്യെത്താ-
ലിനിക്കുള്ളൊരാ വിശ്വരൂപവർണ്ണനം ചെയ്തേൻ.
താരകപ്രണവത്തിൽ മാത്രാഭേദങ്ങളെപ്പിൻ-
മാരുതേ! നിരൂപണം ചെയ്തിതെന്നറിഞ്ഞാലും.
മറ നാലിലും മറഞ്ഞിരിക്കുമർത്ഥങ്ങളെ-
പ്പറയും മഹാവാക്യാർത്ഥങ്ങളെച്ചൊന്നേൻ പിന്നെ.
തദനന്തരം മൂലാധാരാദി നവചക്ര-
സ്ഥിതിയെ വിവേചനം ചെയ്തിതെന്നറിഞ്ഞാലും.
അണിമാദികളാകുമഷ്ടസിദ്ധികൾ കൊണ്ടു
പിന്നയും ദോഷങ്ങളെച്ചിന്തിച്ചു പിന്നെച്ചൊന്നേൻ.
വിദ്യാസന്തതിവർഗ്ഗം ഞാൻ വിവരിച്ചേൻ പിന്നെ
വിദ്യാമൂലമാം ഗുരുതത്വത്തെ നിരൂപിച്ചേൻ
ഇത്തരം മഹത്താകും ഗീതാശാസ്ത്രത്തെക്കപി-
സത്തമ! നിനക്കു ഞാനുപദേശിച്ചീടിനേൻ.
സർവ്വവേദാന്തരഹസ്യാർത്ഥഗർഭിതമായി-
സ്സർവ്വദാ സർവ്വജ്ഞന്മാർ കാണുന്നിതീശാസ്ത്രത്തെ.
തീർത്ഥക്ഷേത്രോത്സവാദി സംഭ്രമമീലോകത്തിൽ
മർത്ത്യർക്കുള്ളതുപാർത്താലധമാധമംതന്നെ.
നാനാമന്ത്രങ്ങൾക്കുള്ള ചിന്തയുണ്ടാകെന്നതു
വാനരശ്രേഷ്ഠ! പാർത്താലധമംതന്നെ നൂനം.
പത്തു, മുപ്പത്തിരണ്ടെന്നുള്ളുപനിഷൽഭാഗ-
വത്തിയാം വേദാന്തത്തിൻ ചിന്ത മദ്ധ്യമംതന്നെ.
നൂറ്റെട്ടുപനിഷത്തുക്കളിലുള്ളതാകും
നാനാതത്വാർത്ഥചിന്ത പാർക്കിലുത്തമംതന്നെ.
സർവ്വവേദാന്തഗൂഢാർത്ഥങ്ങളെ വിവരിപ്പാൻ
സർവ്വഥാ ശക്തിചേർന്നോരിഗ്ഗീതാമഹാശാസ്ത്രം
സർവ്വദാ വിചിന്തനം ചെയ്തുകൊള്ളുകെന്നതു
സർവ്വവേദാന്തികൾക്കുമുത്തമോത്തമംതന്നെ.
മാരുതേ! നിനക്കു ഞാനുപദേശിച്ചു ദിവ്യ-
പ്പേരുചേർന്നൊരീ ഗീതാശാസ്ത്രത്തെപ്പുണ്ണിപ്പെട്ടും
അത്യന്തം ഗൂഢമാകുംവണ്ണം നീ രക്ഷിക്കേണം
നിത്യവും, ഭക്തിഹീനനെന്നുമേ കരുതേടോ!

ശ്രീരാമവാക്യാമൃതധാരയെക്കർണ്ണങ്ങളാ-
ലാരാമഭക്തനേവം പാനം ചെയ്യുകയാലേ
ആനന്ദബാഷ്പപൂരപൂർണ്ണലോചനനായി-
സ്സാനന്ദം സഗൽഗദമുണർത്തീടിനാനേവം:
ശ്രീരാമ! മമ സംസാരാർത്തിനാശന! പ്രഭോ!
നീരിത്താർ ദലലോലലോചന! ഭഗവാനേ!
ശ്രീനാഥ! ജഗന്നാഥ! മന്നാഥ! സീതാനാഥ!
ജ്ഞാനാനന്ദവിഗ്രഹ! വസിഷ്ഠാദിസംസേവ്യ!
ഞാനിപ്പോളെന്തൊന്നു ചൊല്ലീടേണ്ടു ഗീതാമൃത-
പാനത്താൽ മത്തചിത്തനായീടുമെനിക്കിപ്പോൾ.
ചൊല്ലുവാനുള്ളതായിട്ടൊന്നുമില്ലെന്നാകിലും
കല്യാണാകൃതേ! ഗീതാത്യത്ഭുതതത്വനിഷ്ഠാ-
ചിന്തകൾകൊണ്ടുള്ളതാം സൽപ്രവൃത്തികളിൽ മേ
സന്തതം വാക്യം ബദ്ധപ്പെടുന്നു ഭഗവാനേ!
പണ്ടു ഞാൻ പരതത്വപ്രതിപാദകങ്ങളായ്-
ക്കൊണ്ടൽനേർവർണ്ണ! ബഹുഗീതകൾ കേട്ടേനല്ലോ.
ഗീതകളവയെല്ലാം കോടികോടി ഭാഗമി-
ഗ്ഗീതയെ ഭാഗിച്ചാലും തുല്യമായ് വരാ ദൃഢം.
ശ്രീരാമ! രാമഗീതാമൃതപാനതൃപ്തനാ-
മീരാമദാസൻ തൃണീകൃതദേവേന്ദ്രനല്ലോ.
മൃത്യുവും ജരയുമീദേഹാത്മബുദ്ധിയറ്റെൻ-
ബുദ്ധിയിലിപ്പോൾ തൃണപ്രായമായ് തോന്നീടുന്നു.
ദാഹവും വിശപ്പുമില്ലാത്തവനായീടിനേൻ.
മോഹശോകാദിബാധാരഹിതനായിത്തീർന്നേൻ
സ്വസ്ഥനായ്ത്തീർന്നീടിനേൻ ഞാനിപ്പോളെനിക്കിനി
ഹസ്തപ്രാപ്തമാവേണ്ടതായിട്ടില്ലെന്നുമൊന്നും.
സംസാരഗന്ധമാത്രമെങ്കിലുമെങ്കലിപ്പോൾ
ഹംസാരാദ്ധ്യനാം പ്രഭോ! സ്പർശിച്ചുകൊണ്ടീടുവാൻ.
അവകാശമില്ലാതെയാക്കിത്തീർത്തതുകൊണ്ടു
ഭവപാശനാശന! നിന്തിരുവടിതന്നെ
ഭഗവാനെന്നു നന്നായ് ബോധിച്ചുകൊണ്ടീടിനേൻ
ഭഗവൽസംജ്ഞ ഭവാൻ തങ്കലർത്ഥവത്തെല്ലോ.

ഞാനനേകായിരം ജന്മങ്ങളിലാർജ്ജിച്ചുള്ള
മാനഹീനമായുള്ള നിഷ്കാമപുണ്യങ്ങളാൽ
ഈ മഹത്തായ ഗീതാശ്രവണമഹാഫലം
സ്വാമിൻ! സിദ്ധിച്ചിതെന്നു ചിന്തിച്ചുകൊള്ളുന്നുഞാൻ
നിന്തിരുപ്പദാംഭോജ ധൂളിദ്ധയന്തിശ്ശിരസ്സിൽ
വന്തിരക്കൂട്ടംകൊണ്ടു ഭീമമാം മഹാർണ്ണവം
കടന്നീടിനേൻ മുമ്പു, ഞാനതുപോലെയിപ്പോൾ
കടന്നീടിനേൻ മഹാ ഭീമസംസാരാർണ്ണവം.
മല്പിതാ വായുദേവനാവുകകൊണ്ടുമീ ഞാ-
നല്പമർക്കടവംശത്തിൽ പിറക്കകൊണ്ടും
സർവ്വദാ ചപലത്വം സിദ്ധമാണിനിക്കതു
സർവ്വം തീർത്തു; ചേർത്തു നിശ്ചലത്വം നീ ഗുരോ!
എന്തിനായ്പലേവിധം ഞാനിപ്പോൾ ചൊല്ലീടുന്നു
സന്തതാം ധന്യനായിത്തീർന്നേൻ ഞാൻ രഘൂത്തമ!
എങ്കിലും, ബ്രഹ്മേന്ദ്രാദി ദേവന്മാർ നമിപ്പതാം
നിങ്കഴൽത്താരിലെന്നും ത്താരനാരതം ഗുരോ!
ബന്ധിച്ചുകൊണ്ടീടുവാൻ ഞാനിപ്പോളർത്ഥിക്കുന്നു
ഹന്ത! ഞാൻ കൃതഘ്നനായ്ത്തീർന്നീടുമല്ലെന്നാകിൽ.
ആ രാമദാസനേവം ചൊന്നതുകേട്ടനേരം
ശ്രീരാമൻ കാരുണ്യവാൻ കന്മഷവിനാശനൻ.
സ്നിഗ്ദ്ധമായ് സൂക്ഷ്മാർത്ഥഗർഭിതമാം വാക്യമേവം
സസ്മിതമരുളിച്ചെയ്തീടിനാൻ മഹാപ്രഭു.
ഭക്തരും ശിഷ്യന്മാരും മുമ്പിനിക്കേററമായി
ശ്ലാഘ്യസൽഗുണ! ഭുവിലുണ്ടായിട്ടുണ്ടു പാർത്താൽ.
അവരിലൊരുത്തനും നന്നായിച്ചിന്തിക്കിലും
തവ തുല്യനല്ലെന്നു നിർണ്ണയിച്ചുരയ്ക്കാം ഞാൻ.
അതിനാൽ വേദാന്തതത്വാർത്ഥഗർഭിതമാക-
മിതിനെദ്ദാനം ചെയ്യുന്നേൻ നിഷ്കാമബുദ്ധിയോടും
അത്യന്തം പ്രയത്നിച്ചുമതിനാലിതിനെ നീ
പ്രത്യഹം രഹസ്യമായ് സൂക്ഷിച്ചുരക്ഷിക്കേണം.
കീശേശ! സ്വാത്മാവിനെയരണിയാക്കീട്ടു നീ-
യ്യീശാദിമന്ഥകത്തികൊണ്ടും നുറെറട്ടും മഥിക്കുകനോ!

ഉത്തരാരണിയാക്കിച്ചെയ്തുവെച്ചിട്ടു നല്ല
സത്തായ തൎക്കമാകും മഥനംകൊണ്ടുതന്നെ.
ഇമ്മഹാഗീതയാകുമഗ്നിയെജ്ജ്വലിപ്പിച്ച-
സന്മതേ! നിന്നാൎത്തിയാം സമിത്തിൻ നാശംചെയ്തു
അമ്മഹാനലൻ നിന്റെ ചിത്തത്തിൽ പ്രകാശിച്ചു
വന്മഹസ്സാൎന്നു നിന്റെ വാങ്മൂലം വെളിവാൎന്നു
നന്മയുണ്ടായീടുവാൻ നിന്നെയാശ്രയിച്ചീടും
സന്മൎത്ത്യൎക്കുള്ള സംസാരാരണ്യം ദഹിക്കട്ടെ.
ശിഷ്ടാശിഷ്ടന്മാരാകുമമൎത്ത്യ ദൈത്യവൎഗ്ഗ-
മൊട്ടൊഴിയാതെ ചേൎന്നാവേദാന്തക്ഷീരാബ്ധിയിൽ
ചിന്താവാസുകിചേൎന്ന ബുദ്ധിമന്ദരംകൊണ്ടു
മന്ഥാനം ചെയ്യുന്നേരം ദുശ്ശാസ്ത്രകാളകൂടം
ഉത്ഭവിച്ചതു തീരെ ഗൗരിയാം സീതയോടു-
മിബ്ഭുവനത്തിൽ ചന്ദ്രശേഖരനാകുന്ന ഞാൻ.
പാനംചെയ്തതിൽപിന്നെസ്സാനന്ദം ഗീതാശാസ്ത്രം
താനുണ്ടായ്വന്നിതതു ദീനതചമകററുവാൻ.
സുരന്മാരിലേകനാം നിനക്കും പ്രിയമോടും
തരുന്നേനതുകൊണ്ടു സുഖിയായ് ഭവിക്ക നീ.
മാമക ഗീതാമൃതം മംഗളം തനിക്കുള്ളൊ-
രാമയപ്രശാന്തിക്കായ് നന്നായിപ്പാനംചെയ്കിൽ
അവനീയന്യങ്ങളായിരിക്കും ശാസ്ത്രങ്ങളാൽ
പവനാത്മജ! തെല്ലുമില്ലഹോ പ്രയോജനം.
അന്യരാമാചാൎയ്യ ദേവന്മാരെ നമിച്ചിട്ടു-
മന്യൂനാദരം സ്തോത്രം ചെയ്തിട്ടും പൂജിച്ചിട്ടും.
ആയവനൊരുകാൎയ്യം സിദ്ധിപ്പാനില്ലയെന്നു
നീയറിഞ്ഞാലും മരുത്സൂനോ! നിന്നകക്കാമ്പിൽ.
അത്യന്തം ക്ഷീരാബ്ധിസംഭൂതമാമമൃതത്തെ
നിത്യവും പാനംചെയ്താലെന്തഹോ പ്രയോജനം.
അമൃതമതു പാനംചെയ്തീടും സുരരെല്ലാ-
മമരന്മാരായീടുമെന്നു ചൊല്ലുന്ന വാക്യം
കേവലമുപചാരവാക്യമാണോൎത്തുപാൎത്താ-
ലേവരുമവരന്ത്യകാലത്തിൽ നശിക്കുന്നു.

മൽഗീതാമൃതപാനം ചെയ്യുവൎത്തിച്ചുകൊള്ളും
ഭാഗ്യവാനമരത്വം സിദ്ധമാണെന്ന വാക്യം.
ഉപചാരമല്ലൊട്ടും സത്യമാണതേററവും
കപിസത്തമ! പാൎത്താൽ നാശമില്ലവനെന്നും.
അതിനാലതിയായ്മൽഗീതയെപ്പാനംചെയ്ക
മതിമൻ! നിനക്കിപ്പോഴുണ്ടായിതമരത്വം
ഇതുമമരത്വത്തിൽ മൈത്ര്യപീഡയെപ്പോലും
നീയുറിഞ്ഞീടാ; നിനക്കജസ്രം സുമംഗളം.
അല്ലയോ ഹനൂമാനേ! നാമിഹ ചെയ്തതായ
നല്ല സംവാദസുധാരസമേതൊരുമൎത്ത്യൻ
കൎണ്ണങ്ങൾകൊണ്ടു പാനംചെയ്തുകൊണ്ടീടുന്നുവോ
നിൎണ്ണയിച്ചദ്ധ്യായമോ ശ്ലോകമോ തദൎദ്ധമോ
പഠനംചെയ്യുന്നുവോ തന്മോക്ഷപ്രാപ്തിക്കു ഞാൻ
സ്ഫുടം ബാദ്ധ്യസ്ഥനാണെന്നതു നീ ധരിച്ചാലും.
സൎവ്വദാ സൎവ്വശിഷ്യലക്ഷണമാൎന്നു നിന്നാൽ
സൎവ്വജ്ഞൻ മദ്ദേശികൻ പ്രീതനായ്വരുന്നു സൂനോ!
നിന്നുടെ ശിഷ്യൻതന്നാലീവിധം പ്രീതനായി-
ട്ടെന്നു ഞാൻ ഭവിക്കുന്നിതന്നു ഞാൻ കൃതാൎത്ഥനാം.
ഇത്തരമരുൾചെയ്തു ഭഗവാൻ ശ്രീരാഘവ-
നുത്തമോത്തമ ശിഷ്യൻ പവനാത്മജൻതന്നെ.
അശ്രുപൂൎണ്ണങ്ങളായ നേത്രാംഭോജങ്ങളോടും
വിശ്രുതൻ സ്വയം വേഗാൽ തഴുകീടിനാൻ ദൃഢം.
ശ്രീരാമചന്ദ്രൻതന്നെസ്സന്തതം ചിന്തചെയ്തു-
മാരാമദാസൻതന്നെസ്സന്തതം വണങ്ങിയും
ഹേ രാമഭക്തന്മാരേ! നിങ്ങളെ സ്തുതിച്ചും ഞാൻ
ശ്രീരാമഗീതാഗ്രന്ഥമിങ്ങിനെ ചൊന്നേൻ ദൃഢം.

ഇങ്ങിനെ സൎവ്വാദ്ധ്യായസംഗതിനിരൂപണമെന്ന
പതിനെട്ടാമദ്ധ്യായം കഴിഞ്ഞു.



# നല്ല പ്രസിദ്ധീകരണങ്ങൾ.

| | രൂ. | ണ. | പൈ. |
|---|---|---|---|
| പറങ്കിപ്പടയാളി (കെ. എം. പണിക്കർ) | 1 | 0 | 0 |
| പുണർകോട്ട സ്വരൂപം ,, | 1 | 0 | 0 |
| ബാലികാമതം ,, | 0 | 6 | 0 |
| വിജ്ഞാനദീപിക (ഉള്ളൂർ) | 1 | 12 | 0 |
| മണിമഞ്ജുഷ ,, | 1 | 0 | 0 |
| ഭക്തിദീപിക ,, | 0 | 12 | 0 |
| ചിത്രോദയം ,, | 0 | 6 | 0 |
| മിഥ്യാപവാദം ,, | 0 | 2 | 0 |
| കർണ്ണഭൂഷണം ,, | 0 | 12 | 0 |
| പിംഗള ,, | 0 | 12 | 0 |
| മൈസൂർപുലി (കുന്നത്തു ജനാർദ്ദനമേനോൻ) | 1 | 0 | 0 |
| പ്രേമഹോമം (വേലുപ്പിള്ള ശാസ്ത്രി) | 1 | 4 | 0 |
| ദേവീചൗധുറാണി (ശ്രീനിവാസശാസ്ത്രി) | 1 | 0 | 0 |
| പാറപ്പുറം ൩-ഭാഗങ്ങൾ | 2 | 8 | 0 |
| ഐതിഹ്യമാല ൭-ാം ഭാഗം | 1 | 0 | 0 |
| രാമരാജാബഹദൂർ ൨-ഭാഗങ്ങൾ (സി. വി.) | 2 | 4 | 0 |
| ജ്യോതിഷ്മതി (കെ. നാരായണക്കുരുക്കൾ) | 1 | 12 | 0 |
| മാർത്താണ്ഡമാഹാത്മ്യം (എം. രാജരാജവർമ്മ) | 1 | 4 | 0 |
| കേരളപാണിനി (പി. അനന്തൻപിള്ള എം. ഏ.) | 1 | 0 | 0 |
| വാമനമഹാപുരാണം (വള്ളത്തോൾ) | 4 | 0 | 0 |
| മത്സ്യമഹാപുരാണം (വള്ളത്തോൾ) | 4 | 8 | 0 |
| ആഗ്നേയമഹാപുരാണം (കെ. വി. എം.) | 8 | 0 | 0 |
| ശ്രീസ്കന്ദാനുഭൂതി (തോലക്കാട്ട പത്മനാഭമേനോൻ) | 0 | 2 | 0 |
| ശ്രീരാമഗീതാ ,, | 1 | 0 | 0 |

ഇവകൂടാതെ പല നല്ല ഗദ്യപദ്യപുസ്തകങ്ങളും, പുതിയ നോവലുകളും; വള്ളത്തോൾ, കുമാരനാശാൻ, മുതലായ മഹാകവികളുടെ എല്ലാ കൃതികളും എപ്പോഴും വില്പനയ്ക്കു തയ്യാർ.

മാനേജർ,

ബി. വി. ബുക്ക്ഡിപ്പോ & "ഭാഷാഭിവർദ്ധിനി" പ്രസ്സ്,

തിരുവനന്തപുരം.